# ഭാഷാസാഹിത്യചരിതം.

ഒന്നാം ഭാഗം



ആററൂർ കൃഷ്ണപ്പിഷാരടി

പി. ബുക്ക് ഡിപ്പോ,
ന്തപുരം, തൃശ്ശിവപേരൂർ.

# ഭാഷാസാഹിത്യചരിത്രം.

## ഒന്നാം ഭാഗം

ആറ്റൂർ കൃഷ്ണപിഷാരടി




ബി. വി. ബുക്ക് ഡിപ്പോ & പ്രിൻറിങ്ങ് വർക്ക്സ്,

തിരുവനന്തപുരം.

1111 ] [വില 1 രൂപ.

# സാഹിത്യചരിത്രം

## പീഠിക.

## ഒന്നാംപ്രകരണം

കവിത, കാവ്യം, സാഹിത്യം എന്നീ ശബ്ദങ്ങളെല്ലാം ഒരേ അൎത്ഥം പ്രതിപാദിക്കുന്ന പൎയ്യായപദങ്ങളാണു്. ഏതു ഭാഷയെ ഉദ്ദേശിച്ചു പറയുമ്പോഴും ഈ പദങ്ങൾ ആ ഭാഷയിൽ ഉൾപ്പെട്ട ഒരു വകഭേദത്തെയാണു് കാണിക്കുന്നതു്. എങ്ങനെയെന്നാൽ—ഒരുവന്റെ ഇംഗിതം മററുള്ളവരെ മനസ്സിലാക്കുന്നതിന്നുവേണ്ടി പ്രയോഗിക്കുന്നതും ജനസമുദായസങ്കേതംവഴിക്കു് ഓരോരൊ അൎത്ഥവിശേഷത്തെ പ്രതിപാദിപ്പാൻ മതിയായിട്ടുള്ളതുമായ വൎണ്ണാത്മകശബ്ദത്തിന്നാണല്ലോ പൊതുവേ ഭാഷയെന്നു പറഞ്ഞുവരുന്നതു്. അങ്ങനെയുള്ള ഭാഷയ്ക്കു് സംഭാഷണഭാഷയെന്നും സാഹിത്യഭാഷയെന്നും രണ്ടുൾപ്പിരിവുകളുണ്ടു്. നാം സാധാരണയായി സംസാരിച്ചുവരുന്നതും ഓരോ കാൎയ്യങ്ങൾക്കുവേണ്ടി അന്യന്മാൎക്കയക്കുന്ന എഴുത്തുകളിലും മററും എഴുതിവരുന്നതും സംഭാഷണഭാഷയാണു്. നാടകം, ചമ്പു, കിളിപ്പാട്ടു്, ഒററശ്ലോകങ്ങൾ മുതലായവയിലെ ഭാഷയാണു് സാഹിത്യഭാഷ. സാമുദായികജീവിതത്തിൽ ഒരുവന്റെ ഇംഗിതം അന്യന്മാരെ ഗ്രഹിപ്പിക്കേണ്ടതു് അത്യാവശ്യമാകയാൽ സംഭാഷണഭാഷയ്ക്കു് ആവശ്യകഭാഷയെന്നും പേർ പറയാം. അതുപോലെ സാഹിത്യഭാഷയിൽ പറയുന്ന സംഗതി ഗ്രഹിക്കുന്നതോടുകൂടി മനസ്സിന്നു് പ്രത്യേകം ഒരു വിനോദവും കൂടി ഉണ്ടാകുന്നതിനാൽ ആ ഭാഷയ്ക്കു് വിനോദകഭാഷയെന്നും പറയാവുന്നതാണു്. ഭാഷാസാമാന്യത്തിന്നു് ഇങ്ങനെ രണ്ടു വകഭേദങ്ങളുള്ള

തിൽ സംഭാഷണഭാഷയാണു് ആദ്യത്തിലുണ്ടാകുന്നതെന്നുള്ള സംഗതി, ആവശ്യം കഴിഞ്ഞല്ലാതെ വിനോദത്തിന്നൊരുങ്ങുവാൻ സാധിക്കില്ലെന്നുള്ളതുകൊണ്ടുതന്നെ സിദ്ധമാകുന്നുണ്ടല്ലൊ. ഏതു ഭാഷയിലും സാഹിത്യം സംഭാഷണഭാഷയെ അടിസ്ഥാനമാക്കിക്കൊണ്ടു് കാലക്രമത്തിലാണു് ഉണ്ടായിത്തീരുന്നതു്. സാഹിത്യശബ്ദത്തിന്റെ ശരിയായ അൎത്ഥം അനുസരിച്ചുനോക്കുമ്പോൾ ഇങ്ങനെയെല്ലാമാണു് വസ്തുസ്വഭാവമെങ്കിലും സാഹിത്യചരിത്രത്തെപ്പറ്റിയേടത്തോളം വിചാരിക്കുമ്പോൾ ആ സാഹിത്യശബ്ദത്തിന്റെ അൎത്ഥം കുറേക്കൂടി വ്യാപകമായിട്ടുള്ള നിലയിലാണിരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ, സാഹിത്യചരിത്രത്തെസ്സംബന്ധിച്ചുള്ള വിചാരണയിൽ വിനോദപ്രധാനമല്ലാത്തവയും നീതിന്യായങ്ങൾ, ധൎമ്മതത്വങ്ങൾ, രോഗചികിത്സകൾ, ഗണിതസമ്പ്രദായങ്ങൾ മുതലായ സംഗതികളെ പ്രതിപാദിക്കുന്നവയുമായ ശാസ്ത്രഗ്രന്ഥങ്ങളും ചില പ്രവൃത്തികളുടെ ചടങ്ങുകൾ വിവരിക്കുന്ന ഗ്രന്ഥങ്ങളും എല്ലാം അതിന്റെ വിഷയങ്ങളുടെ കൂട്ടത്തിൽ ചേരുന്നതാണു്. ആ വകയിൽപ്പെട്ട ഗ്രന്ഥങ്ങൾ അധികവും സംഭാഷണഭാഷക്കനുസരിച്ച രീതിയിൽ നിൎമ്മിച്ചിട്ടുള്ളവയുമാണു്. പ്രാധാന്യം അനുസരിച്ചു് ഇതിനു സാഹിത്യചരിത്രമെന്നു വ്യവഹരിച്ചുവരുന്നുവെന്നേ ഉള്ളു. അതുകൊണ്ടു് ഏതൊരു ഭാഷയിലും സാഹിത്യത്തിന്റെ ചരിത്രം പൂൎണ്ണമായി ഗ്രഹിക്കുന്നതിനു് ആ ഭാഷയുടെ ആദിചരിത്രവും കൂടി ഗ്രഹിക്കേണ്ടതായിട്ടാണിരിക്കുന്നതു്. ഒരു ഭാഷയുടെ ചരിത്രം ആ ഭാഷ സംസാരിച്ചുവരുന്ന ജനങ്ങൾക്കു് ഓരോരോ കാലങ്ങളിൽ മതസംബന്ധമായും സാമുദായികമായുമുണ്ടാകുന്ന സ്ഥിതിഭേദമനുസരിച്ചിരിക്കുന്നതിനാൽ സാമാന്യമായിട്ടെങ്കിലും ആ ദേശത്തിന്റെ ചരിത്രം ഗ്രഹിക്കാതെ ഭാഷാചരിത്രം അറിവാൻ നിവൃത്തിയുള്ളതുമല്ല. അതിനാൽ ദേശചരിത്രം അടിസ്ഥാനമാക്കിക്കൊണ്ടുള്ള ഭാഷാചരിത്രത്തെപ്പറ്റിയാണു് ഇവിടെ ഒന്നാമതായി നോക്കാനുള്ളതു്.

പൊതുവേ ഏതെങ്കിലും ഒരു ഭാഷ മനുഷ്യവർഗ്ഗത്തിന്റെ ഉൽപത്തികാലംവരെ വ്യാപിച്ചിരിക്കുന്നതിനാൽ ഭാഷാസാമാന്യത്തിന്റെ ഉത്ഭവം മനുഷ്യവർഗ്ഗോത്ഭവംപോലെതന്നെ ഒരുവിധത്തിലും അറിവാൻ നിവൃത്തിയില്ലാതെ, ഭാഷയെന്നതു് അനാദിയാണെന്നോ അനിശ്ചിതാദിയാണെന്നോ പറയത്തക്ക നിലയിലാണിരിക്കുന്നതെങ്കിലും ഓരോരോ പ്രത്യേക ഭാഷകളുടെ ആരംഭം അതാതുഭാഷ സംസാരിച്ചുപോരുന്ന ജനസമുദായം ഓരോരോ ഭൂഭാഗങ്ങളിൽ ചെന്നുകൂടി സ്ഥിരതാമസം തുടങ്ങിയകാലത്തെ അടിസ്ഥാനപ്പെടുത്തിയിരിക്കുന്നുവെന്നു സാധാരണയായിത്തന്നെ വിചാരിക്കാവുന്നതാണു്. എന്തുകൊണ്ടെന്നാൽ, അപ്രകാരം ഒരു ഭൂഭാഗത്തു വന്നുകൂടുന്ന ജനസമുദായം അവിടെ വന്നുകൂടുമ്പോൾതന്നെ ഒരു ഭാഷയുംകൂടെ കൊണ്ടുപോന്നിട്ടുണ്ടായിരിക്കുമെങ്കിലും കാലക്രമത്തിൽ ആ ഭൂഭാഗത്തിന്റെ വിശേഷസ്ഥിതിയും അവിടെക്കഴിച്ചുകൂട്ടുവാൻ വേണ്ടിവരുന്ന ചില സമ്പ്രദായങ്ങളുടെ പ്രത്യേകമാതിരിയും അനുസരിച്ചു ജനങ്ങൾക്കും ഭാഷയ്ക്കും ചില വിശേഷരീതികൾ ഉണ്ടായിത്തീരുന്നതാണു്. അങ്ങനെ പല മാറ്റങ്ങളും വന്നുചേരുമ്പോളാണു് അതു മുമ്പില്ലാത്ത ഒരു പുതിയ ഭാഷയായിത്തീരുന്നതും. അതുപോലെതന്നെ ആ വക ജനസമുദായത്തിന്റെ സ്ഥിതിയും ഗതിയുമനുസരിച്ചു് ആ ഭാഷയുടെയും സ്ഥിതിയും ഗതിയും കാലക്രമംകൊണ്ടു് പിന്നെയും അപ്പാപ്പും മാറിമാറിക്കൊണ്ടിരിക്കുന്നതാണെങ്കിലും ഒരു പ്രത്യേക ഭാഗത്തു താമസിച്ചുവരുന്ന ജനങ്ങൾ മുഴുവനും ഒന്നായി ആ ഭാഗം വിട്ടുപോകാനും മറ്റൊരു സമുദായം അവിടെ പെട്ടെന്നു വന്നുകൂടാനും സംഗതിവരുമ്പോഴല്ലാതെ ആ പ്രദേശത്തുള്ള ഭാഷയ്ക്കും പെട്ടെന്നുള്ള മാറ്റം സംഭവിക്കുന്നതല്ല. എന്നുമാത്രവുമല്ല, അങ്ങനെ ഭാഷകൾക്കു് കാലക്രമത്തിൽ വന്നുകൂടുന്ന മാറ്റങ്ങൾക്കും നിയതങ്ങളായ ചില കാരണങ്ങളും വ്യവസ്ഥകളുമുണ്ടു്.

ഓരോരോ ഭാഷകൾ സംസാരിക്കുന്ന ജനങ്ങളിൽവെച്ചു് വിദ്യാഭ്യാസംകൊണ്ടും അധികാരപ്രാബല്യംകൊണ്ടും പ്ര

ധാനന്മാരായിരിക്കുന്നവർ വഴിയായിട്ടാണു് അതാതു ഭാഷകൾക്കു വരുന്ന മാററങ്ങൾ മുഖ്യമായിട്ടുണ്ടായിത്തുടങ്ങുന്നതു്. അങ്ങനെ പ്രധാനന്മാരായിത്തീരുന്നവരുടെ വിദ്യാഭ്യാസം സ്വന്തം മാതൃഭാഷയിൽത്തന്നെയായിരിക്കുന്നേടത്തോളം കാലം ഭാഷകൾക്കു ഉള്ളിൽ തട്ടത്തക്കവിധത്തിലുള്ള ഭേദഗതികളൊന്നും വന്നുചേരുന്നതല്ല. അതാതുകാലത്തെ പരിഷ്കാരഗതിയനുസരിച്ചു് ആവശ്യമായിവരുന്ന അപൂർവ്വം ചില വാക്കുകൾ മാത്രം നൂതനസൃഷ്ടിയായിട്ടോ അടുത്ത മറുഭാഷയിൽനിന്നു തൽഭവരീതിയിലോ തത്സമരീതിയിലോ എടുത്തതായിട്ടോ വന്നുകൂടിയേക്കാമെന്നു മാത്രമേയുള്ളു. മാതൃഭാഷയിലല്ലാതെ മറെറാരു ഭാഷയിലാണു് പ്രധാനപ്പെട്ടവരുടെ വിദ്യാഭ്യാസം നടന്നുവരുന്നതെങ്കിൽ അവരുടെ മാതൃഭാഷാസംഭാഷണങ്ങളിലും ആ അന്യഭാഷയിലെ വാക്കുകൾ ആദ്യം ദുർല്ലഭമായിട്ടും ഭാഷാസ്വഭാവമനുസരിച്ചു വേണ്ടിവരുന്ന ചില മാററങ്ങളോടുകൂടിയും, കാലക്രമത്തിൽ ധാരാളമായിട്ടും യാതൊരു മാററവും കൂടാതെയും കടന്നുകൂടിത്തുടങ്ങും. മലയാളഭാഷ മാത്രം അറിയാവുന്ന ഒരാൾക്കു് തലകുത്തുണ്ടാകുന്നതു് സംസ്കൃതം പഠിച്ച മലയാളിക്കു 'ശിരശ്ശൂല'മെന്ന രൂപത്തിലാണു് പകരുന്നതു്. ആംഗലഭാഷ പഠിച്ച മലയാളിയിലാകട്ടെ അതു സഹിപ്പാൻ പാടില്ലാത്ത 'ഹെഡ്ഡേക്കാ'യി വ്യാപിക്കുന്നു. നമ്മുടെ ചില പഴയ ലക്ഷ്യങ്ങളിൽ പറങ്കികളും, ലന്തയിലേയും, ബിലാത്തിയിലേയും കുമ്പിനിയാരുമായിക്കാണുന്നവർ ഇക്കാലത്തേക്കു് പോർച്ചുഗീസുകാരും ഹോളണ്ടിലേയും ഇംഗ്ലണ്ടിലേയും കമ്പനിക്കാരുമായി മാറിയിരിക്കുന്നതും ഈ വഴിക്കുതന്നെയാണു്. മേൽപ്പറഞ്ഞപ്രകാരം ജനപ്രധാനന്മാർ ഭാഷയുടെ വേഷം മാററിത്തുടങ്ങുമ്പോൾ സാധാരണജനങ്ങൾക്കും ആ പുതിയ വേഷത്തിൽ ഭ്രമം കടന്നുകൂടുന്നതു സാധാരണയാണു്. മോടിയിലും വാക്കിലും പ്രവൃത്തിയിലും അതാതു കാലത്തു മാന്യന്മാരാണെന്നു വെച്ചിട്ടുള്ളവരെ അനുകരിക്കുന്നതു സാധാരണ ജനങ്ങളുടെ സ്വഭാവമാണല്ലോ. ഒരു സമയം സാധാരണക്കാർ അങ്ങ

നെ ഭ്രമിച്ചില്ലെങ്കിൽത്തന്നെയും സാഹിത്യാഭിവൃദ്ധിയും നാട്ടിലെ വിദ്യാഭ്യാസവും രാജ്യഭരണം സംബന്ധിച്ചുള്ള നിയമങ്ങളും എല്ലാം പ്രധാനന്മാരുടെ അധീനത്തിലാകയാൽ അവർ വരുത്തിക്കൂട്ടുന്ന മാററംവഴിക്ക വേഷം മാറിയ ഭാഷയിൽത്തന്നെ സാധാരണ ജനങ്ങൾക്കും അവശ്യം പെരുമാറേണ്ടതായിത്തീരുന്നതുമാണ്. അല്ലെങ്കിൽ ശരിയായി സാമുദായികജീവിതം കഴിച്ചുകൂട്ടുന്നതുതന്നെ അവർക്ക് സാധിക്കാതെവന്നേക്കും. ഇപ്രകാരം ആദ്യമായി സംഭാഷണഭാഷയിലും പിന്നെ രാജ്യഭരണം സംബന്ധിച്ചുണ്ടാകുന്ന നിയമങ്ങൾ, എഴുത്തുകുത്തുകൾ മുതലായതിലും ആ അന്യഭാഷ ധാരാളം കടന്നുകൂടിക്കഴിഞ്ഞാൽ കാലക്രമത്തിൽ മാതൃഭാഷയിലെ സാഹിത്യഗ്രന്ഥങ്ങളിലേയ്ക്കും അതു കാലെടുത്തു വെച്ചുതുടങ്ങുകയായി. അങ്ങനെ കുറെക്കഴിയുമ്പോൾ സംഭാഷണഭാഷയ്ക്കും സാഹിത്യഭാഷയ്ക്കും മുമ്പുണ്ടായിരുന്ന രൂപത്തിൽനിന്നു പല അംശങ്ങളും കൊഴിഞ്ഞുപോയിട്ടും പുതുതായി പല അംശങ്ങളും വന്നുചേൎന്നിട്ടും ആകപ്പാടെ ആ ഭാഷയുടെ മാതിരിക്കുതന്നെ ചില മാററങ്ങളുണ്ടായിത്തീരുകയും ചെയ്യുന്നു. ഇങ്ങനെയെല്ലാമാണ് ഒരു ഭാഷയ്ക്കു കാലക്രമംകൊണ്ടു വന്നുകൂടുന്ന മാററത്തിൻെറ സാധാരണ ക്രമം.

എന്നാൽ സംഭാഷണത്തിലും സാഹിത്യത്തിലും മേൽകാണിച്ച വിധത്തിലുള്ള മാററങ്ങൾ വന്നുകൂടുന്ന കാൎയ്യത്തിൽ ഓരോ ഭാഷയുടെയും നിലഭേദമനുസരിച്ച് ചില വ്യത്യാസങ്ങളുംകൂടി ഉണ്ടാകുന്നതാണ്. എങ്ങനെയെന്നാൽ ഏതെങ്കിലും ഒരു ഭാഷക്ക് അന്യഭാഷയോടുള്ള സംസൎഗ്ഗം ധാരാളമായി ഉണ്ടാകുന്നതിന്നുമുമ്പിൽത്തന്നെ ആ ഭാഷയിൽ എന്നും നിലനില്ക്കത്തക്ക സാഹിത്യഗ്രന്ഥങ്ങൾ ഉണ്ടായിക്കഴിഞ്ഞിട്ടുണ്ടെങ്കിൽ അതിലെ സാഹിത്യഭാഷയുടെ സ്വരൂപം മിക്കതും ആ വക ഉത്തമഗ്രന്ഥങ്ങളിലെ ഭാഷാസ്വരൂപമനുസരിച്ച് വ്യവസ്ഥപ്പെട്ടിട്ടുണ്ടായിരിക്കുന്നതാണ്. പിന്നെയുണ്ടാകുന്ന സാഹിത്യങ്ങൾ ഭാഷാസ്വരൂപത്തെപ്പററിയേടത്തോളം ആ ഉത്തമഗ്രന്ഥങ്ങളിൽക്കാണുന്ന രീതി അവ

ലംബിച്ചുംകൊണ്ടേ സാധാരണയായിപ്പുറപ്പെടുകയുള്ളു. പദ്യസാഹിത്യത്തെപ്പററിയേടത്തോളം വിശേഷിച്ചും ആ വിധത്തിലേ വരികയുള്ളു. അതിനാൽ ഉത്തമഗ്രന്ഥങ്ങളാൽ സാഹിത്യഭാഷാസ്വരൂപത്തിന്നു വ്യവസ്ഥിതി വന്നതിന്നശേഷം ഒരു ഭാഷയ്ക്കുണ്ടാകുന്ന അന്യഭാഷാസംസർഗ്ഗത്തിന്ന് അതിലെ സാഹിത്യഭാഷയിൽ കടന്നുകൂടിപ്പെരുമാറുവാൻ വളരെ പ്രയാസവും ചില വേഷമാററങ്ങൾ തന്നെയും വേണ്ടിവരുന്നതാണു്. യാതൊരു വേഷമാററവും വരുത്താതെ ചേർക്കുന്നതായാൽ ആ ചേർപ്പ് മുറിയും കോളുമൊക്കാതെ പ്രത്യേകം മുഴച്ചിരിക്കുന്ന വിധത്തിലേ വരികയുമുള്ളു. സംഭാഷണഭാഷയിൽ 'പുറപ്പെടാൻ റെഡി'യായെന്നും മററും പ്രയോഗിക്കുന്നതുകൊണ്ടു് വലിയ കോട്ടമൊന്നും നമുക്കു് തോന്നുന്നതല്ലെങ്കിലും സാഹിത്യഭാഷയിൽ 'പുറപ്പെടാൻ ഒരുങ്ങി'യതായി പ്രയോഗിച്ചാലേ വേണ്ടേടത്തോളം യോജിപ്പു തോന്നുകയുള്ളു വല്ലൊ. അല്ലെങ്കിൽ സന്ദർഭശുദ്ധി മതിയാവില്ലെന്നു മാത്രമല്ല ചിലേടത്തു ഹാസ്യമൊ ബീഭത്സമൊ സ്ഫുരിക്കുകയും ചെയ്യും. ആ സംഗതിയിൽ വിപ്രതിപത്തിയുള്ളവർ "പുറപ്പെടാനഥ റെഡിയായി രാവണൻ, പുറപ്പെടാനുടനെയൊരുങ്ങി രാവണൻ" എന്ന പ്രയോഗങ്ങൾ തമ്മിലുള്ള ഔചിത്യാനൌചിത്യങ്ങൾ പരിശോധിച്ചു നോക്കിയാൽ മതി. അപ്പോൾ വാസ്തവസ്ഥിതി അനുഭവപ്പെടും. അതുകൊണ്ടു് മേൽപറഞ്ഞ പ്രകാരം ഉത്തമഗ്രന്ഥങ്ങളാൽ സാഹിത്യഭാഷാസ്വരൂപം വ്യവസ്ഥപ്പെട്ടതിന്നശേഷം വരുന്ന അന്യഭാഷാ സംസർഗ്ഗംകൊണ്ടുള്ള കോലാഹലമെല്ലാം പ്രായേണ സംഭാഷണഭാഷയിലും രാജ്യഭരണം സംബന്ധിച്ചും മററുമുണ്ടാകുന്ന നിയമങ്ങളിലും എഴുത്തുകുത്തുകളിലും മാത്രമായിരിക്കുന്നതേ മര്യാദയാകയുള്ളു. ഇപ്പോൾ സാധാരണയായി തമിൾ എന്നു പറഞ്ഞുവരുന്ന ഭാഷയ്ക്കു് സംസ്കൃതഭാഷയുടെ സംസർഗ്ഗം ധാരാളമായി ഉണ്ടാകുന്നതിന്നു മുൻപിൽത്തന്നെ അതിലുണ്ടായ ചില ഉത്തമഗ്രന്ഥങ്ങൾ സാഹിത്യഭാഷയെ വേഷമണിയിച്ചു നിലക്കു നിർത്തിക്കഴിഞ്ഞതുകൊണ്ടാണു് ആ

ഭാഷക്ക് കൃഷ്ണ, ഗോവിന്ദ, ശംഖ, സാരഥി മുതലായ സംസ്കൃതശബ്ദങ്ങളെ കിരുട്ടണ, കോവിന്ത, ചങ്ക്, താരതി എന്നും മററും രൂപം മാററിക്കാണിക്കേണ്ടിവന്നിട്ടുള്ളത്. നേരേമറിച്ച് ഉത്തമഗ്രന്ഥങ്ങളാൽ സാഹിത്യഭാഷ സുപ്രതിഷ്ഠിതമാകുന്നതിന്നു മുമ്പിൽത്തന്നെ മറെറാരു ഭാഷ കടന്നുകൂടിയാലാകട്ടെ, സംഭാഷണത്തിലും സാഹിത്യത്തിലും പ്രകൃതിഭാഗത്തിൽ വലിയമാററം കൂടാതെ തന്നെ ആ അന്യഭാഷ കടന്നുകൂടുമെന്നു മാത്രമല്ല പിന്നെയുണ്ടാകുന്ന സാഹിത്യഭാഷയെ സംഭാഷണഭാഷയെക്കാളധികം ആക്രമിച്ചു കീഴടക്കുകയും ചെയ്യും. ആ വഴിക്കാണ് മലയാളം, കർണ്ണാടകം, തെലുങ്ക് ഈ ഭാഷകളിൽ കൃഷ്ണഗോവിന്ദശംഖാദി ശബ്ദങ്ങൾ സംഭാഷണത്തിലും സാഹിത്യത്തിലും കൃഷ്ണൻ (മലയാളം) ഗോവിന്ദർ (കർണ്ണാടകം) ശംഖമു (തെലുങ്ക്) എന്നിങ്ങനെ പ്രകൃതിഭാഗത്തിൽ യാതൊരു മാററവും വരുത്താതെ അതാതു ഭാഷകളുടെ പ്രത്യയം മാത്രം ചേർത്തു് പ്രയോഗിച്ചുവരുന്നതും അതാതിലെ സംഭാഷണഭാഷയിലുള്ളതിനേക്കാളധികം സംസ്കൃതശബ്ദങ്ങളുടെ പ്രാചുര്യം അവയിലെ സാഹിത്യഭാഷകളിൽ കാണുന്നതും സംസ്കൃതഭാഷയുടെ സംസർഗ്ഗം ധാരാളം ഉണ്ടായതിന്നുശേഷമേ ആ ഭാഷകളിൽ ഉത്തമസാഹിത്യഗ്രന്ഥങ്ങളുണ്ടായി ആ ഗ്രന്ഥങ്ങൾ വഴിക്ക് സാഹിത്യഭാഷാസ്വരൂപം വ്യവസ്ഥപ്പെട്ടിട്ടുള്ളു. അങ്ങനെയുള്ള ഭാഷകളിലാകട്ടെ, സാഹിത്യത്തിലേക്കാൾ സംഭാഷണഭാഷയിലാണ് അതിന്റെ ആദികാലത്തുണ്ടായിരുന്ന രൂപങ്ങൾ അധികകാലം നിലനിന്നുവരുന്നത്. എന്തുകൊണ്ടെന്നാൽ, സാഹിത്യഗ്രന്ഥകാരന്ന് വൃത്തവും ശൈലിയും മററും ഒപ്പിച്ചുംകൊണ്ടു് ഗ്രന്ഥങ്ങൾ നിർമ്മിക്കാൻ ശബ്ദവിശേഷങ്ങളെയും ശബ്ദങ്ങളുടെ രൂപഭേദങ്ങളെയും തേടിപ്പിടിക്കേണ്ടിവരുമ്പോൾ മുന്നു് സംസർഗ്ഗം സിദ്ധിച്ച അന്യഭാഷകളിലെ പദങ്ങളും രൂപഭേദങ്ങളും ആവശ്യവും സൗകര്യവുമനുസരിച്ചും ചിലപ്പോൾ അനാവശ്യമായിത്തന്നെയും ധാരാളം ചേർക്കാൻ സംഗതി വന്നുകൂടുന്നു. സംഭാഷണത്തിലാകട്ടെ, വൃത്തനിർ

ബന്ധം മുതലായ വൈഷമ്യങ്ങളൊന്നുമില്ലാത്തതിനാലും ആ ഭാഷ മാതാപിതാക്കന്മാർ മുതലായ പൂർവ്വികന്മാർ വഴിക്കു് അവർ സംസാരിക്കുന്ന രീതിയനുസരിച്ചുതന്നെ പരമ്പരയായി അഭ്യസിച്ചുവരുന്നതാകയാലും അതിന്റെ ഗതി പൂർവ്വരൂപങ്ങളെത്തുടൎന്നുംകൊണ്ടുള്ള വിധത്തിലേ വരികയുള്ളു. അതുകൊണ്ടു് കാലക്രമത്തിൽ അപൂർവ്വമായി പദപ്രകൃതിഭാഗങ്ങൾക്കു് ചില മാററം സംഭാഷണത്തിലും വന്നുചേരുമെന്നല്ലാതെ അന്യഭാഷയിലെ രൂപഭേദങ്ങൾ അനുസരിച്ചുംകൊണ്ടുള്ള രൂപഭേദം സംഭാഷണത്തിൽ കടന്നുകൂടുന്നതല്ല. മലയാളത്തിലെ സംഭാഷണഭാഷയിൽ പറഞ്ഞു, നിൽക്കുന്നു, വരും എന്നിങ്ങനെയല്ലാതെ ലിംഗപുരുഷവചന പ്രത്യയങ്ങൾ ചേൎന്നിട്ടുള്ള പറഞ്ഞാൻ, നിൽക്കുന്നേൻ, വരുവർ എന്നീ വക ക്രിയാപദരൂപങ്ങളും മററും തീരെയില്ലാതിരിക്കുന്നതിന്നും ചെന്തമിഴ് ഭാഷയിലെ സംഭാഷണത്തിലും മററും പ്രസിദ്ധങ്ങളായ ആ വക ക്രിയാപദരൂപങ്ങളും സംസ്കൃതത്തിലെ പല ശബ്ദരൂപങ്ങളും നമ്മുടെ സാഹിത്യഭാഷയിൽ സുലഭമായിക്കാണുന്നതിന്നും കാരണം, അങ്ങനെ ലിംഗപുരുഷവചനപ്രത്യയങ്ങൾ ചേൎന്ന ക്രിയാരൂപങ്ങളും പോകുംവിധൌ, നിൽക്കുംക്ഷണേ എന്നീ വക സംസ്കൃതരൂപങ്ങളും നമ്മുടെ ഭാഷയിലെ ആദിരൂപങ്ങളല്ലാത്തവയും സാഹിത്യഗ്രന്ഥകാരന്മാർ തൽഭവരീതിയിലും മററും എടുത്തുചേൎത്തവയുമാണെന്നുള്ള സംഗതിതന്നെയാണു്. നമ്മുടെ ഭാഷയിൽ ക്രിയാപദങ്ങൾക്കു സ്വതന്ത്രമായുള്ള പൂർവ്വരൂപം ലിംഗാദിപ്രത്യയങ്ങൾ കൂടാതെ വന്നു, നിന്നു എന്ന മാതിരിയിൽ മാത്രമായിരുന്നുവെന്നുള്ളതും പരമ്പരയായിപ്പകൎന്നുവരുന്ന സംഭാഷണഭാഷയിൽ ആ മാതിരി രൂപങ്ങൾ മാത്രമായതുകൊണ്ടു തീർച്ചപ്പെടുത്തുകയും ചെയ്യാം.

സാമാന്യമായി ഏതൊരു ഭാഷക്കും ഉണ്ടാകുന്ന ഗതിയുടെ ക്രമം മേൽക്കാണിച്ച യുക്തികൾക്കനുസരിച്ച വിധത്തിലെ വരികയുള്ളു. മലയാളത്തിലെ പൂർവ്വനിവാസികൾ അടുത്ത കാലത്തെന്നല്ല വളരെ അകന്ന ഒരു കാലത്തുപോലും

പെട്ടെന്നു് ഇവിടം വിട്ടുപോകയും മററൊരു ജനസമുദായം ഇവിടെ വന്നു കുടിയേറിപ്പാക്കയും ചെയ്തിട്ടുള്ളതായിക്കരുതുവാൻ ചരിത്രപ്രകാരം യാതൊരു തെളിവുമില്ലെന്നു മാത്രമല്ലാ ചരിത്രദൃഷ്ടിക്കു് എത്താവുന്നേടത്തോളം കാലത്തേക്കും ഇവിടത്തെ പൂവ്വനിവാസികൾ ദ്രാവിഡവഗ്ഗത്തിൽച്ചേന്ന് ഒരു പ്രത്യേക ജനസമുദായമായിരുന്നതായിക്കാണുന്നതുമുണ്ടു്. 'കേരളോല്പത്തി'യെന്നു പറയുന്ന ഭാഷാഗ്രന്ഥത്തിലും പരസ്പരവിരുദ്ധമായി ഓരോ സംഗതികൾ പ്രസ്താവിച്ചിട്ടുള്ള പല കേരളമാഹാത്മ്യഗ്രന്ഥങ്ങളിലും പരശുരാമമഹഷി കേരളഭൂമി സൃഷ്ടിച്ചു് പല പ്രദേശങ്ങളിൽനിന്നും ഓരോരോ ജാതിക്കാരെക്കൂട്ടിക്കൊണ്ടുവന്നു പാപ്പിച്ചതായും മററും പറഞ്ഞിട്ടുള്ളതു് ചില ഐതിഹ്യങ്ങളും പല മനോധമ്മങ്ങളും അടിസ്ഥാനമാക്കി പിൽക്കാലത്തുണ്ടാക്കിയ വെറും കെട്ടുകഥകൾ മാത്രമാണെന്നുള്ളതിലേക്കു് പഴയ ചെന്തമിൾ ഗ്രന്ഥങ്ങളും മററും നല്ല തെളിവുകളായിട്ടുമുണ്ടു്. ചരിത്രദൃഷ്ടിയനുസരിച്ചുനോക്കുമ്പോൾ മഹാബലിയുടെയും അദ്ദേഹത്തിന്റെ വംശക്കാരാണെന്നു കാണുന്ന ചേരരാജാക്കന്മാരുടെയും കാലം മുതൽ ഇവിടുത്തെ പൂവ്വനിവാസികൾക്കു് ക്രമികമായുണ്ടായ വംശപരമ്പരവഴിക്കുള്ള ജനസമുദായംതന്നെ പ്രധാനമായിട്ടും ഏതാനും ചില മറുനാട്ടുകാർ പിൽക്കാലത്തുവന്നു് ഇവിടത്തെ സ്ഥിരനിവാസികളോടുചേന്നു് കുടിയേറിപ്പാത്തു തുടങ്ങിയവരായിട്ടുമുള്ള നിലയിലാണു് കേരളത്തിലെ ജനസമുദായത്തിന്റെ ഗതിക്രമം കാണുന്നതു്. ആ സ്ഥിതിക്കു് മുമ്പു കാണിച്ച ഭാഷാഗതി വ്യവസ്ഥയനുസരിച്ചു് മലയാളഭാഷയുടെ ചരിത്രത്തെപ്പററി പരിശോധിക്കുമ്പോൾ മൂന്നുസംഗതികളാണു് പ്രധാനമായി നോക്കേണ്ടതായിട്ടുള്ളതു്. ഒന്നാമതു് നമ്മുടെ ഭാഷക്കുണ്ടായിരുന്ന ആദിരൂപം ഏതുവിധത്തിലായിരുന്നു എന്നു്. രണ്ടാമതു് മലയാളത്തിലെ ഉത്തമഗ്രന്ഥങ്ങൾ വഴിയായി സാഹിത്യഭാഷാസ്വരൂപം വ്യവസ്ഥിതമാകുന്നതിനുമുമ്പിൽ ഈ ഭാഷയ്ക്കു് ഏതെല്ലാം അന്യഭാഷകളുടെ സംസർഗ്ഗമാണുണ്ടായിട്ടുള്ളതെന്നും ആ വക

അന്യഭാഷാസംസർഗ്ഗം ഭാഷാഗതിയെ എത്രത്തോളമാണു് സ്പർശിച്ചിട്ടുള്ളതെന്നും. മൂന്നാമത്തു് സാഹിത്യഭാഷയുടെ സ്വരൂപം വ്യവസ്ഥപ്പെട്ടതിനുശേഷം ഏതെല്ലാം ഭാഷകളുടെ സംസർഗ്ഗമാണു് ഭാഷാഗതിയെ അല്പമായിട്ടെങ്കിലും സ്പർശിക്കത്തക്കവിധം ഇതിന്നുണ്ടായിട്ടുള്ളതെന്നു്. ഇതിൽ ഭാഷയുടെ ആദിരൂപം നല്ലവണ്ണം അറിയണമെങ്കിൽ മലയാളഭാഷയ്ക്കു പഴക്കം എത്രത്തോളമുണ്ടെന്നും അതിന്റെ ഉല്പത്തി ഏതുവിധത്തിലാണെന്നറിവാൻ മാർഗ്ഗമുണ്ടോ എന്നും അടുത്ത രാജ്യങ്ങളിലെ ഭാഷകളിൽനിന്നു് ഏതേതെല്ലാം വിധത്തിലാണു് നമ്മുടെ ഭാഷ വ്യത്യാസപ്പെട്ടിരിക്കുന്നതെന്നും ആ വക വ്യത്യാസങ്ങൾക്കുള്ള കാരണങ്ങൾ എന്തെല്ലാമാണെന്നും നിഷ്കർഷിച്ചു പരിശോധിക്കേണ്ടതായിട്ടാണിരിക്കുന്നതു്. അതുപോലെതന്നെ ഈ പ്രദേശത്തുണ്ടായിരുന്ന ആദിമനിവാസികളുടെ കാലത്തിന്നുള്ള പഴക്കവും നമ്മുടെ ഭാഷയുടെ ആദിരൂപത്തിന്നുള്ള പഴക്കവും തുല്യം തന്നെയാണോ എന്നും ആകപ്പാടെയെങ്കിലും ഒന്നു പരിശോധിക്കേണ്ടതായിട്ടുണ്ടു്. അതിൽ ഭാരതഭൂമിയിലെ മറ്റുള്ള പ്രദേശങ്ങളിലെന്നപോലെതന്നെ ഇവിടെയും ജനവാസം തുടങ്ങിയകാലം ചരിത്രത്തിന്നെത്താൻ സാധിക്കാത്ത വിധത്തിൽ അത്രത്തോളം മുമ്പാണെന്നും മനുഷ്യവർഗ്ഗോല്പത്തിപോലെ അതും ഊഹത്തിന്നുപോലും അഗോചരമാണെന്നുമാണു് കേരളചരിത്രസ്ഥിതികൊണ്ടുകാണുന്നതു്. ഭാഷയെപ്പറ്റിയേടത്തോളമാകട്ടെ, പരിശോധിച്ചറിഞ്ഞേടത്തോളം ഉള്ള തെളിവുകൾകൊണ്ടു സിദ്ധിച്ചിട്ടുള്ള ഫലമായി താഴെ കാണിക്കുന്ന സംഗതികൾ നമുക്കറിവാൻ കഴിയുന്നുണ്ടു്.

ഭാരതഖണ്ഡത്തിലെ ഭാഷകളെല്ലാം ആര്യഭാഷാവർഗ്ഗം, ദ്രമിഡഭാഷാവർഗ്ഗം എന്നിങ്ങനെ രണ്ടു വർഗ്ഗമായിപ്പിരിഞ്ഞിരിക്കുന്നതിൽ ദ്രമിഡഭാഷാവർഗ്ഗത്തിലുൾപ്പെട്ട ഒരു ഭാഷയാണു് മലയാളത്തിലെ ആദിഭാഷയെന്നുള്ളതു് നിർവ്വിവാദമായി തീർച്ചപ്പെടുത്താം. എന്തുകൊണ്ടെന്നാൽ, ഓരോരോ ഭാഷകളിലുള്ള നാമരൂപങ്ങൾക്കും ക്രിയാരൂപങ്ങൾക്കും പ്ര

കൃതി, പ്രത്യയം ഇങ്ങനെ രണ്ടംശങ്ങളുള്ളതിൽ പ്രത്യയാംശത്തിനുള്ള രൂപത്തിന്റെ വ്യത്യാസമനുസരിച്ചും കേവലസർവ്വനാമങ്ങളുടെ രൂപഭേദമനുസരിച്ചുമാണല്ലോ പ്രധാനമായി ഭാഷകൾക്കു ഭേദമുണ്ടായിത്തീരുന്നതു്. നാമങ്ങളുടെയോ ചില ക്രിയകളുടെ തന്നെയോ പ്രകൃതിഭാഗം ഒരു ഭാഷയിലേയ്ക്കു് മററു ഭാഷകളിൽനിന്നു് തൽഭവരീതിയിലോ തത്സമരീതിയിലോ ആവശ്യംപോലെ സ്വീകരിക്കാവുന്നതാണു്. ഭിക്ഷാ, ശിലം, ഛുരികാ എന്നീ വക സംസ്കൃതശബ്ദങ്ങളെ പിച്ച, ശില, ചൂരിക എന്നിങ്ങനെ തൽഭവമാക്കീട്ടുള്ളമട്ടിലോ ഭിക്ഷ, ശില, ഛുരിക എന്നുതന്നെയോ മലയാളത്തിലേയ്ക്കു് സ്വീകരിക്കുന്നതിനു് വിരോധമില്ല. എന്നു മാത്രമല്ല അങ്ങനെ ഒരു ഭാഷയിൽനിന്നു് മറെറാരു ഭാഷയിലേയ്ക്കു് പദപ്രകൃതികളെ സ്വീകരിച്ചു ചെരുമാറേണ്ടതു് ചിലപ്പോൾ അത്യാവശ്യമായി വരികയും ചെയ്യും. അതിനാൽ പദപ്രകൃതിഭാഗങ്ങളിൽ ആ മാതിരി സാദൃശ്യം കാണുന്നതു് അടിസ്ഥാനമാക്കി സംസ്കൃതത്തിലെ ഭിക്ഷാശബ്ദത്തിനും മലയാളത്തിലെ പിച്ച ശബ്ദത്തിനും തമിഴിലെ പിച്ചൈശബ്ദത്തിനും മൂലമായി ഒരു ഭാഷാന്തരം മുമ്പുണ്ടായിരുന്നിരിക്കണമെന്നും ആ ഭാഷാന്തരത്തിലെ ശബ്ദം 'പിഭ്ഛ' എന്നായിരുന്നിരിക്കണമെന്നും മററും ഊഹിക്കുന്നതു് പലപ്പോഴും വസ്തുതത്വത്തിനു വിരുദ്ധമായി വന്നേക്കാം. നേരെ മറിച്ചു്, സംസ്കൃതഭാഷയെപ്പററി മലയാളികൾക്കും മററും അറിവുണ്ടായിരുന്നുവെന്നും ആ ഭാഷയിൽനിന്നു തൽഭവരീതിയിൽ സ്വീകരിച്ചതായിരിക്കണം പിച്ചയെന്നും പിച്ചൈ എന്നും ഉള്ള മലയാളപദവും തമിഴ്പ്പദവും എന്നും അനുമാനിക്കുന്നതാണു് യുക്തമെന്നും വന്നേക്കാം. എന്നാൽ ഒരു ഭാഷയിലെ പ്രത്യയാംശം ഒരിക്കലും മറെറാരു ഭാഷയിലേക്കു സ്വീകരിച്ചു ചേർക്കാവുന്നതല്ല. ചേർത്താൽ ചേരുന്നതുമല്ല. അന്യഭാഷാ പ്രത്യയത്തോടുകൂടി പ്രയോഗിക്കുന്നതു് എപ്പോഴും ആ അന്യഭാഷാശബ്ദമായിത്തന്നെ ഇരിക്കയേ ഉള്ളു. അതിനാൽ പ്രത്യയഭേദമാണു് പ്രധാനമായി ഭാഷാഭേദത്തിനു നിയാമകമായിരിക്കുന്നതു്. അതുകൊണ്ടുതന്നെയാണു് പ്ര

കൃതിഭാഗത്തിൽ ഒരു മാററവുമില്ലെങ്കിലും 'രാമന്റെ' എന്നും 'ഭവിക്കുന്നു' എന്നും ഉള്ള ശബ്ദങ്ങൾ മലയാളഭാഷയാണെന്നും 'രാമസ്യ' എന്നും 'ഭവതി' എന്നും ആയാൽ അതു് സംസ്കൃതഭാഷയാണെന്നും നമുക്കു മനസ്സിലാകുന്നതും. ഇങ്ങനെ പ്രത്യയങ്ങളുടെ സ്വരൂപഭേദം ഭാഷാഭേദത്തിന്റെ നിയാമകമാകുന്നതുപോലെ പ്രത്യയങ്ങളുടെ സ്വഭാവഭേദം അല്ലെങ്കിൽ ജാതിഭേദമാണു് ഭാഷകളുടെ വർഗ്ഗഭേദത്തിനുള്ള നിയാമകമായിരിക്കുന്നതു്. ചരിത്രങ്ങളിൽ (മലയാളം) ചരിതമുലലോ (തെലുങ്കു്) എന്ന മാതിരിയിൽ ലിംഗവചനവിഭക്തിപ്രത്യയങ്ങൾ ഒന്നിനൊന്നു് മേൽക്കുമേൽ ചേരുന്ന സ്വഭാവം ദ്രാവിഡവർഗ്ഗത്തിൽപ്പെട്ട ഭാഷകൾക്കു് പ്രത്യേകമായുള്ളതാണു്. എന്നുവച്ചാൽ ചരിത്രങ്ങളിൽ എന്ന പദത്തിൽ 'ചരിത്' എന്ന പ്രകൃതിക്കുമേൽ ആദ്യം 'മ്' എന്ന നപുംസകപ്രത്യയം, പിന്നെ അതിന്മേൽ 'കൾ' എന്ന ബഹുവചനപ്രത്യയം, പിന്നെ 'ഇൽ' എന്ന സപ്തമീ വിഭക്തിപ്രത്യയം; അതുപോലെ തന്നെ ചരിതമുലലോ എന്ന പദത്തിലും പ്രകൃതിക്കുശേഷം ഒന്നിനൊന്നു മേൽക്കുമേലായി മു, ല, ലോ എന്ന നപുംസകബഹുവചനസപ്തമീ വിഭക്തിപ്രത്യയങ്ങൾ ചേരുക എന്നുള്ള ക്രമം ദ്രാവിഡവർഗ്ഗഭാഷകളുടെ പ്രത്യേക സ്വഭാവമാണെന്നർത്ഥം. അപ്രകാരം തന്നെ ചെയ്തു, ചെയ്യുന്നു എന്ന മാതിരി ക്രിയാപദരൂപങ്ങളിൽ ധാതുവിനുശേഷം 'ത്' എന്ന ഭൂതകാലപ്രത്യയമോ 'ഉന്നു്' എന്ന വർത്തമാനകാലപ്രത്യയമൊ തരംപോലെ ചേർത്തിനുശേഷം 'ഉ' എന്ന കർത്തൃവാചകമായ ആഖ്യാതപ്രത്യയം ചേർക്കുക എന്ന മാതിരി കാലാഖ്യാതപ്രത്യയങ്ങളെയും മററും ഒന്നിനൊന്നു മേൽക്കുമേൽ ചേർക്കുന്ന സ്വഭാവവും ദ്രാവിഡവർഗ്ഗത്തിലെ ഭാഷകൾക്കുള്ളതാണു്. ആര്യവർഗ്ഗത്തിൽപ്പെട്ട ഭാഷകൾക്കാകട്ടെ, ചരിതേഷു, കരോതി എന്നിങ്ങനെ ലിംഗവചനവിഭക്തികൾക്കെല്ലാംകൂടി 'ഷു' എന്ന ഒരു പ്രത്യയവും കാലത്തിനും ആഖ്യാതത്തിനുംകൂടി 'തി' എന്ന ഒരു പ്രത്യയവും മാത്രം സംസ്കൃതത്തിൽ കാണുന്ന

രീതിയനുസരിച്ചേ പ്രായേണ ഉണ്ടായിരിക്കയുള്ളൂ. ഇപ്രകാരംതന്നെ ദ്രാവിഡവൎഗ്ഗത്തിൽചേൎന്ന ഭാഷകളായ തെലുങ്ക്, തമിൾ, കണ്ണാടകം എന്നീ ഭാഷകളിലും നമ്മുടെ ഭാഷയിലും ഭാഷാഭേദനിയാമകങ്ങളായ പ്രത്യയങ്ങൾ പലതിന്നും സൎവ്വനാമങ്ങൾക്കും ശബ്ദത്തിന്റെ സ്വരൂപത്തെപ്പററിയേടത്തോളം സാദൃശ്യം സ്പഷ്ടമായിക്കാണുന്നുണ്ടെന്നുള്ള സംഗതിയും നമ്മുടെ ഭാഷാ ദ്രമിഡഭാഷാവൎഗ്ഗത്തിൽപ്പെട്ടതാണെന്നനുമിക്കുന്നതിന്നു മതിയായ ലക്ഷ്യമായിട്ടുണ്ട്. നോക്കുക—ഞാൻ, യാൻ, നാനു (മലയാളം, തമിൾ, കണ്ണാടകം) അവന്ന്, അവനുക്ക്, അവനിഗെ ആതനകു (മലയാളം, തമിൾ, കണ്ണാടകം, തെലുങ്ക്) നമുക്ക്, അവൾക്ക്, അവൎക്ക്; നമഗെ, അവളഗെ, അവരിഗെ (മല. കണ്ണാ) അത്, അതു, അദു അദി (മല. തമിൾ. കർണ്ണാ. തെലു) എന്നീ വക ശബ്ദങ്ങളിൽ സൎവ്വനാമപ്രകൃതികളും ലിംഗവചനപ്രത്യയങ്ങളും മിക്കതും ഒരുപോലെയിരിക്കുന്നതും വിഭക്തിപ്രത്യയങ്ങൾക്കു സാദൃശ്യം കാണുന്നതും ഈ ഭാഷകളെല്ലാം ഒരുവൎഗ്ഗത്തിൽ ച്ചേൎന്നവയാണെന്നു നല്ലവണ്ണം തെളിയിക്കുന്നതാണല്ലോ.



മേൽവിവരിച്ചപ്രകാരം ഭാഷാഭേദനിയാമകങ്ങളായ പ്രത്യയങ്ങളെപ്പററിയേടത്തോളവും സൎവ്വനാമപ്രകൃതികളെപ്പററിയേടത്തോളവും ഒന്നിലധികം ഭാഷകൾക്കു പരസ്പരസാദൃശ്യമുണ്ടാകണമെങ്കിൽ തീൎച്ചയായും ആ ഭാഷകളെല്ലാം ഒരു മൂലഭാഷയ്ക്കു് കാലക്രമത്തിൽ ഒന്നിനൊന്നു് വേൎതിരിഞ്ഞുണ്ടായ പല ശാഖാഭാഷകളായിരിക്കണമെന്നുള്ളതിനാൽ ഈ ദ്രമിഡഭാഷകൾക്കെല്ലാം അടിസ്ഥാനമായി ഒരു മൂലഭാഷയുണ്ടായിരുന്നിരിക്കണമെന്നും നിസ്സംശയമായിത്തീൎച്ചപ്പെട്ടതാം. എന്തുകൊണ്ടെന്നാൽ, ഒരേ ഭാഷക്കുതന്നെ ദേശഭേദമനുസരിച്ചു് കാലക്രമത്തിൽ ഉച്ചാരണഭേദങ്ങൾ വന്നുകൂടുക നിമിത്തം അതിന്റെ പ്രത്യയാംശത്തെപ്പററിയേടത്തോളവും ഓരോരോ ദേശങ്ങളിലെ ഉച്ചാരണത്തിന്നു് അല്പാല്പം മാററം വന്നുപോയതാണെന്നു കരുതുകയല്ലാതെ ആ വക പ്രത്യയങ്ങളിൽ കാണുന്ന പരസ്പരസാദൃശ്യത്തിന്നു് യാ

തൊരുപപത്തിയുമില്ല. ഭാഷകൾക്കു ഭേദമുണ്ടാകുന്നതു് പ്രത്യയങ്ങളായിരിക്കേ അങ്ങനെയുള്ള പ്രത്യയങ്ങൾക്കുതന്നെ പരസ്പരസാദൃശ്യമുണ്ടാകുന്നതു് ആ വിധത്തിലെ സംഭവിക്കയുള്ളു. അതിനാൽ ഹിന്ദി, ബങ്കാളി, ഗുജരാതി മുതലായി ആൎയ്യഭാഷാവൎഗ്ഗത്തിൽപ്പെട്ട ഭാഷകളെല്ലാം ഏതു വിധം ഒരേ ആൎയ്യമൂലഭാഷതന്നെ ദേശഭേദമനുസരിച്ചു കാലക്രമത്തിൽ മാഗധി, ശൌരസേനി തുടങ്ങിയ പല പ്രാകൃതഭാഷകളായിത്തീൎന്നിട്ടുണ്ടായ പരിണാമഭേദങ്ങളായിരിക്കുന്നുവോ അതുപോലെ തന്നെ തെലുങ്കു്, തമിഴ്, കൎണ്ണാടകം, മലയാളം എന്നിവക ദ്രമിഡഭാഷകളും ഒരു ദ്രമിഡ മൂലഭാഷക്കുതന്നെ കാലക്രമത്തിലുണ്ടായ പരിണാമഭേദങ്ങളായി വരുവാനേ തരവുമുള്ളു. എന്നുമാത്രമല്ല അങ്ങനെയൊരു ദ്രമിഡമൂലഭാഷയുണ്ടായിരുന്നുവെന്നും ആ മൂലഭാഷക്കുണ്ടായിരുന്ന പേരാണു് 'തമിഴ്' എന്നുള്ളതെന്നും ഇക്കാലത്തു് തമിഴ് എന്നു പറഞ്ഞുവരുന്ന ഭാഷ ആ മൂലഭാഷയുടെ പല ശാഖകളിൽ ഒന്നുമാത്രമാണെന്നും ആ ശാഖാഭാഷക്കു് വാസ്തവമായ വിശേഷപ്പേർ 'ചെന്തമിഴ്' എന്നാണെന്നും 'തമിഴ്' എന്ന പദംകൊണ്ടു് ആ പ്രത്യേകശാഖയെ നിൎദ്ദേശിക്കുന്നതു് സാമാന്യാൎത്ഥവാചകമായ ശബ്ദംകൊണ്ടു വിശേഷത്തെ നിൎദ്ദേശിക്കുന്ന രീതിയനുസരിച്ചു സാമാന്യവാചകങ്ങൾക്കു വിശേഷത്തിൽ നിരൂഢലക്ഷണയുള്ളതനുസരിച്ചു മാത്രമാണെന്നും തെളിയിപ്പാൻ ചില ലക്ഷ്യങ്ങൾ തന്നെയുമുണ്ടു്. ഒന്നാമതായി മലയാളഭാഷക്കു് മലനാട്ടുതമിഴെന്നും കൎണ്ണാടകഭാഷക്കു കരിനാട്ടുതമിഴെന്നും ചോളപാണ്ഡ്യനാടുകളിലെ ഭാഷക്കു ചോഴത്തമിഴെന്നും പാണ്ടിത്തമിഴെന്നും പറഞ്ഞുവന്നിരുന്നതായി പഴയ തമിഴ്ഗ്രന്ഥങ്ങളിലും മലയാളഗ്രന്ഥങ്ങളിലും കാണുന്നതുകൊണ്ടുതന്നെ തമിഴ് എന്നതു ദ്രമിഡഭാഷകൾക്കെല്ലാം പൊതുവായ പേരാണെന്നും വിശേഷത്തെക്കാണിപ്പാനാണു് മലനാട്ടുതമിഴ്, കരിനാട്ടുതമിഴ് എന്ന മട്ടിൽ ഓരോ വിശേഷണം ചേൎത്തു പറയുന്നതെന്നും ഉള്ളതു സ്പഷ്ടമാകുന്നു. അങ്ങനെ പല ഭാഷകൾക്കും പൊതുവായി തമിഴ് എന്നു പറയുന്നതു ശരിയാകണമെങ്കിൽ ആ ഭാഷകളെല്ലാം ഒരു മൂലഭാ

ഷയുടെ പിരിവുകളാണെന്നും മലഭാഷക്കുണ്ടായിരുന്ന പേർ
കൊണ്ടുതന്നെ അതിന്റെ ശാഖാഭാഷകളെയും ആദ്യത്തിൽ
വ്യവഹരിച്ചുവന്നതാണെന്നും തീർച്ചപ്പെടുത്തുകയും വേണം.
രണ്ടാമത് ഈ ഭാഷകളെയെല്ലാം സാമാന്യമായി മാത്രം നിർ
ദ്ദേശിക്കുമ്പോൾ യാതൊരു വിശേഷണവും ചേക്കാതെ എല്ലാ
ത്തിനും തമിഴ് എന്നുതന്നെ പറഞ്ഞിരുന്നുവെന്നും കാണുന്നു
ണ്ട്. 'തമിഴ് നാട്ടുമൈവേന്തരും വന്താർ' എന്നിങ്ങനെ
ചോളം, പാണ്ഡ്യം, കേരളം, കർണ്ണാടകം, തെലുങ്ക് ഈ
അഞ്ചു രാജ്യങ്ങളിലെ രാജാക്കന്മാരെ തമിഴിന്റെ പ്രതിഷ്ഠാ
പകന്മാരായി ഗണിച്ചുംകൊണ്ടു ചെന്തമിഴ്ഗ്രന്ഥങ്ങളിൽ
പ്രതിപാദിച്ചിട്ടുള്ളതും മലയാളഭാഷയിലെ പ്രാചീനഗ്രന്ഥ
ങ്ങളായ 'അമരം തമിഴ്ക്കുത്ത്', നമ്പിയാന്മാരുടെ തമിഴ്'
മുതലായതിന്ന് ആ വിധത്തിലുള്ള പേരുകൾ കാണുന്നതും
ഇതിന്നുദാഹരണങ്ങളാണ്. 'ആട്ടപ്രകാരം' എന്ന പ്രാചീന
മലയാളഗ്രന്ഥത്തിൽ 'നമ്പിയാന്മാരുടെ തമിഴ്' എന്ന് ഇ
പ്പോൾ പറഞ്ഞുവരുന്ന മലയാളഭാഷാഗ്രന്ഥത്തെപ്പററി 'ഭം
ഗിക്കായി തമിഴ് ചേർത്ത പുസ്തകവരം കയ്ക്കൊണ്ടു' എന്നിങ്ങ
നെ വെറും 'തമിഴ്' ശബ്ദംകൊണ്ടു നിർദ്ദേശിച്ചുകാണുന്നതും
നിരണംകവികളിൽ ഒരാളായ രാമപ്പണിക്കരുടെ ബ്രഹ്മാണ്ഡ
പുരാണം ഗ്രന്ഥത്തിൽ 'ശ്രീവേദവ്യാസമഹർഷി അരുളിച്ചെ
യ്ത ബ്രഹ്മാണ്ഡപുരാണത്തിൽ മദ്ധ്യമഭാഗത്തെ ഇതാ ഞാൻ
തമിഴായിക്കൊണ്ടറിയിക്കുന്നേൻ' എന്നിങ്ങനെ മലയാളഭാഷ
യെ തമിഴ്ശബ്ദംകൊണ്ടു നിർദ്ദേശിച്ചിട്ടുള്ളതും അതുപോലെ
മററു പലതും ഈ സംഗതിക്കുള്ള തെളിവുകളിൽ ഉൾപ്പെടു
ന്നവയുമാണ്. അതിന്നും പുറമെ 'തൊൽകാപ്പിയം' എന്ന
അതിപ്രാചീന ചെന്തമിഴ്ഗ്രന്ഥത്തിൽപ്പോലും തമിഴ്നാടി
നെ ചെന്തമിഴ് നാടെന്നും കൊടുന്തമിഴ് നാടുകളെന്നും രണ്ടു
വകയായി തിരിച്ചു പ്രതിപാദിച്ചിട്ടുള്ളതിൽനിന്നുതന്നെ അ
ക്കാലത്തു തമിഴ് എന്ന സാമാന്യ വാചകശബ്ദംകൊണ്ടാണ്
എല്ലാ ദ്രമിഡഭാഷകളേയും നിർദ്ദേശിച്ചുവന്നിരുന്നതെന്നു
സ്പഷ്ടമാകുന്നുണ്ട്. 'ലീലാതിലകം' എന്ന പ്രാചീനഗ്രന്ഥകാ
രനാകട്ടെ, മണിപ്രവാളലക്ഷണപ്രസ്താവത്തിൽ മലയാളഭാ

ഷയും സംസ്കൃതവും കൂട്ടിച്ചേൎത്തുണ്ടാക്കിയ കാവ്യത്തിനാണ് മണിപ്രവാളമെന്നു പറഞ്ഞുവരുന്നതെന്നുള്ളതിന്നു പ്രമാണമായി 'തമിഴ്മണി സംസ്കൃതം പവഴം' എന്നും മററും പല പ്രയോഗങ്ങളും കാണിച്ച് അവയിലെ തമിഴ്ശബ്ദത്തിന്നു മലയാളഭാഷ എന്നാണൎത്ഥമെന്നും തമിഴ് എന്നതു് ദ്രമിഡഭാഷകൾക്കെല്ലാം പൊതുവായ പേരാണെന്നും സ്പഷ്ടമായിത്തന്നെ പറഞ്ഞിട്ടുമുണ്ടു്. അപ്രകാരം പൊതുവായ പേർകൊണ്ടുതന്നെ പ്രത്യേകം പ്രത്യേകം ഓരോ ശാഖാഭാഷയേയും നിൎദ്ദേശിച്ചുവരുവാനിടയായതും ആ പേർ ആ ഭാഷകൾക്കെല്ലാം അടിസ്ഥാനമായ മൂലഭാഷയുടെ പേരായതുകൊണ്ടാണെന്നു നിസ്സംശയമായി തീൎച്ചപ്പെടുത്താം. അതുകൊണ്ടു് ആദികാലത്തു തമിഴ് എന്ന വാക്കിന്നു് ഇക്കാലത്തു് ഭാഷയെന്ന വാക്കിന്നെന്നതുപോലെ ദ്രമിഡന്മാരുടെയിടയിൽ ഒരുവന്റെ ഇംഗിതം അന്യനെ ഗ്രഹിപ്പിക്കാൻവേണ്ടി പ്രയോഗിക്കുന്നതും ഓരോരോ അൎത്ഥത്തിൽ സങ്കേതം സിദ്ധിച്ചിട്ടുള്ളതുമായ വൎണ്ണാത്മകശബ്ദം എന്നുമാത്രം അൎത്ഥമായിരുന്നുവെന്നും കരുതാവുന്നതാണ്. എന്നുവെച്ചാൽ ഇക്കാലത്തു് നാം ഭാഷ എന്നു പറയുന്നതിന്നു പകരമായി ആദികാലത്തു് ദ്രമിഡന്മാരെല്ലാം പറഞ്ഞുവന്നിരുന്ന വാക്കാണ് 'തമിഴ്' എന്ന ശബ്ദമെന്നും ആ ശബ്ദംകൊണ്ടാണ് അന്നത്തെ ദ്രമിഡജനങ്ങൾക്കെല്ലാം കൂടിയുള്ള ഭാഷയായ മൂലദ്രമിഡഭാഷയെ അവർ നിൎദ്ദേശിച്ചിരുന്നതെന്നും കരുതാമെന്നു സാരം. എന്നു തന്നെയുമല്ല, സൂക്ഷ്മംനോക്കുമ്പോൾ 'ദ്രമിഡം' എന്ന വാക്കു തന്നെ ആൎയ്യഭാഷക്കാർ തമിഴ് എന്നതിന്നു പകരമായി പ്രയോഗിച്ചിരുന്നതും തമിഴ് ശബ്ദത്തെത്തന്നെ അവരുടെ ഭാഷയിലേക്കു് തദ്ഭവരീതിയിൽ സ്വീകരിച്ചുണ്ടാക്കിയതുമായ പദമാണെന്നും വിചാരിക്കേണ്ടതായിരിക്കുന്നതുമുണ്ടു്. എങ്ങനെയെന്നാൽ—തമിഴ്, തമിള, ദമിള, ദമിഡ, ദ്രമിഡ ഈ വിധത്തിലാണ് തമിഴ്ശബ്ദം ദ്രമിഡശബ്ദമായിത്തീൎന്ന വഴിയെന്നു യുക്തിയുക്തമായി ഊഹിക്കാവുന്നതാണ്. ഴകാരാന്തമായ തമിഴ്ശബ്ദത്തെ മാതൃകാവൎണ്ണമാലയിൽ ഴകാരമില്ലാത്ത ആ

ആൎയ്യഭാഷക്കാൎക്കു് അതിലെ ഴകാരത്തിന്റെ സ്ഥാനത്തു് ആ വൎണ്ണത്തോടടുപ്പമുള്ള ളകാരമായി മാററി തമിള് എന്നു് ളകാരാന്തമാക്കിയെടുക്കേണ്ടതു് അത്യാവശ്യമാണു്. അതുകൊണ്ടു തന്നെയാണു് ദ്രമിഡഭാഷയിലെ ചോഴശബ്ദത്തെ ആൎയ്യഭാഷയിലേക്കു ചോളശബ്ദമാക്കി മാററിയെടുത്തിട്ടുള്ളതും. മാതൃകാവൎണ്ണമാലയിൽനിന്നു ഴകാരത്തെ പിൽക്കാലത്തു് വേണ്ടെന്നുവെച്ച നവീനകൎണ്ണാടകഭാഷക്കാർ വാഴ എന്നൎത്ഥമായ 'വാഴെ' എന്ന ശബ്ദത്തെ 'വാളെ' എന്നാക്കിത്തീൎത്തതും ആ രീതിയനുസരിച്ചുതന്നെയാണു്. ഇങ്ങനെ ഴകാരാന്തമായ തമിഴ്ശബ്ദത്തെ ളകാരാന്തമാക്കിയതുകൊണ്ടുമാത്രവും ആൎയ്യഭാഷക്കാൎക്കു് ആ ശബ്ദം പ്രയോഗത്തിൽ വരുത്തുവാൻതക്ക സ്ഥിതിയിലായിക്കഴിഞ്ഞിട്ടില്ല. എന്തുകൊണ്ടെന്നാൽ, ആൎയ്യഭാഷയിൽ ളകാരമുണ്ടെങ്കിലും ളകാരത്തിൽ അവസാനിക്കുന്ന നാമശബ്ദരൂപങ്ങളൊന്നും സിദ്ധമല്ല. അതുകൊണ്ടു് ളകാരാന്തമാക്കിയെടുത്ത തമിഴ്ശബ്ദത്തെ ഒടുവിൽ ഒരു അകാരവും കൂട്ടിച്ചേൎത്തു് 'തമിള' എന്നിങ്ങനെ അകാരാന്തമാക്കി പ്രയോഗാൎഹമായ രൂപം ഉണ്ടാക്കിത്തീൎക്കേണ്ടതും ആ ഭാഷക്കാൎക്കു് അത്യാവശ്യം തന്നെയാണു്. ഈ യുക്തിപ്രകാരം തന്നെയാണു് ക, ട, ത, പ, സ എന്നീ വക വൎണ്ണങ്ങളിൽ അവസാനിക്കുന്ന ശബ്ദരൂപം ദ്രമിഡഭാഷക്കാൎക്കില്ലാത്തതിനാൽ ആ വൎണ്ണങ്ങളിൽ അവസാനിക്കുന്ന വാക്, ദ്വിട്, മഹൽ, കകുപ്, തപസ് മുതലായ ആൎയ്യഭാഷാശബ്ദങ്ങളെ ഒടുവിൽ ഒരു സംവൃതസ്വരം ചേൎത്തും പ്രയോഗാൎഹമാക്കിത്തീൎക്കാൻ വേണ്ട മററു മാററങ്ങൾ വരുത്തിയും വാക്ക്, ദ്വിട്ട്, മഹത്ത്, കകുപ്പ്, തപസ്സ് എന്നെല്ലാമുള്ള മാതിരിയിലാക്കി ദ്രമിഡഭാഷക്കാരായ നമ്മൾ സ്വീകരിച്ചുവരുന്നതും ഇങ്ങനെ തമിഴ്ശബ്ദത്തെ ആൎയ്യഭാഷയിലേക്കെടുക്കുമ്പോൾ 'തമിള' എന്നതുവരെയുള്ള മാററം വരുത്തേണ്ടതു് ആ ഭാഷക്കാൎക്കു് അത്യാവശ്യമായിട്ടുള്ളതാണെന്നായല്ലോ. തമിളശബ്ദം ദമിളശബ്ദമായിത്തീൎന്നതു് ഖരാക്ഷരമായ തകാരത്തെ ലഘൂപ്പെടുത്തി ഉച്ചരിക്കുമ്പോൾ ആ ഖരത്തിന്റെ മൃദ്വക്ഷരമായ

ദകാരമായി മാററുന്ന സമ്പ്രദായമനുസരിച്ചു് സംസ്കൃതത്തിൽ മഹത്, മഹദ്, ജഗത്, ജഗദ് എന്നീവക ഈരണ്ടു ശബ്ദരൂപങ്ങളുണ്ടായതുപോലെ കാലക്രമത്തിൽ വന്നുകൂടിയ ഉച്ചാരണഭേദം വഴിക്കായിരിക്കണം. തെലുങ്കുഭാഷയിൽ ഖരാക്ഷരങ്ങളായ കചടതപങ്ങൾക്കു പകരം പലേടത്തും മൃദ്വക്ഷരങ്ങളായ ഗജഡദബങ്ങൾ വികല്പമായി പ്രയോഗിക്കാമെന്ന നില വന്നിട്ടുള്ളതും അതിനാൽ "രാമുഡുഗരുണാഭിരാമുഡു" എന്നീവക പ്രയോഗങ്ങൾ സുലഭങ്ങളായിത്തീൎന്നതും എല്ലാം ഈ ന്യായമനുസരിച്ചാണെന്നു കാണുന്നതുമുണ്ടു്. അതിനാൽ തെലുങ്കുഭാഷവഴിയായിട്ടാണു് തമിൾപ്പദം ആൎയ്യഭാഷയിലേക്കു പോയതെന്നു കരുതുന്നതു് ദേശസ്ഥിതിയനുസരിച്ചു നോക്കുമ്പോൾ നല്ലവണ്ണം യുക്തിയുക്തവും ആ പക്ഷത്തിൽ തകാരം ദകാരമായി മാറിയതു് ആ മാൎഗ്ഗമദ്ധ്യത്തിൽ വെച്ചാണെന്നു വരുന്നതു വളരെ സംഗതവുമായിരിക്കുന്നുണ്ടല്ലോ. ദമിളശബ്ദം പിന്നെ ദമിഡശബ്ദമായിത്തീൎന്നതാകട്ടെ ആൎയ്യഭാഷയിലെ ഋഗ്വേദം മുതലായ അതിപ്രാചീനഗ്രന്ഥങ്ങളിൽ 'ഈളേ' എന്നും 'ജള' എന്നും മററും കാണുന്ന ശബ്ദങ്ങളിലെ ളകാരത്തിന്റെ സ്ഥാനത്തു് പിൽക്കാലത്തുണ്ടായ സംസ്കൃതഗ്രന്ഥങ്ങളിൽ ഡകാരമായി 'ഈഡേ' 'ജഡ' എന്നെല്ലാമായിത്തീൎന്ന രീതിയനുസരിച്ചാണു്. എന്നുവെച്ചാൽ ആൎയ്യഭാഷയിൽ ആദികാലത്തു് ളകാരമായിരുന്നതു പലതും പിൽക്കാലത്തു ഡകാരമായി മാറിയ കൂട്ടത്തിൽ ആ ദമിളശബ്ദവും ഉൾപ്പെട്ടതുകൊണ്ടാണെന്നൎത്ഥം. അങ്ങനെയുണ്ടായ ളകാരഡകാരങ്ങളുടെ മാററം കാരണം ഡളങ്ങൾക്കു ഭേദമില്ല, രണ്ടും ഒന്നാണു് എന്നൊരു നിയമവും ആൎയ്യഭാഷയിൽ സ്വീകരിപ്പാനിടയായിട്ടുണ്ടു്. പിന്നെ ദമിഡശബ്ദം ദ്രമിഡമായതു് രണ്ടു മൃദ്വക്ഷരങ്ങൾ അടുത്തടുത്തുച്ചരിക്കുമ്പോളുണ്ടാകുന്ന അസൌകൎയ്യവും സ്വതേ കൂട്ടക്ഷരങ്ങൾ നിറഞ്ഞിട്ടുള്ള സംസ്കൃതഭാഷക്കു് കൂട്ടക്ഷരങ്ങളുണ്ടാക്കുവാൻ സ്വഭാവസിദ്ധമായിത്തന്നെയുള്ള വാസനാഭേദവും നിമിത്തമായിരിക്കണം. അല്ലെങ്കിൽ 'തിരുവനന്തപുരം, കൊല്ലം മുത

ലായ വാക്കുകൾ 'ട്രിവൺഡ്രം, കൊയ്‌ലോൺ' എന്നെല്ലാമാക്കി ആംഗലഭാഷയിലേക്കെടുത്തതുപോലെ ദ്രമിഡശബ്ദത്തെ ദ്രമിഡ എന്നുംകൂടി മാററിയെടുത്തു പെരുമാറിയാലേ സംസ്കൃതഭാഷയുടെ നിലക്കു യോജിപ്പു മതിയാകയുള്ളു എന്നു കരുതി മനഃപൂൎവ്വം ചെയ്തിട്ടുള്ളതായിരിക്കണം. വളരെ പ്രാചീനമല്ലാത്ത സംസ്കൃതഗ്രന്ഥങ്ങളിൽപോലും 'ദ്രമിഡ' എന്നായിരുന്ന ശബ്ദം വളരെ അടുത്തകാലത്താണു് ദ്രവിഡശബ്ദമായി മാറീട്ടുള്ളതു്. ആ മാററം സംസ്കൃതം പഠിച്ചിട്ടുള്ള ദ്രമിഡഭാഷക്കാർവഴിക്കും ദ്രമിഡഭാഷക്കാൎക്കു് മകാരത്തെ അതിനേക്കാൾ കുറെക്കൂടി ശിഥിലോച്ചാരണമായ വകാരമാക്കാനുള്ള വാസനയനുസരിച്ചുമാണു് വന്നുകൂടീട്ടുള്ളതും. പിന്നെ ആ ദ്രമിഡശബ്ദത്തെ 'തിരവിടം' എന്നാക്കി ചെന്തമിഴ്ഭാഷയായ ഇപ്പോഴത്തെ തമിഴ്ഭാഷയിലേക്കു വീണ്ടും എടുത്തിരിക്കുന്നതാകട്ടെ അന്യൻ കടംവാങ്ങിക്കൈവശപ്പെടുത്തി ചില രൂപമാററങ്ങളും ചെയ്തു പെരുമാറുന്ന സ്വന്തം മുതലാണു് അതു് എന്നുള്ള സംഗതി അറിയാതെ പററിപ്പോയിട്ടുള്ളതുമാണു്.

ഇത്രയുംകൊണ്ടു് തമിഴ് എന്നതു് ഇക്കാലത്തെ ദ്രമിഡവൎഗ്ഗഭാഷകൾക്കെല്ലാം അടിസ്ഥാനമായിട്ടുണ്ടായിരുന്ന മൂലദ്രമിഡഭാഷയുടെ പേരായിരുന്നുവെന്നും ആ മൂലഭാഷയുടെ ഒരു ശാഖമാത്രമായ ചോളപാണ്ഡ്യദേശഭാഷയെ ഇക്കാലത്തു തമിഴ്ശബ്ദംകൊണ്ടു നിർദ്ദേശിച്ചുവരുന്നതു് യദുവംശത്തിൽച്ചേൎന്ന ഓരോരുത്തൎക്കും യാദവൻ എന്നു പറഞ്ഞുവരുന്നതുപോലെ സാമാന്യാൎത്ഥകമായ ശബ്ദത്തെ വിശേഷാൎത്ഥത്തിൽ പ്രയോഗിച്ചുവരാറുള്ളതനുസരിച്ചാണെന്നും സിദ്ധമായല്ലോ. മൂലദ്രമിഡഭാഷയായ ആ മുത്തമിഴിനു് ദേശഭേദമനുസരിച്ചു് സംഭാഷണത്തിലും മററും അല്പാല്പമായ വ്യത്യാസം വന്നുകൂടി വളരെക്കാലംകൊണ്ടു പല ശാഖകളും ഉണ്ടായിത്തീരാനിടവന്നിട്ടുണ്ടു്. ആ വക ശാഖകളിൽ മുമ്പു പറഞ്ഞ തെലുങ്കു്, കൎണ്ണാടകം, ചെന്തമിഴ്, മലയാളം എന്നീ പ്രധാനഭാഷകൾക്കു പുറമെ തുളു, കുടനാട്ടുഭാഷ

എന്നു പറഞ്ഞിരുന്ന കുടകുഭാഷ അല്ലെങ്കിൽ കുറുക്കഭാഷ എന്നിങ്ങനെ രണ്ടു ശാഖകൾകൂടി ഏകദേശം പ്രധാനമായിത്തന്നെ ഗണിക്കത്തക്കവയായിട്ടുണ്ടു്. എന്നാൽ ആ രണ്ടു ശാഖാഭാഷകളും മാതൃഭാഷയുടെ നിലയിൽ സംസാരിച്ചുവരുന്ന ജനങ്ങൾ ധാരാളമുണ്ടെങ്കിലും എഴുത്തുകുത്തുകളും അതിൽ നടത്തിവരുന്നുണ്ടെങ്കിലും പറയത്തക്ക സാഹിത്യഗ്രന്ഥങ്ങൾ ഇതുവരെ അധികമുണ്ടായിട്ടില്ല. അതിനാൽ ആ ഭാഷകൾ സംസാരിക്കുന്ന ജനങ്ങൾ അവരുടെ ഭാഷയോടടുത്ത ഭാഷയായ കർണ്ണാടകത്തെയാണ് വിദ്യാഭ്യാസഭാഷയായി സ്വീകരിച്ചു പഠിച്ചുവരുന്നതു്. ഇങ്ങനെ ആറു ശാഖകൾ സാമാന്യം വലുതായുള്ളതു കൂടാതെ 'തോട' എന്നും ദേശ്യഭേദംകൊണ്ടു് ചിലർ 'കോട'യെന്നും പറയുന്ന ഒരു ഭാഷ, കോണ്ഡി, ക്റുയി, ബ്രാഹൂയി എന്നിങ്ങനെ നാലു ചെറിയ ശാഖകളും മൂലദ്രമിഡഭാഷക്കുണ്ടാകാനിടവന്നിട്ടുണ്ടു്. ആ ചെറുശാഖകളിൽ സാഹിത്യമെന്നല്ല എഴുത്തുകുത്തുകൾ നടത്തത്തക്കവിധം ശരിയായ ഒരേർപ്പാടുപോലും ഉണ്ടായിട്ടില്ല. തോട അല്ലെങ്കിൽ കോട, കോണ്ഡി, ക്റുയി എന്ന മൂന്നു ഭാഷകളും മലകളിൽത്താമസിച്ചുപജീവിച്ചുവരുന്ന വർഗ്ഗക്കാർ സംസാരിച്ചുവരുന്നവയാണു്. കോടയെന്നതു് നീലഗിരി മുതലായ പർവ്വതനിരയിലുള്ളവരും കോണ്ഡി ഭാഷ ഒറീസ്സയുടെ അടുത്തുള്ള മലകളിൽത്താമസിക്കുന്നവരും ക്റുയി ഭാഷ ചോടനാഗപ്പൂർ എന്ന പ്രദേശത്തിന്നടുത്തു് വിന്ധ്യന്റെ കിഴക്കെ അററത്തുള്ള പർവ്വതഭാഗത്തിൽപ്പാൎക്കുന്നവരുമാണു് സംസാരിച്ചുവരുന്നതു്. ചോടനാഗപ്പൂരുംമററും നാട്ടുപ്രദേശങ്ങളിൽ ദ്രമിഡവർഗ്ഗക്കാരില്ലെങ്കിലും കാട്ടുപ്രദേശങ്ങളിൽ അവിടെയവിടെ ദ്രമിഡവർഗ്ഗക്കാരും ദ്രമിഡഭാഷയും ഉണ്ടാകുവാനുള്ള കാരണം ഇതാണു്:—വേദകാലങ്ങളിൽ വിന്ധ്യഹിമാലയപർവ്വതങ്ങളുടെ മധ്യമായ ആൎയ്യാവൎത്തഭാഗത്തു മാത്രമാണു് ആൎയ്യവർഗ്ഗജനങ്ങൾ താമസിച്ചുവന്നിരുന്നതു്. വിന്ധ്യന്റെ തെക്കുള്ള ഭാഗത്തു മുഴുവനും ദ്രമിഡന്മാരായിരുന്നു. കാലാന്തരത്തിൽ വിന്ധ്യന്റെ തെക്കെ ഭാഗത്തെക്കും

ആൎയ്യവൎഗ്ഗക്കാർ വ്യാപിച്ച് വിദർഭം, നിഷധം മുതലായ രാജ്യങ്ങൾ സ്ഥാപിക്കയും അവിടെയുണ്ടായിരുന്ന ദ്രമിഡന്മാരെ ക്രമത്തിൽ തെക്കോട്ടു തള്ളിയയക്കയും ചെയ്തു. അതു നിമിത്തം ആ പ്രദേശങ്ങളിൽ നാട്ടുകാരായ ദ്രമിഡന്മാരില്ലാതായിത്തീൎന്നു. എന്നാൽ കാട്ടിൽത്താമസിച്ചിരുന്ന ദ്രമിഡന്മാരെ ആ സംഭവം ബാധിക്കാഞ്ഞതിനാൽ അവർ പിന്നെയും അവിടെത്തന്നെ പാൎത്തുവരികയാണുണ്ടായതു്. അതുകൊണ്ടാണു് വിന്ധ്യന്റെ തെക്കുള്ള ഭൂഭാഗത്തിൽ നടുവിൽ കൂടി ഏകദേശം നീണ്ട ത്രികോണാകൃതിയിൽ കിടക്കുന്ന 'മധ്യതടം' അല്ലെങ്കിൽ 'ഉന്നതതടം' എന്നു പറയുന്ന ഭൂഭാഗത്തിൽ മുക്കാലംശത്തോളവും ആൎയ്യവൎഗ്ഗഭാഷക്കാരുടെ വാസഭൂമിയായിരുന്നിട്ടും കാട്ടിൽ വിന്ധ്യനിൽപ്പോലും ദ്രമിഡശാഖാഭാഷയുണ്ടാകാനിടവന്നതും. 'ബ്രാഹൂയി' എന്നതാകട്ടെ എത്രയോ പുരാതന കാലത്തുതന്നെ ഒരു ജനസമുദായം ദ്രമിഡദേശത്തുനിന്നു വടക്കോട്ടുപോയി ബലൂചിസ്ഥാനത്തു ചെന്നു് കുടിയേറിപ്പാൎത്തവഴിക്കു് ആ പ്രദേശത്തുണ്ടായിത്തീൎന്നതും മററുള്ള ദ്രമിഡശാഖകളിൽനിന്നെല്ലാം വേർതിരിഞ്ഞു് അന്യവൎഗ്ഗത്തിൽ ചേൎന്ന ഭാഷകളുടെ ആക്രമം ധാരാളം ഏററു പല മാററങ്ങളും വന്നിട്ടുള്ളതുമാണെന്നാണു് വെച്ചിട്ടുള്ളതു്. സൂക്ഷ്മത്തിൽ ആ ഭാഷ ദ്രമിഡശാഖയിൽപ്പെട്ടതുതന്നെയോ അതോ ദുർല്ലഭം ചില അംശങ്ങളിൽ യാദൃച്ഛികമായിമാത്രം ദ്രമിഡവൎഗ്ഗത്തിന്റെ സാദൃശ്യം ഉണ്ടായിത്തീൎന്നതോ എന്നുള്ള സംഗതി തീൎച്ചപ്പെടുത്താൻ സാധിക്കാത്ത നിലയിലാണിരിക്കുന്നതും. അതുകൊണ്ടു് ആ ഭാഷയൊഴികെ ശേഷം ഒമ്പതുമാത്രമേ ദ്രമിഡശാഖകളാണെന്നു് തീൎച്ചപ്പെട്ടിട്ടുള്ള നിലയിൽ ഗണിക്കാവുന്നതായിട്ടുള്ളു.



# രണ്ടാംപ്രകരണം



ഓരോരോ മൂലഭാഷകൾ കാലക്രമത്താൽ മേൽപറഞ്ഞ പ്രകാരം പല ശാഖകളായിപ്പിരിയുന്നതിനുള്ള പ്രധാന കാരണങ്ങളാകട്ടെ, ജനവാസത്തിനു സൌകൎയ്യമില്ലാത്ത വലിയ മലകൾകൊണ്ടോ മരുഭൂമികൊണ്ടോ നടുവിൽ ഒരു വിഭിന്ന ജനസമുദായം വന്നുകൂടി സ്ഥിരവാസം ചെയ്കകൊണ്ടോ മറ്റോ പരസ്പരം വേർതിരിഞ്ഞിരിക്കുന്ന ദേശങ്ങളിൽ വേറെ വേറെ രാജാക്കന്മാരായിത്തീൎന്നു് അതേനിലയിൽത്തന്നെ കുറേക്കാലം കഴിഞ്ഞുകൂടുക, അങ്ങനെ തിരിഞ്ഞിട്ടുള്ള പ്രത്യേകദേശങ്ങളിൽ മററുചില ഭാഷകളുടെ സംസർഗ്ഗം ഉണ്ടായിത്തീരുക, അങ്ങനെ ഓരോ പ്രദേശത്തും സംസർഗ്ഗമുണ്ടാകുന്ന അന്യഭാഷകൾ തന്നെ വിഭിന്നങ്ങളായിരിക്കുക, സംസർഗ്ഗമുണ്ടാകുന്ന അന്യഭാഷ ഒന്നാണെങ്കിൽത്തന്നെയും ആ സംസർഗ്ഗത്തിനു് ഓരോ പ്രദേശങ്ങളിൽ ഏററക്കുറവുണ്ടായിത്തീരുക മുതലായതാണു്. ഒരു സ്വദേശീയരാജാവിന്റെ ഭരണത്തിൻകീഴിൽത്തന്നെ ഇരിക്കുന്നേടത്തോളംകാലം മേൽകാണിച്ചപ്രകാരം ചില പ്രദേശങ്ങൾ വേർതിരിഞ്ഞിരുന്നാലും രാജ്യഭരണസമ്പ്രദായത്തിന്റെ ഐക്യവും അതിനുള്ള ചട്ടങ്ങളുടെയും എഴുത്തുകുത്തുകളുടെയും ഭാഷാരീതിക്കുള്ള ഐക്യവും ഒരേ രാജാവിന്റെ കീഴിൽത്തന്നെ കഴിഞ്ഞുകൂടുന്ന ജനങ്ങൾ തമ്മിൽ ഉണ്ടാകുന്ന ഏകയോഗക്ഷേമബന്ധത്തിന്റെ ആധിക്യവും ആ വഴിക്കു് ദേശംകൊണ്ടു് അല്പാല്പം അകന്നിരിക്കുന്നവർ തമ്മിൽപ്പോലും വന്നുകൂടുന്ന പെരുമാറ്റത്തിന്റെ ആധിക്യവും നിമിത്തം അങ്ങനെയുള്ള കാലം കുറെ അധികമുണ്ടായാൽപ്പോലും ആ രാജ്യത്തിലെ ഭാഷയ്ക്കു് ആകപ്പാടെ വലിയ ഭേദമൊന്നും ഉണ്ടാകുന്നതല്ല. സംഭാഷണഭാഷയ്ക്കുമാത്രം ഓരോരോ ദൂരദേശങ്ങളിൽ ഇപ്പോൾ മലയാളഭാഷയ്ക്കുള്ളതുപോലെ അല്പാല്പമായി ചില വാക്കുകൾക്കു്

ദേശ്യഭേദമുണ്ടായിരിക്കാമെന്നു മാത്രമേയുള്ളൂ. നേരേമറിച്ച്, വലിയ വർഗ്ഗഭേദമില്ലാതെ മിക്കതും ഒരേവർഗ്ഗത്തിൽച്ചേൎന്നവയാണെന്നു പറയാവുന്ന വിഭിന്നഭാഷകൾ സംസാരിച്ചുവരുന്ന ജനങ്ങൾപോലും കാലക്രമത്തിൽ ഒരേരാജാവിന്റെ ഭരണത്തിൻകീഴിലായിത്തീൎന്ന് ആ നിലയിൽ കുറെയധികം കാലം കഴിഞ്ഞുകൂടുവാനിടവന്നാൽ അവരുടെ നാട്ടുകൾക്കു പരസ്പരം വലിയ ദൂരമില്ലെങ്കിൽ മേൽകാണിച്ച ഭരണരീതിയുടെ ഐക്യം മുതലായ കാരണങ്ങൾ വഴിക്കു് ആ വക ഭാഷകൾ തമ്മിലുണ്ടായിരുന്ന ഭേദം അല്പാല്പമായി കുറഞ്ഞു കുറഞ്ഞുവന്നു് കാലക്രമത്താൽ ആ രാജ്യത്തെല്ലാംകൂടി ഐകരൂപ്യമുള്ള ഒരു ഭാഷയായിപ്പരിണമിക്കയും മുമ്പുണ്ടായിരുന്ന ചില ഭേദാംശങ്ങൾ അതാതു ദേശങ്ങളിലുള്ള ദേശ്യഭേദമെന്ന നിലയിൽമാത്രം ഗണിക്കത്തക്കവയായിത്തീരുകയും ചെയ്യും. പക്ഷേ അങ്ങനെ ഐകരൂപ്യമുണ്ടായിത്തീരുന്നതിന്നു വളരെക്കാലം വേണ്ടിവരുമെന്നു മാത്രമല്ല ആ വക ഓരോ ഭാഷയിലും പറയത്തക്ക സാഹിത്യഗ്രന്ഥങ്ങൾ ഉണ്ടായിക്കഴിഞ്ഞിട്ടില്ലാതിരിക്കയും വേണം. സാഹിത്യഗ്രന്ഥങ്ങളാൽ ഭാഷകൾ വ്യവസ്ഥിതങ്ങളായാൽപ്പിന്നെ അതിന്റെ ഗതിയനുസരിച്ച് ഓരോന്നും വർദ്ധിക്കയല്ലാതെ ഒരു വർഗ്ഗത്തിൽച്ചേൎന്ന ഭാഷകൾക്കു തന്നെയും ഒരിക്കലും ഐകരൂപ്യം ഉണ്ടായിത്തീരുന്നതുമല്ല. ഭാഷകൾ പിരിഞ്ഞു പല ശാഖകളായിത്തീരുന്നതിന്നും ഇണങ്ങി യോജിക്കുന്നതിന്നും ഉള്ള ഈ വക കാരണങ്ങളനുസരിച്ചു നോക്കുമ്പോൾ ദ്രമിഡമൂലഭാഷയായ മുത്തമിഴ് ഒരു കാലത്തു് ദ്രമിഡദേശങ്ങളിലെല്ലാം സാമാന്യമായി വ്യാപിച്ചു പെരുമാറിയിരുന്ന ഒരു ഭാഷയായിരുന്നുവെന്നും അക്കാലത്തു് ആ ഭാഷയ്ക്കു് ദേശഭേദംകൊണ്ടുണ്ടാകുന്ന ചില ദേശ്യഭേദംമാത്രമേ ഉണ്ടായിരുന്നുള്ളൂ എന്നും ആ വഴിക്കു തന്നെ ആ പുരാതനകാലങ്ങളിൽ ദ്രമിഡദേശങ്ങളെല്ലാം ഒരേ ഭരണത്തിൻകീഴിലായിരുന്നുവെന്നും ഊഹിക്കേണ്ടതായിട്ടാണിരിക്കുന്നതു്. അങ്ങിനെയല്ലാത്തപക്ഷം ദ്രമിഡശാഖാഭാഷകൾക്കു കാണുന്ന സജാത്യത്തിന്നു യാതൊരുവിധത്തിലും

ഉപപത്തികിട്ടുവാൻ നിവൃത്തിയുള്ളതല്ല. അതോടുകൂടിത്തന്നെ കാലക്രമത്തിൽ ദ്രമിഡദേശങ്ങൾ ഓരോരോ പ്രത്യേക രാജാക്കന്മാരുടെ ഭരണത്തിൻകീഴിലായിത്തീൎന്നു പല രാജ്യങ്ങളായി പിരിഞ്ഞതിന്നുശേഷമാണ് ആ മൂലഭാഷയും പല ശാഖകളായിപ്പിരിഞ്ഞതെന്നും ഊഹിക്കാവുന്നതാണ്. അതിൽ ആന്ധ്രം, ചോളം, പാണ്ഡ്യം, കേരളം, കൎണ്ണാടകം എന്നിങ്ങനെ ദ്രമിഡഭൂഭാഗം അഞ്ചുരാജ്യങ്ങളായി അഞ്ചുരാജാക്കന്മാരുടെ കീഴിൽ വളരെക്കാലം കഴിഞ്ഞിട്ടുണ്ടെന്നുള്ളതിന്നു വേണ്ടേടത്തോളം സ്പഷ്ടമായ തെളിവുകൾതന്നെയുണ്ടു്. പല പഴയ ചെന്തമിഴ്ഗ്രന്ഥങ്ങൾക്കും പുറമെ

"തഥൈവാന്ധ്രാംശ്ച പുണ്ഡ്രാംശ്ച ചോളാൻ പാണ്ഡ്യാംശ്ച [കേരളാൻ."

"പാണ്ഡ്യാംശ്ച ദ്രമിഡാംശ്ചൈവ സഹിതാംശ്ചോള [കേരളൈഃ"

എന്നിങ്ങനെ പ്രതിപാദിച്ചിട്ടുള്ള വാല്മീകിരാമായണം, മഹാഭാരതം മുതലായ പ്രാചീന സംസ്കൃതഗ്രന്ഥങ്ങളും ആ വക തെളിവുകളിൽപ്പെട്ടവയാണ്. ഏതുകാലംമുതൽക്കാണു ദ്രമിഡദേശങ്ങൾ അപ്രകാരം പലരാജ്യങ്ങളായിപ്പിരിഞ്ഞതെന്നുള്ളതിലേയ്ക്കു് അത്രത്തോളം പ്രബലങ്ങളായ തെളിവുകളൊന്നും കണ്ടുകിട്ടീട്ടില്ലെങ്കിലും ആ സംഗതിയും ഏകദേശം ഒന്നൂഹിപ്പാൻ ചില മാൎഗ്ഗങ്ങളില്ലായ്കയില്ല. അഞ്ചു ദ്രവിഡരാജാക്കന്മാരിൽ കേരളത്തിലെ ആദി രാജാക്കന്മാരായിരുന്ന ചേരരാജാക്കന്മാർ മഹാബലിയുടേയും ബാണന്റേയും വംശക്കാരായിരുന്നുവെന്നു 'മണിമേഖല' തുടങ്ങിയ ചില ലക്ഷ്യങ്ങളാൽ കാണുന്നുണ്ടു്. ഇവിടത്തെ ആദ്യനിവാസികൾക്കു് നാഗന്മാരെന്നാണ് പുരാതനകാലങ്ങളിൽ പറഞ്ഞിരുന്നതെന്നും കാണുന്നുണ്ടു്. ആദികാലത്തെ ആൎയ്യന്മാർ ദ്രമിഡവൎഗ്ഗക്കാരെ ഒരു വക അസുരവൎഗ്ഗത്തിൽ പെട്ടവരായിട്ടും മററുമാണ് ഗണിച്ചിരുന്നതെന്നു കരുതുവാൻ തക്ക പല പ്രസ്താവങ്ങളും അവരുടെ പഴയ പുരാണാദിഗ്രന്ഥങ്ങളിലുണ്ടു്. ആ വക സംഗതികളും നാഗലോകത്തെപ്പററിയുള്ള അവരുടെ ചില വിവരണങ്ങളും മഹാബലിക്കു കേരളത്തോടു കാണുന്ന

പ്രത്യേകബന്ധവും വാമനാവതാരകഥയും എല്ലാംകൂടി യുക്തിവഴിക്കുനോക്കുമ്പോൾ മഹാബലി വളരെ പ്രബലനായ ഒരു ദ്രമിഡചക്രവത്തിയായിരുന്നുവെന്നും ആൎയ്യഭൂമിയെപ്പോലും ജയിച്ചു കീഴടക്കിയ അദ്ദേഹത്തെ വാമനൻ ഉപായംകൊണ്ടു തോല്പിച്ചു് കേരളത്തിന്റെ മാത്രം രാജാവായുള്ള നിലയിലാക്കിത്തീൎത്തുവെന്നും അദ്ദേഹത്തിന്റെ വംശക്കാരാണു് പിന്നത്തെ ചേരരാജാക്കന്മാരെന്നും പ്രാചീനചരിത്രദൃഷ്ട്യാ ഊഹിപ്പാൻ വഴിയുമുണ്ടു്. അങ്ങനെ ദ്രമിഡദേശങ്ങൾക്കെല്ലാംകൂടിയുണ്ടായിരുന്ന നായകൻ അതിലെ ഏതാനംഭാഗത്തിനു മാത്രം രാജാവായിത്തീൎന്നതുനിമിത്തം കാലക്രമത്തിൽ മററു ദ്രമിഡദേശങ്ങളിലും ഓരോ രാജാക്കന്മാർ ഉണ്ടായിത്തീൎന്നുവെന്നും കരുതാവുന്നതാണു്. ഈ ഊഹം ശരിയാണെങ്കിൽ ആദിചേരരാജാക്കന്മാരുടെ കുലകൂടസ്ഥനാണെന്നു കാണുന്ന മഹാബലിയുടെ കാലംമുതൽക്കാണു് മൂലദ്രമിഡഭാഷ ഓരോ ശാഖകളായിപ്പിരിഞ്ഞു തുടങ്ങിയതെന്നു കേവലം ഒരു സാമാന്യാവധിയുടെ നിലയിൽ മാത്രം നിശ്ചയിക്കാവുന്നതുമാണു്.

എന്നാൽ ചോളപാണ്ഡ്യരാജ്യങ്ങളെപ്പററിയേടത്തോളം അവ തമ്മിൽ വലിയ പൎവ്വതനിരകൊണ്ടോ മററോ വേർതിരിഞ്ഞിരിക്കുക മുതലായ ഭൂസ്ഥിതിവിശേഷംകൊണ്ടു സംഭവിക്കാവുന്ന പ്രധാന കാരണമില്ലാത്തതുനിമിത്തം ആ രണ്ടു രാജ്യങ്ങളിലേയും ഭാഷകൾ ഓരോ പ്രദേശങ്ങളിൽ ദേശ്യഭേദം കുറെ വന്നുകൂടിയെന്നല്ലാതെ ഒന്നിനൊന്നു വേർതിരിഞ്ഞു നിൽക്കത്തക്ക വ്യക്തിഭേദം സിദ്ധിക്കുവാനിടയായില്ല. ഏകദേശം ഒരേശാഖാഭാഷയുടെ നിലയിൽത്തന്നെയാണു് അതു കാലക്രമത്തിൽ മാറിമാറിക്കൊണ്ടുവന്നതു്. മലയപൎവ്വതനിരകൊണ്ടു് മററു ദേശങ്ങളിൽനിന്നു തീരെ വേർതിരിഞ്ഞിരിക്കുന്ന മലയാളത്തിലെയും നീലഗിരി മുതലായ പൎവ്വതനിരകളാൽ മിക്കതും വേർതിരിഞ്ഞിരിക്കുന്ന കൎണ്ണാടകരാജ്യത്തിലെയും കിഴക്കെ കടൽക്കരയിൽ ഏകദേശം വിന്ധ്യന്റെ കിഴക്കുഭാഗംവരെ നീണ്ടുകിടക്കുന്ന തെലുങ്കുരാജ്യത്തിലെയും മൂലഭാഷയാകട്ടെ ഭൂസ്ഥിതിവിശേഷംകൊണ്ടും മററുപല കാരണങ്ങൾ

കൊണ്ടും ഓരോരോ പ്രത്യേകശാഖകളായിപ്പിരിഞ്ഞു അപ്ര കാരം പല ശാഖകളായിപ്പിരിഞ്ഞതിന്നു ശേഷവും കുറേക്കാലത്തെക്ക് ആ ഓരോ ഭാഷകൾക്കും സാമാന്യമായി തമിഴ് എന്ന പേർതന്നെയാണ് പറഞ്ഞിരുന്നതെന്ന സംഗതി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. തമിഴ് എന്ന ആ പൊതുപ്പേർ അങ്ങനെ ഓരോ ശാഖാഭാഷകൾക്കും ഉണ്ടായിരുന്നതുപേക്ഷിച്ചു തെലുങ്കുനാട്ടുതമിഴ് എന്ന വിശേഷനിർദ്ദേശത്തെത്തന്നെ ചുരുക്കി തെലുങ്ക് അല്ലെങ്കിൽ തെനുങ്ക് എന്ന ദേശനാമം കൊണ്ടുമാത്രമായി ഭാഷയെയും നിർദ്ദേശിച്ചുതുടങ്ങിയതു് ആദ്യത്തിൽ ആന്ധ്രദേശക്കാരായിട്ടാണു് കാണുന്നതു്. അതിൽപ്പിന്നെ കരിനാട്ടകത്തമിഴ്പ്പദത്തെ ചുരുക്കി കൎണ്ണാടകമാക്കി ആ നാട്ടുകാരും പിൽക്കാലത്തു് മലനാട്ടുതമിഴ് അല്ലെങ്കിൽ മലയാന്തമിഴ് എന്ന വിശേഷനിർദ്ദേശത്തെ മലയാളമാക്കി മലയാളികളും അവരവരുടെ ഭാഷകൾക്കുള്ള പ്രത്യേകനാമങ്ങളായി സ്വീകരിച്ചുവന്നു. ഇങ്ങനെയാണ് തമിഴ്ശാഖകളായ ഈ മൂന്നു ഭാഷകൾക്കും തെലുങ്ക്, കൎണ്ണാടകം, മലയാളം എന്ന പ്രത്യേകനാമങ്ങൾ ഉണ്ടായിത്തീൎന്നതു്. തമിഴ് എന്ന മൂലഭാഷയുടെ മറ്റു ശാഖകൾക്കെല്ലാം അപ്രകാരം ഓരോരോ പ്രത്യേക നാമങ്ങളുണ്ടായപ്പോൾ ചോളപാണ്ഡ്യരാജ്യങ്ങളിലെ പ്രത്യേകശാഖക്കു് മൂലഭാഷയുടെ പേരായിരുന്ന തമിഴ് എന്ന സാമാന്യനാമംതന്നെ മറ്റുശാഖകളിൽനിന്നു് അതിനെ വേർതിരിച്ചു കാണിക്കുന്ന വിശേഷനാമമായി പൎയ്യവസിക്കുകയും ചെയ്തു. മറ്റുള്ള ശാഖകൾക്കു് ആ വക പ്രത്യേകനാമങ്ങൾ വ്യവസ്ഥപ്പെട്ടു കഴിഞ്ഞിട്ടില്ലാതെ മലനാട്ടുതമിഴ്, കരിനാട്ടുതമിഴ് എന്ന മാതിരി സാമാന്യനാമം ചേൎത്തുകൊണ്ടുതന്നെ അവയോരോന്നും നിർദ്ദേശിച്ചു വന്നിരുന്ന ഇടക്കാലത്താകട്ടെ, ചോളപാണ്ഡ്യശാഖയെ 'ചെന്തമിഴ്' എന്ന വിശേഷപ്പേരുകൊണ്ടു തന്നെയാണു് നിർദ്ദേശിച്ചു വന്നിരുന്നതെന്നുള്ളതിന്നും ധാരാളം തെളിവുകളുണ്ടു്. അതുകൊണ്ടു് ആ വഴിക്കു് നോക്കുമ്പോൾ നാമൈകദേശം നാമമായിത്തീരുകയെന്ന ന്യായമനുസരിച്ചു് കരിനാടകത്തമിഴ്, മലയാന്ത

മിഴ് എന്നീ വക പദങ്ങളിലെ അവസാനഭാഗം പോയി അല്പം ഒരു വ്യത്യാസവും വന്നു് കൎണ്ണാടകം എന്നും മലയാളം എന്നും മാത്രമായിത്തീൎന്നതുപോലെ ചെന്തമിഴ് എന്ന പദത്തിലെ ആദ്യഭാഗംപോയി തമിഴ് എന്നു മാത്രമായിത്തീൎന്നതാണെന്നും അങ്ങനെ ആ ശാഖകളും മൂലഭാഷയുടെ പേർ മാറി ഒരു വിശേഷപ്പേരുണ്ടായതിന്നുശേഷം വീണ്ടും യാദൃച്ഛികമായി മൂലഭാഷയുടെ പേരിൽതന്നെ ആ വിശേഷപ്പേരും ചെന്നവസാനിച്ചതാണെന്നും യുക്തിയുക്തമായി കാണ്മാൻ കഴിയുന്നതുമാണ്. ആൎയ്യഭാഷയുടെ സ്ഥിതി പരിശോധിച്ചു നോക്കിയാൽ ഇതുപോലെ തന്നെയാണ് അതിലും സംഭവിച്ചിട്ടുള്ളതെന്നു കാണാം. എങ്ങനെയെന്നാൽ—ആൎയ്യന്മാർ ആദികാലത്തു് അവരുടെ ഭാഷയ്ക്കു് കൊടുത്തിട്ടുള്ള പേരാണ് 'ഭാഷാ' എന്ന പദം. ആൎയ്യഭാഷയുടെ വ്യാപ്തി ഭാരതഖണ്ഡത്തിലുള്ള സകല ഭാഷകളിലും അസാമാന്യമായുണ്ടായതോടുകൂടി ആൎയ്യഭാഷാവാചകമായ ഭാഷാപദവും ആ വക ഭാഷകളിലെല്ലാം വ്യാപിച്ചതിനാലാണ് ആദ്യത്തിൽ ആൎയ്യഭാഷയെ മാത്രം നിൎദ്ദേശിച്ചിരുന്ന ഭാഷാപദം എല്ലാ ഭാഷകൾക്കും ഉള്ള സാമാന്യനാമമായിത്തീൎന്നിട്ടുള്ളതു്. അങ്ങനെ ഭാഷാ എന്ന പദം കൊണ്ടു അവർ നിൎദ്ദേശിച്ചിരുന്ന ആൎയ്യഭാഷാ, വേദകാലം മുതൽ ക്രമത്തിൽ വൎദ്ധിച്ചു് ബ്രാഹ്മണങ്ങൾ, ഉപനിഷത്തുകൾ മുതലായി പല സാഹിത്യഗ്രന്ഥങ്ങളും വഴിക്കു് പുഷ്ടിപ്പെട്ടപ്പോൾ ആ വക ഗ്രന്ഥങ്ങൾ അടിസ്ഥാനമാക്കി ചില വ്യവസ്ഥകളും അതിന്നുണ്ടായിത്തീൎന്നു. ആ വ്യവസ്ഥയനുസരിച്ചു രണ്ടു തരമായിട്ടാണ് അവൎക്കു് ഭാഷയെ തിരിക്കേണ്ടിവന്നതു്. അതിൽ വേദങ്ങളിൽമാത്രം കാണുന്ന പ്രാചീനഭാഷയ്ക്കു് വേദഭാഷയെന്നും പിൽക്കാലത്തെ വ്യവസ്ഥിതഭാഷയ്ക്കു് സംസ്കൃതഭാഷയെന്നും പ്രത്യേകം സംജ്ഞകളും ഉണ്ടായി. എങ്കിലും ഭാഷയെ വ്യവസ്ഥിതിവരുത്തുന്നതു സാഹിത്യത്തെപ്പററിയേടത്തോളമല്ലാതെ സംഭാഷണത്തിൽ അസാദ്ധ്യമാകയാൽ പിൽക്കാലത്തെ ഭാഷാ പിന്നെയും ദേശ

ഭേദമനുസരിച്ചു പല ശാഖകളായിപ്പിരിഞ്ഞു. ആ ശാഖകളിലും ചില സാഹിത്യങ്ങളും വ്യാകരണങ്ങളുമെല്ലാം ഉണ്ടായി. ആ ശാഖാഭാഷകൾക്ക പൊതുവെ പ്രാകൃതഭാഷയെന്നും ഓരോ ശാഖക്കും ദേശനാമം അടിസ്ഥാനമാക്കി മാഗധീഭാഷ, ശൌരസേനീഭാഷ എന്ന മട്ടിലും കാലക്രമത്തിൽ അവർ പറഞ്ഞുവന്നു. അങ്ങനെയും കുറെക്കഴിഞ്ഞപ്പോൾ ആ പ്രത്യേക ശാഖകളെ നിർദ്ദേശിപ്പാനുള്ള ശബ്ദങ്ങളിൽനിന്നു് ഭാഷ എന്ന സാമാന്യാംശം കളഞ്ഞു് മാഗധി, ശൌരസേനി എന്നീ വക പദങ്ങൾതന്നെ അവയോരോന്നിന്റെയും സംജ്ഞകളായിത്തീൎന്നു. ആ വഴിക്കു് ഭാഷയെന്നു് ആൎയ്യമൂലഭാഷക്കുണ്ടായിരുന്ന പേർ അതിന്റെ ശാഖകളിലെല്ലാം വ്യാപിച്ചിരിക്കുന്ന സാമാന്യനാമമായിത്തീൎന്നിരുന്നതു് വീണ്ടും സംസ്കൃതഭാഷയെ മാത്രം നിർദ്ദേശിക്കുന്ന പ്രത്യേകനാമമായിപ്പുനൎവ്വസിക്കുകയും ചെയ്തു. ഈ സംഗതി വേദഭാഷക്കും സംസ്കൃതഭാഷക്കും വ്യാകരണമുണ്ടാക്കീട്ടുള്ള പാണിനിമഹൎഷി മുതലായവർ വേദഭാഷയെ വേദശബ്ദംകൊണ്ടും സംസ്കൃതഭാഷയെ വെറും ഭാഷാശബ്ദംകൊണ്ടും നിർദ്ദേശിച്ചു കാണുന്നതിൽ നിന്നു തന്നെ നല്ലവണ്ണം തെളിയുന്നതുമാണു്. അപ്രകാരം ആൎയ്യന്മാരുടെയിടയിൽ സംസ്കൃതഭാഷ എന്ന അൎത്ഥത്തെക്കുറിക്കുന്നതായിത്തീൎന്ന ഭാഷാശബ്ദം പിൽക്കാലത്തു സംസ്കൃതഭാഷയുടെ വ്യാപ്തി വഴിക്കു് ആ ഭാഷയിൽച്ചേൎന്ന 'ഭാഷാ' എന്ന പദവും സകല ഭാഷകളിലും വ്യാപിച്ചു് ആ പദം ഭാരതീയൎക്കു് സകല ഭാഷകളെയും പൊതുവായിപ്പറയാനുള്ള സാമാന്യശബ്ദമായിത്തീൎന്നപ്പോൾ പിന്നെയും ആ ആൎയ്യഭാഷാശാഖയെ സംസ്കൃതമെന്ന പദം കൊണ്ടുതന്നെ നിർദ്ദേശിക്കേണ്ടതായി വന്നുപോയി. തമിഴ് ശബ്ദത്തിനു് ആ വൈഷമ്യം വന്നില്ല എന്നുമാത്രമേ ഭേദമുള്ളു. ഈ ഉദാഹരണത്താൽ ഒരു മൂലഭാഷയ്ക്കും അതിന്റെ ഒരു ശാഖയ്ക്കും ഒരേപേർ തന്നെ ഉണ്ടാകുന്നതു് ഒട്ടും അസ്വാഭാവികമല്ലെന്നും പേർ ഒന്നായിക്കാണുന്നതുകൊണ്ടുമാത്രം ഒരു മൂലഭാഷയുടെ പ്രത്യേക

ശാഖയും ആ മൂലഭാഷയും തമ്മിൽ വലിയ അന്തരമില്ലെന്നു കരുതുന്നതു് എപ്പോഴും ശരിയാവില്ലെന്നും തെളിയുന്നതാണല്ലോ.

തമിഴ് എന്ന മൂലദ്രമിഡഭാഷ മേൽകാണിച്ചപ്രകാരം ദേശഭേദമനുസരിച്ചു് ഓരോരോ ശാഖകളായിപ്പിരിഞ്ഞതിന്റെ ശേഷം അതാതുഭാഷകൾ സംസാരിക്കുന്ന ജനങ്ങളുടെ മനോഗതി, ആചാരം, പെരുമാററം, മററു ഭാഷക്കാരോടുള്ള സംസർഗ്ഗം മുതലായതിന്റെ വകഭേദത്താലുണ്ടാകുന്ന പ്രത്യേകസ്വഭാവത്തോടുകൂടി ആ ഓരോ ശാഖകളും ഓരോ നിലയിൽ വളൎന്നുതുടങ്ങി. എങ്ങനെ എന്നാൽ—ഓരോരോ നാട്ടുകാൎക്കെന്നപോലെ ഓരോരോ ഭാഷകൾക്കും ചില പ്രത്യേകസ്വഭാവങ്ങളുണ്ടു്. ഒരു മലയാളിയോ പാണ്ടിക്കാരനോ കണ്ടാൽ അയാളുടെ പുറമെയുള്ള വേഷത്തെ വകവെയ്ക്കാതെ മുഖത്തു സ്ഫുരിച്ചുംകൊണ്ടിരിക്കുന്ന പ്രത്യേക ജാതിസ്വഭാവം കൊണ്ടും പ്രവൃത്തികളിൽ കാണാവുന്ന പ്രത്യേക രീതികൊണ്ടും തന്നെ അയാൾ ഇന്ന നാട്ടുകാരനാണെന്നു മിക്കതും അറിവാൻ സാധിക്കുന്നതാണു്. എന്നുമാത്രമല്ല ഒരു നാട്ടുകാരിൽത്തന്നെയും ഇന്ന ജാതിക്കാരനാണെന്നുപോലും ആ വക സ്വഭാവവിശേഷങ്ങൾ അടിസ്ഥാനമാക്കി സൂക്ഷ്മഗ്രാഹികൾക്കു സാമാന്യമായി ഗ്രഹിപ്പാൻ കഴിയുമെന്നുള്ളതും അനുഭവപ്പെട്ട സംഗതിയാണു്. ഇപ്രകാരം ഓരോ നാട്ടുകാരെയും മററു നാട്ടുകാരിൽ നിന്നു വേർതിരിച്ചറിവാൻ കഴിയത്തക്കവിധം അവരുടെ മുഖത്തും പ്രവൃത്തികളിലുമുണ്ടാകുന്ന വൈജാത്യത്തിന്നു കാരണമാകട്ടെ മനോഗതി, ആചാരം, പെരുമാററം മുതലായതിൽ അവർ മററുള്ളവരിൽ നിന്നു പരമ്പരയായിത്തന്നെ കുറെയെല്ലാം വ്യത്യാസപ്പെട്ടിരിക്കുന്ന സംഗതിയുമാണു്. എന്തുകൊണ്ടെന്നാൽ, ആ വക ഗുണവിശേഷങ്ങളെ അടിസ്ഥാനമാക്കിയാണല്ലോ ഓരോരുത്തരുടെയും സ്വഭാവവിശേഷവും മുഖവികാരവിശേഷവും എല്ലാം വ്യവസ്ഥിതമായിത്തീരുന്നതു്. അതുപോലെ തന്നെ ആ വക കാരണവിശേഷങ്ങൾ അടിസ്ഥാനമായി ഒരു നാട്ടുകാരുടെ

ഭാഷയും മറു നാട്ടുകാരുടെ ഭാഷകളിൽ നിന്നു വ്യത്യാസപ്പെടുവാൻ പുറമേ കാണാവുന്ന ചിഹ്നങ്ങൾക്കു പുറമെ ആന്തരമായും ചില പ്രത്യേക സ്വഭാവങ്ങളുണ്ടാകുന്നുണ്ടു്. ഈ സ്വഭാവവിശേഷം ഓരോന്നും ഭാഷയുടെ ഉച്ചാരണരീതിയെ ആശ്രയിച്ചുംകൊണ്ടാണിരിക്കുന്നതും. പ്രായേണ മൃദുപ്രകൃതികളും പരിശ്രമഹീനന്മാരും നയംകൊണ്ടു കാൎയ്യംനേടാൻ നോക്കുന്നവരും അധികമായുള്ള ജനസമുദായത്തിന്റെ ഭാഷ ഉച്ചാരണത്തിൽ വേഗം കുറഞ്ഞും അതുനിമിത്തം ആ ഭാഷയിൽ ഉറപ്പിച്ചുച്ചരിക്കേണ്ട കൂട്ടക്ഷരങ്ങളും ഘോഷാക്ഷരങ്ങളും മററും വളരെ കുറവായി വന്നും ആകപ്പാടെ ഒരു പതിഞ്ഞ മട്ടാണെന്നു പറയത്തക്കവിധത്തിലും ഉള്ള രീതിയിലായിരിക്കും. ഉത്സാഹപ്രധാനന്മാരും സ്വയപ്രയത്നംകൊണ്ടുതന്നെ കാൎയ്യംനേടാൻ ശീലിക്കുന്നവരുമായ ജനസമുദായത്തിന്റെ ഭാഷയുടെ ഉച്ചാരണം പ്രായേണ അക്ഷരങ്ങൾക്കു വേഗം കൂടിയും അതിനാൽ കൂട്ടക്ഷരങ്ങളും ഘോഷാക്ഷരങ്ങളും ധാരാളം ആ ഭാഷയിലുണ്ടായിരുന്നാലും അക്ഷരങ്ങൾക്കു നല്ല വ്യക്തതയും ഓജസ്സും തികഞ്ഞ വിധത്തിലും ഉള്ള രീതിയിലായിരിക്കും. സ്വാൎത്ഥപ്രധാനന്മാരും അതിനുവേണ്ടി പ്രായേണ വഞ്ചനാദികളിൽപ്പോലും മടിയില്ലാത്തവിധം പ്രവൃത്തിച്ചു പരിചയിച്ചുവരുന്നവരും അധികമുള്ള ജനസമുദായത്തിന്റെ ഭാഷ, ഉച്ചാരണത്തിൽ വേഗം കൂടിയും അതുനിമിത്തം കൂട്ടക്ഷരങ്ങൾ ആ ഭാഷയിൽ അധികമുണ്ടായിത്തീൎന്നതുകൊണ്ടും സ്വതേതന്നെയും വ്യക്തത വളരെ കുറഞ്ഞ വിധത്തിലും ഉള്ള രീതിയിലായിരിക്കും. ഓരോരൊ ജനസമുദായങ്ങളുടെ ഈ വക മനോഗതിവിശേഷങ്ങൾക്കും പെരുമാററവിശേഷങ്ങൾക്കും ഉണ്ടാകുന്ന താരതമ്യമനുസരിച്ചു് അവരുടെ ഭാഷകൾക്കുണ്ടാകുന്ന ഈ വക പ്രത്യേക സ്വഭാവങ്ങൾക്കും താരതമ്യമുണ്ടാകുന്നതാണു്. ഈ വിധത്തിലും മററുമുള്ള ചില സ്വഭാവവിശേഷങ്ങൾവഴിക്കാണു് ഓരോ ഭാഷകളിലും 'ചില പ്രത്യേക ശൈലികൾ' എന്നു പറയുന്നവയും മറെറാരു ഭാഷയിലേയ്ക്കു

പകത്തുമ്പോൾ പുഷ്ടിപ്പോരാതെ വരുന്നവയുമായ ഒരു തരം ഗുണവിശേഷങ്ങൾ ഉണ്ടായിത്തീരുന്നതും. സംഗീതത്തിന്റെ സ്ഥിതി പരിശോധിച്ചാലും ഓരോരോ നാട്ടുകാരുടെ മേൽപ്പറഞ്ഞ സ്വഭാവവിശേഷങ്ങളനുസരിച്ച് ആന്തരമായ ചില പ്രത്യേക സ്വഭാവങ്ങൾ അതിന്നും ഉണ്ടാകുന്നുണ്ടെന്നു കാണാം. സംഗീതവും മനോഗതി വിശേഷങ്ങളായ ഓരോ മാതിരി വികാരങ്ങളെ പുറത്തേയ്ക്കു പ്രകാശിപ്പിക്കുന്നതിന്റെ ഒരു വകഭേദമായി ഗണിക്കാവുന്നതാണല്ലോ. എല്ലാ സംഗീതവും സപ്തസ്വരങ്ങളുടെ മേളനമാണെങ്കിലും ഓരോരൊ നാട്ടുകാരുടേയും സംഗീതത്തെ പരസ്പരം തിരിച്ചറിയത്തക്കവിധം ആന്തരമായ ഒരു സ്വഭാവവിശേഷം അവയോരോന്നിലുമുണ്ടെന്നുള്ളതു സ്പഷ്ടമാണ്. ആ സ്വഭാവവിശേഷം വഴിക്ക് ഒരേ രാഗത്തിൽത്തന്നെയും കേരളം, കർണ്ണാടകം, തമിഴ്, ഹിന്തുസ്ഥാനി മുതലായ ഓരോ നാട്ടുകാരുടേയും സംഗീതത്തെ വേർതിരിച്ചറിവാൻ നമുക്കു സാധിക്കുന്നുണ്ടെന്നുള്ളതു് അനുഭവപ്പെട്ട സംഗതിയുമാണ്. ഓരോ ഭാഷകൾക്കും പ്രത്യേകം പ്രത്യേകം ഒരോ സ്വഭാവവിശേഷം ഉള്ളതും ചുരുക്കത്തിൽ അതുപോലെതന്നെയാണെന്നു പറയാം.

ദ്രമിഡശാഖാഭാഷകൾ ഓരോന്നും അങ്ങനേയുള്ള പ്രത്യേക സ്വഭാവങ്ങളോടുകൂടി വളന്നു തുടങ്ങിയതിന്നുശേഷം ആദ്യമായി ചോളപാണ്ഡ്യരാജ്യങ്ങളിലെ ശാഖയിൽ ചില നല്ല സാഹിത്യഗ്രന്ഥങ്ങൾ ഉണ്ടായിത്തീന്നു. കാലക്രമത്തിൽ സംഭാഷണഭാഷ പിന്നെയും കുറേശ മാറിക്കൊണ്ടു വന്നുവെങ്കിലും മുമ്പുണ്ടായ സാഹിത്യഗ്രന്ഥങ്ങൾ അടിസ്ഥാനമാക്കിയും ഭാഷാരീതിയുടെ ഗതിയനുസരിച്ച് അതിൽനിന്നും ചില നിയമങ്ങൾ കണ്ടുപിടിച്ചും അക്കാലത്തെ പണ്ഡിതന്മാർ ആ തമിൾശാഖയിലെ സാഹിത്യഭാഷയുടെ സ്വരൂപം വ്യവസ്ഥപ്പെടുത്തുന്നതിന്നും ഇടയായി. അങ്ങനെ വ്യവസ്ഥാപിതമായി ചോളപാണ്ഡ്യശാഖയ്ക്കു് അവർ 'ചെന്തമിൾ' എന്ന് പുതിയൊരു പേരും പറഞ്ഞുവന്നുതുടങ്ങി. എന്നുവെച്ചാൽ ഔത്തരാഹന്മാരായ ആര്യന്മാർ സംസാരിച്ചുവന്നിരുന്ന ആര്യ

ഭാഷയെ അതിലെ സാഹിത്യഗ്രന്ഥങ്ങളനുസരിച്ചും ഭാഷാഗതിയനുസരിച്ചും വ്യാകരണഗ്രന്ഥങ്ങളും മററും നിൎമ്മിച്ചു് വേണ്ട സംസ്കാരങ്ങൾ വരുത്തി സംസ്കൃതഭാഷയാക്കിയതുപോലെ ചോളപാണ്ഡ്യദേശക്കാരായ ദ്രമിഡന്മാർ അവരുടെ തമിൾശാഖയെയും അതിൽ ഉണ്ടായിത്തീൎന്ന ഉത്തമസാഹിത്യഗ്രന്ഥങ്ങൾ അനുസരിച്ചും ഭാഷാഗതിക്കു യോജിച്ചവിധത്തിലും ചില വ്യാകരണഗ്രന്ഥങ്ങൾ നിൎമ്മിച്ചു സംസ്കരിച്ചു 'ചെന്തമിൾ' എന്നപേരിന്നർഹമാക്കിത്തീൎത്തു് അതിന്നു് ആ പേരും പറഞ്ഞുവന്നുവെന്നു സാരം. ചെന്തമിൾ എന്ന പദത്തിന്നും ചൊവ്വാക്കിയ അതായതു് ചൊവ്വാക്കിത്തീൎത്ത തമിൾ എന്നുതന്നെയാണു് അൎത്ഥം. സംസ്കരിച്ച തമിൾ എന്നു താൽപൎയ്യം. ചോളപാണ്ഡ്യശാഖയുടെ രൂപം ഇപ്രകാരം വ്യാകരണഗ്രന്ഥങ്ങളെക്കൊണ്ടും മററും വ്യവസ്ഥാപിക്കുന്നതിന്നാസ്പദമായി ആ ശാഖയിൽ ആദികാലത്തുണ്ടായ സാഹിത്യഗ്രന്ഥങ്ങൾ ഏതെല്ലാമാണെന്നുപോലും നമുക്കറിവാൻ സാധിക്കാത്തവിധം അവയെല്ലാം ചരിത്രദൃഷ്ടിയിൽനിന്നു മറഞ്ഞുപോയിരിക്കുന്നുവെങ്കിലും ആ ഭാഷയിലെ ആദിവ്യാകരണകൎത്താക്കന്മാരിൽ പ്രധാനൻ അഗസ്ത്യമഹൎഷിയാണെന്നു പ്രസിദ്ധവും പിൽക്കാലത്തുണ്ടായ ഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളതുമാണു്. എന്നുമാത്രവുമല്ല ആ വ്യാകരണഗ്രന്ഥത്തിലേ ചില ഭാഗങ്ങൾതന്നെയും പിൽക്കാലത്തെ ഗ്രന്ഥങ്ങളിൽ ഓരോരോ സന്ദൎഭത്തിൽ പ്രമാണമായി സ്വീകരിച്ചു് ഉപന്യസിച്ചിട്ടുണ്ടു്. ആ ഭാഷയിലെ ആദിവ്യാകരണകൎത്താവു് ആ മുനിശ്രേഷ്ഠൻ തന്നെ ആയിരിക്കണമെന്നു നിൎവ്വിവാദമായിത്തന്നെ വിശ്വസിക്കത്തക്കവണ്ണം ചില സംഗതികൾ 'പേരകത്തിയം' എന്നു പേരുള്ള ആ അഗസ്ത്യഗ്രന്ഥഭാഗത്താൽ കാണുന്നതുമുണ്ടു്. എങ്ങനെയെന്നാൽ—

"ഇലക്കിയമിൻറിയിലക്കണമിൻറേ
യിലക്കണമിൻറിയിലക്കിയമിൻറേ
എള്ളിനിൻറെണ്ണെയെടുപ്പതുപോല-
യിലക്കിയത്തിനിൻറെടുപടുമിലക്കണം".

എന്നിങ്ങനെ ഒരു സൂത്രം ആ ഗ്രന്ഥത്തിന്റെ ആരംഭത്തിലുള്ളതായിക്കാണുന്നു. ഇതിന്റെ അർത്ഥം — ലക്ഷ്യമില്ലാതെ ഒരു ലക്ഷണം ഉണ്ടാവില്ല. ലക്ഷണമില്ലാതെ ഒരു ലക്ഷ്യവും ഉണ്ടായിരിക്കയില്ല. ഒരു വസ്തുവുണ്ടെങ്കിൽ അതിന്നു മററു വസ്തുക്കളിൽനിന്നു വേർതിരിച്ചറിയത്തക്കതായ ഒരു ലക്ഷണവുമുണ്ടായിരിക്കും; ഏതെങ്കിലും ഒന്നു ലക്ഷണമായിത്തീരണമെങ്കിൽ അതിന്നാശ്രയമായി ഒരു ലക്ഷ്യവുമുണ്ടായിരിക്കണം; അങ്ങനെ ലക്ഷ്യലക്ഷണങ്ങൾ പരസ്പരം സംബദ്ധങ്ങളാണെന്നു സാരം. അതുകൊണ്ടു് എള്ളിൽനിന്നു് എണ്ണ ഏതുപ്രകാരം എടുക്കുന്നുവോ അപ്രകാരം ലക്ഷ്യത്തിൽനിന്നു് ലക്ഷണം എടുക്കാൻ സാധിക്കുന്നതാണു് എന്നിങ്ങനെയാണല്ലോ. ഈ സൂത്രംകൊണ്ടു് അക്കാലത്തുള്ള ഭാഷാഗ്രന്ഥങ്ങൾ ലക്ഷ്യമാക്കി അതടിസ്ഥാനപ്പെടുത്തീട്ടാണു് ഭാഷാലക്ഷണശാസ്ത്രമായ വ്യാകരണഗ്രന്ഥം താൻ നിർമ്മിക്കുന്നതെന്നാണല്ലോ ആ മഹർഷി കാണിച്ചിരിക്കുന്നതു്. അതിൽനിന്നു് അദ്ദേഹം തന്നെയാണു് ആ ഭാഷയിൽ ആദ്യമായി വ്യാകരണം നിർമ്മിച്ചതെന്നു് അനുമിക്കാവുന്നതുമാണല്ലോ. അപ്രകാരം സാഹിത്യഗ്രന്ഥങ്ങളാലും വ്യാകരണത്താലും വ്യവസ്ഥിതമായ ആ ചെന്തമിഴ് ശാഖയുടെ സ്വരൂപമാകട്ടെ ആകപ്പാടെ താലവ്യോച്ചാരണപ്രധാനമായും സംയുക്താക്ഷരങ്ങൾ വളരെ കുറവായും ഉള്ള മാതിരിയിലാണു് പര്യവസിതമായിത്തീർന്നതു്. എന്നുവെച്ചാൽ—ആര്യഭാഷ സംസാരിച്ചിരുന്ന ജനങ്ങളുടെ മനോഗതി, ആചാരം, പെരുമാററം മുതലായതിന്റെ വിശേഷസ്വഭാവത്താൽ സംഭാഷണത്തിൽ അക്ഷരങ്ങളെ കുറുക്കിക്കുറുക്കി സംസാരിക്കുന്ന സമ്പ്രദായം ആ ഭാഷക്കു വന്നുകൂടിയതു നിമിത്തം സ്വരവ്യഞ്ജനങ്ങൾ ചേർന്നിരിക്കുന്ന അക്ഷരങ്ങളിലെ സ്വരാംശങ്ങൾ പലേടത്തും തേഞ്ഞുമാഞ്ഞു പോയവഴിക്കു് അതു പലതരത്തിലും അനവധി കൂട്ടക്ഷരങ്ങളുള്ള ഒരു ഭാഷയായി പര്യവസാനിച്ചതെങ്ങനെയോ അതിന്നുനേരെ വിപരീതമായി, ചോളപാണ്ഡ്യദേശങ്ങളിലെ തമിഴ്ശാഖ സംസാരിച്ചിരുന്നവരുടെ

സ്വഭാവവിശേഷത്താൽ സംഭാഷണങ്ങളിൽ അക്ഷരങ്ങളെ പറത്തിയും ഇഴച്ചും സംസാരിക്കുന്ന സമ്പ്രദായം വന്നുകൂടിയതുനിമിത്തം സ്വരാംശങ്ങൾക്കു ബലവും നീളവും അതിനാലുണ്ടാകുന്ന താലവ്യസ്പൎശവും അധികമായിത്തീൎന്ന വഴിക്കു് ഉച്ചാരണത്തിനു പ്രയാസമുള്ള കൂട്ടക്ഷരങ്ങൾ വളരെക്കുറഞ്ഞും താലവ്യോച്ചാരണപ്രധാനമായും ഇരിക്കുന്ന ഒരു ഭാഷയുടെ നിലയിലാണു് ചെന്തമിഴ് ഭാഷയും വ്യവസ്ഥിതമായിത്തീൎന്നതു് എന്നു ചുരുക്കം. ഈ സംഗതി മററു ഭാഷകളോടു ചെന്തമിഴ്ഭാഷയെ താരതമ്യപ്പെടുത്തി സൂക്ഷ്മമായി പരിശോധിച്ചാലറിയാവുന്നതാണു്. ചെന്തമിഴിൽ വ്യഞ്ജനങ്ങൾ ഓരോന്നും ഒന്നുകിൽ അതേ വ്യഞ്ജനത്തോടു ചേൎന്നു കൂട്ടക്ഷരമുണ്ടാകാം. അല്ലെങ്കിൽ ആ വ്യഞ്ജനത്തിൻെറ വൎഗ്ഗത്തിൽപെട്ട അനുനാസികം മുമ്പിൽ മാത്രം ചേൎന്നു കൂട്ടക്ഷരമുണ്ടാകാം. അതുമല്ലെങ്കിൽ വ്യഞ്ജനത്വം വളരെക്കുറവായുള്ള യ, ര, ല, ഴ എന്ന മധ്യമങ്ങളിലൊന്നു മുമ്പിൽ മാത്രം ചേൎന്നുണ്ടാകാം. ഇങ്ങനെ മൂന്നുതരത്തിലല്ലാതെ ആ ഭാഷയിൽ കൂട്ടക്ഷരങ്ങൾ ഒരിക്കലും വരുന്നതല്ല. എന്നുവെച്ചാൽ ക്ക, ങ്ക, ൎക്ക, ച്ച, ഞ്ച, ൎച്ച എന്ന മാതിരിയിലല്ലാതെ രണ്ടു വൎഗ്ഗങ്ങളിലെ ഖരാക്ഷരങ്ങൾ തമ്മിൽച്ചേൎന്നു ക്ത, പ്ത എന്ന മാതിരിയിലോ അനുനാസികം പിന്നിൽച്ചേൎന്നു ക്ന, ത്ന എന്ന മാതിരിയിലോ വ്യഞ്ജനത്വം കുറവായ മധ്യമങ്ങൾപോലും പിന്നിൽച്ചേൎന്നു ക്യ, ക്ര, ക്വ എന്ന മാതിരിയിലോ ഉള്ള കൂട്ടക്ഷരങ്ങൾപോലും ആ ഭാഷയിൽ വരുന്നതല്ല എന്നൎത്ഥം. ശ്ര, ഷ്ട്ര മുതലായ കൂട്ടക്ഷരങ്ങളുടെ സംഗതി പിന്നെ പറയേണ്ടതില്ലല്ലോ. ക്ത, പ്ത മുതലായ കൂട്ടക്ഷരങ്ങൾ ചേൎന്ന രക്തം, ലുപ്തം എന്നീവക വാക്കുകൾ സംസ്കൃതഭാഷയിൽനിന്നോ മറേറാ സ്വീകരിക്കുകയാണെങ്കിൽത്തന്നെയും അവയെ രത്തം, ലുത്തം എന്നിങ്ങനെ രണ്ടു വ്യഞ്ജനങ്ങളും ഒന്നാക്കിയോ രക്കിതം, ലുപ്പിതം, ചുക്കിരൻ എന്ന മാതിരിയിൽ മധ്യത്തിൽ ഒരു സ്വരം ചേൎത്തോ തദ്ഭവമാക്കിയാലേ ചെന്തമിഴ് ഭാഷ കയ്ക്കൊള്ളുകയുള്ളൂ. എന്നു

മാത്രമല്ല നിൎണ്ണയം കൎണ്ണം മുതലായ വാക്കുകളെപ്പോലും നിരുണയം, കരുണം എന്നോ നിണ്ണയം, കണ്ണം എന്നോ മാററി സ്വീകരിക്കുന്നതാണു് ചെന്തമിഴിന്നധികം രസമായിട്ടുള്ളതും. അതുപോലെ അകാരാന്തങ്ങളായ ശബ്ദങ്ങൾ പലതും ആ ഭാഷാശാഖയിൽ ഐകാരാന്തങ്ങളായി മാറിയതിനാൽ അകാരാന്തങ്ങൾ വളരെക്കുറഞ്ഞും മററും ഇരിക്കുന്നതുകൊണ്ടും മററു ഭാഷകളിൽനിന്നു് അകാരാന്തശബ്ദങ്ങളെ സ്വീകരിക്കുന്നതായാൽ അവയെപ്പോലും കലൈ, നിത്തിരൈ എന്നിങ്ങനെ ഐകാരാന്തങ്ങളാക്കിയെടുക്കണമെന്നുള്ള നിയമംപോലും വന്നുകൂടിയതുകൊണ്ടും ആ ഭാഷ ആകപ്പാടെ താലവ്യപ്രധാനമായിട്ടാണിരിക്കുന്നതെന്നുള്ള സംഗതിയും സ്പഷ്ടമാണു്. അതാണു് കൂട്ടക്ഷരങ്ങൾ കുറഞ്ഞും താലവ്യപ്രധാനമായിത്തീൎന്നുള്ള ഒരു നിലയിലാണു് ചെന്തമിഴ്ഭാഷയുടെ വ്യവസ്ഥിതി വന്നിട്ടുള്ളതെന്നു പറഞ്ഞതിന്റെ തത്വം. ചോളപാണ്ഡ്യഭാഷ ചെന്തമിഴായിത്തീൎന്നതോടുകൂടി മററു തമിഴ്ശാഖകൾക്കെല്ലാം 'കൊടുന്തമിഴ്' എന്നൊരു പേരും ചെന്തമിഴ്നാട്ടുകാരും മററും പറഞ്ഞുവന്നിരുന്നതായി പല പഴയ ചെന്തമിഴ്ഗ്രന്ഥങ്ങളാലും തെളിയുന്നുണ്ടു്. അതുപോലെ, ചെന്തമിഴായിത്തീൎന്ന ആ ശാഖാഭാഷ മാതൃഭാഷയായി സംസാരിച്ചിരുന്ന നാടിന് 'ചെന്തമിഴ്നാട്'' എന്നും കൊടുന്തമിഴ്ഭാഷകൾ സംസാരിച്ചിരുന്ന നാടുകൾക്കെല്ലാം 'കൊടുന്തമിഴ്നാടു്'' എന്നും അവർ വ്യവഹരിച്ചുവന്നിരുന്നതായിട്ടും പലേടത്തും പ്രതിപാദിച്ചുകാണുന്നുണ്ടു്. "ചെന്തമിഴ് നിലത്തുവഴക്കൊടു ചിവണി" എന്നു തൊൽക്കാപ്പിയം, "ചെന്തമിഴ്കൊടുന്തമിഴെൻറിരുപകുതിയിൽ" എന്ന ചിലപ്പതികാരം മുതലായതെല്ലാം അതിനു ദൃഷ്ടാന്തങ്ങളുമാണു്.

ചെന്തമിഴ് പരിഷ്കാരത്തിൽ പ്രധാനമായി ചെയ്തിട്ടുള്ള വ്യവസ്ഥകളാകട്ടെ, മൂലഭാഷയിൽ അകാരാന്തങ്ങളായിരുന്നവെന്നു തെളിവുകൊണ്ടും യുക്തികൊണ്ടും തീൎച്ചപ്പെടുത്താവുന്ന വാഴ, പന, തല, മല മുതലായ അസംഖ്യം ശബ്ദങ്ങളെ ചോളപാണ്ഡ്യശാഖക്കാൎക്കു് ഉച്ചാരണത്തിൽ ഭാഷ പരത്തുവാനുണ്ടായിത്തീൎന്ന വാസനയനുസരിച്ചു് 'ഐ.' എന്ന

ത്ഥമുള്ള 'ഏ' എന്ന നിപാതം ചേൎത്തുച്ചരിക്കുന്ന സമ്പ്രദായമോ താലവ്യപ്രാധാന്യം വരുത്തുവാനുണ്ടായ വാസനയനുസരിച്ച് വെറുതെ ഒരു യകാരവുംകൂടി കൂട്ടിച്ചേൎത്ത് വാഴയ്, പനയ് എന്നും മററും ഉച്ചരിക്കുന്ന സംപ്രദായമോ സൎവസാധാരണമായിത്തീൎന്നതുനിമിത്തം ആ മാതിരിയിലുണ്ടായ സാഹിത്യഗ്രന്ഥങ്ങളെ അടിസ്ഥാനമാക്കി ആ വക ശബ്ദങ്ങളെയെല്ലാം വാഴൈ, പനൈ, തലൈ, മലൈ എന്നിങ്ങനെ ഐകാരാന്തങ്ങളാക്കി സ്ഥാപിക്കുക, അതുപോലെതന്നെ ലിംഗപുരുഷവചനപ്രത്യയങ്ങൾ ചേൎത്തിട്ടുള്ള ക്രിയാരൂപങ്ങളും ആ വക പ്രത്യയങ്ങൾ ചേൎക്കാത്ത ക്രിയാരൂപങ്ങളും മൂലഭാഷയിലുണ്ടായിരുന്നതിൽ ലിംഗാദിപ്രത്യയങ്ങൾ ചേൎന്ന രൂപങ്ങൾക്കു മാത്രം ആ ശാഖയിൽ പ്രയോഗപ്രാചുൎയ്യം സിദ്ധിച്ചതിനാൽ ആ മാതിരി രൂപങ്ങൾക്കുമാത്രമേ മികവും സാധുത്വമുള്ളൂ എന്നു വ്യവസ്ഥാപിക്കുക, അകാരാന്തശബ്ദങ്ങൾ ഐകാരാന്തങ്ങളായിത്തീൎന്നിട്ടുണ്ടെങ്കിലും ചിലേടത്ത് പ്രകൃതിയായ അകാരത്തിന്റെ സ്വഭാവമനുസരിച്ച് പദ്യങ്ങളിൽ ഐകാരാന്താക്ഷരത്തിന് ഏകമാത്രകാക്ഷരത്തിന്റെ നിലയിൽ പ്രയോഗം സിദ്ധിച്ചുപോയതിനാൽ ആ പ്രയോഗംകൊണ്ടു വൃത്തനിയമം തെററാതിരിപ്പാൻവേണ്ടി ഐകാരത്തെ ചിലേടത്തു ഹ്രസ്വമായും എടുക്കാവുന്നതാണെന്നു സ്വീകരിക്കുക, പദാദിയിൽ ര, ല എന്ന വ്യഞ്ജനങ്ങൾ വന്നാൽ അതിനു മുമ്പിൽ ഒരു സ്വരം ചേൎത്ത് സ്വരാദിയാക്കി ഇരണ്ടു്, ഇലക്കണം, ഉലകം എന്നെല്ലാംതന്നെയാക്കണമെന്നു നിയമിക്കുക മുതലായതാണെന്നു് 'തൊൽകാപ്പിയം' തുടങ്ങിയ പ്രാചീനഗ്രന്ഥങ്ങൾ സൂക്ഷ്മമായിപ്പരിശോധിച്ചാൽ തെളിയുന്നതാണ്. അതിൽ ഒന്നാമതായി അകാരാന്തശബ്ദങ്ങൾ ആ ശാഖയിൽ ഐകാരാന്തമായിത്തീൎന്നതോ അതോ മൂലഭാഷയിൽത്തന്നെ ആ വക ശബ്ദങ്ങൾ ഐകാരാന്തങ്ങളായിരുന്നുവോ എന്ന സംഗതിതന്നെ നോക്കാം. അകാരത്തിന്റെയും ഇകാരത്തിന്റെയും യോഗമാണ് ഏകാരമെന്നും അകാരവും ഏകാരവും കൂടിച്ചേൎന്നതാണ് ഐകാരമെന്നും ഉള്ളതുകൊ

ണ്ടു് അകാരം ശുദ്ധാക്ഷരവും ഐകാരം സംയുക്താക്ഷരവുമായിട്ടാണല്ലൊ ഇരിക്കുന്നതു്. അതിനാൽത്തന്നെ ഐകാരാന്തമായി ഉച്ചരിക്കുന്നതിനേക്കാൾ അകാരാന്തമായി ഉച്ചരിക്കുന്നതിന്നാണു് ലാഘവമെന്നുള്ള സംഗതി യുക്തിയുക്തമായിരിക്കുന്നുണ്ടെന്നു മാത്രമല്ല അതു പ്രത്യക്ഷാനുഭവസിദ്ധവുമാണു്. ശിക്ഷാശാസ്ത്രപ്രകാരം നോക്കിയാലും ഉച്ചാരണത്തിൽ ലാഘവമുള്ള വിധത്തിലാണു് ശബ്ദങ്ങൾ ആദ്യത്തിലുണ്ടാകുന്നതെന്നും കാലാന്തരത്തിൽ ഓരോ തരത്തിലുള്ള ഉച്ചാരണഭേദം വന്നുകൂടുന്ന വഴിക്കാണു് സംയുക്താക്ഷരങ്ങളായും മറ്റും തീൎന്നവിധത്തിലുള്ള ശബ്ദങ്ങൾ ഉണ്ടായിത്തീരുന്നതെന്നും കാണുന്നതുകൊണ്ടും ചെന്തമിഴ്നാട്ടുകാൎക്കു് ഭാഷയെ പരത്തി ഉച്ചരിക്കാനുള്ള വാസനയനുസരിച്ചു് ഇക്കാലത്തും പിള്ളൈ, കഴൈ, കുഴൈ മുതലായ ചെന്തമിഴ്ശബ്ദങ്ങളെ വീണ്ടും പരത്തി പിള്ളായ്, കഴായ്, കുഴായ് എന്നെല്ലാം ഉച്ചരിക്കുന്നതു് അനുഭവസിദ്ധമാകകൊണ്ടും ആ മാതിരി വന്ന കഴായ് മുതലായ ചില ശബ്ദങ്ങൾക്കു സാഹിത്യത്തിൽപ്പോലും സാധുത്വം ലഭിച്ചുകാണുന്നതുകൊണ്ടും മൂലദ്രമിഡഭാഷ കാലക്രമത്തിൽ തന്നെത്താൻ വളൎന്നുവന്ന ഒരു സ്വതന്ത്രഭാഷയായിരുന്നുവെങ്കിൽ തീൎച്ചയായും ആ മൂലഭാഷയിൽ അകാരാന്തമായിരുന്ന ശബ്ദങ്ങളെ പിൽക്കാലത്തു ചെന്തമിഴ് പരിഷ്കാരത്തിൽ ഐകാരാന്തമാക്കി വ്യവസ്ഥാപിച്ചതാണെന്നു സ്വീകരിക്കുന്നതേ യുക്തമാകയുള്ളൂ. മൂലദ്രമിഡഭാഷതന്നെ ഒരു സ്വതന്ത്രഭാഷയല്ലെന്നും കാലം അനാദിയാകയാൽ അതിന്നും ഒരാദിഭാഷയുണ്ടായിരുന്നിരിക്കണമെന്നും വിചാരിക്കുന്നതായാലും മൂലദ്രമിഡഭാഷയിലെ അകാരാന്തശബ്ദങ്ങളെ ചെന്തമിഴിൽ ഐകാരാന്തമാക്കിയതാണെന്നുള്ളതിന്നു വേണ്ടടത്തോളം തെളിവുകളുണ്ടു്. മൂലദ്രമിഡഭാഷയിൽനിന്നു് വളരെ മുമ്പുതന്നെ പിരിഞ്ഞിട്ടുള്ള ഒരു ശാഖയാണെന്നു സൎവസമ്മതമായിട്ടുള്ള തെലുങ്കുഭാഷയിലും മറ്റും മല, അര, അറ, അമ്മ, കഥ, സീത എന്ന മാതിരിയിൽ ആ വക ശബ്ദങ്ങളെല്ലാം അകാരാന്തമായിത്തന്നെ കാണുന്നതുകൊണ്ടു് മൂലഭാഷയിലെ ശബ്ദരൂപവും ആ വിധത്തിൽത്തന്നെയായിരുന്നുവെ

ന്നും ചെന്തമിഴിന്റെ താലവ്യപ്രാധാന്യമാണ് ഐകാരാന്തമാക്കിയതെന്നും വിചാരിക്കാവുന്നതാണ്. മുമ്പു കാണിച്ച സംഗതികളോടുകൂടി ഈ സംഗതിയും കൂടി ചേൎത്തു നോക്കുമ്പോൾ മററുവിധത്തിലാവാൻ വഴിയില്ലെന്നു ബോധ്യപ്പെടുന്നതുമാണ്. അതിന്നുംപുറമേ ആൎയ്യഭാഷയിൽ അകാരാന്തപ്രകൃതികളായ കഥ, സീത, ശില, ലജ്ജ, ജട എന്നീവക ശബ്ദങ്ങളെ ചെന്തമിഴ് ഭാഷയിലേയ്ക്കു സ്വീകരിക്കണമെങ്കിൽ ആ അന്യഭാഷാശബ്ദങ്ങളെപ്പോലും കതൈ, ചീതൈ, ചിലൈ, ഇലച്ചൈ, ചടൈ, എന്നിങ്ങനെ ഐകാരാന്തങ്ങളാക്കിയെടുക്കണമെന്നു നിൎബന്ധമുണ്ടെന്നുള്ള ഒരു സംഗതി തന്നെ അകാരാന്തനാമശബ്ദത്തെ ഐകാരാന്തമാക്കുന്നതു് ചെന്തമിഴിന്റെ ഒരു പ്രത്യേകലക്ഷണമാണെന്നു തെളിയിക്കുന്നതിനാൽ ചെന്തമിഴ് നിയമത്തിന്നുവേണ്ടി പിൽക്കാലത്തുണ്ടാക്കിയ ഒരേൎപ്പാടാണെന്നു സ്പഷ്ടമാകുന്നുണ്ടു്. ഈ സംഗതി 'മൊഴിനൂൽ' കൎത്താവു മുതലായ ചില ചെന്തമിഴ് ഗ്രന്ഥകാരന്മാർ തന്നെ കൊടുന്തമിഴിലുള്ള "തല, തിര, ഇല, വല മുതലിയ അകാരവീററുച്ചൊർകൾ തമിഴിൻ മുർപ്പട്ട നിലൈമൈയുള്ള ചൊററിരിപുകളാം. പിന്നർ നാവിൻ മുതിർച്ചിയാൽ അവൈ ഐകാരവീറായ്ത്തിരിന്തിന"=കൊടുന്തമിഴ് ഭാഷകളിൽ കാണുന്ന തല, തിര, ഇല, വല മുതലായ അകാരാന്തശബ്ദങ്ങൾ തമിഴിന്റെ ആദിനിലയിൽത്തന്നെ നില്ക്കുന്ന ശബ്ദരൂപങ്ങളാണ്. പിൽക്കാലത്തുള്ളവരുടെ നാവിന്റെ വഴക്കത്താൽ (ഉച്ചാരണഭേദത്താൽ) അവ ഐകാരാന്തങ്ങളായിത്തീൎന്നതാണ് എന്നിങ്ങനെ സമ്മതിച്ചു പ്രതിപാദിച്ചിട്ടുമുണ്ടു്. ചെന്തമിഴുകാർ അകാരാന്തങ്ങളെ ഐകാരാന്തങ്ങളാക്കിയതുപോലെ കൎണ്ണാടകക്കാർ അകാരാന്തങ്ങളെ എകാരാന്തങ്ങളാക്കി നിയമിച്ചതുനിമിത്തം അവൎക്കു് സീത, കഥ മുതലായ ശബ്ദങ്ങളെ സീതെ, കഥെ എന്നെല്ലാമാക്കി എടുക്കേണ്ടിവന്നിട്ടുള്ളതും പ്രസ്തുത സംഗതിക്കു ദൃഷ്ടാന്തമാണ്. ഇവയ്ക്കെല്ലാംപുറമെ 'നന്നൂൽ' എന്ന പ്രാചീനചെന്തമിഴ് വ്യാകരണഗ്രന്ഥത്തിൽ "ഐയാങ്കുച്ചു

യ്യുൾക്കവ്വേമാകും" എന്നും 'തൊൽക്കാപ്പിയം' എന്ന അതിപ്രാചീനഗ്രന്ഥത്തിലെ എഴുത്തധികാരത്തിൽ—

"പനൈയുമരൈയുമാവിരൈക്കിളവിയും
നിനൈയുങ്കാലൈയമ്മൊടുചിവണും
ഐയെനിറുതിയരൈവരൈന്തുകെടുമേ
മെയ്യവണൊഴിയുവെന്മാർ പുലവർ"

എന്നും മററുമുള്ള സൂത്രങ്ങളും മൂലഭാഷയിലെ അകാരാന്തശബ്ദങ്ങളെ ചെന്തമിൾപരിഷ്കാരത്തിൽ ഐകാരാന്തങ്ങളാക്കിയതാണെന്നുള്ളതിലെയ്ക്കു പ്രബലങ്ങളായ സാധകപ്രമാണങ്ങളായിട്ടുമുണ്ടു്. എങ്ങനെയെന്നാൽ—നന്നൂലിലെ ആ സൂത്രത്തിന്നു്, ചെയ്യുൾശബ്ദങ്ങളായ ഐകാരാദികൾക്കു് അകാരവും വരും; എന്നുവെച്ചാൽ ചെയ്യുൾ എന്ന വർഗ്ഗത്തിൽപ്പെട്ടവയും ഐ എന്നമാതിരി അക്ഷരങ്ങളിൽ അവസാനിക്കുന്നവയുമായ ശബ്ദങ്ങൾക്കു് അകാരവും വരും എന്നർത്ഥം. ചെയ്യുൾശബ്ദങ്ങളായ ഐകാരാന്തങ്ങളും മററും അകാരാന്തമായി മാറും എന്നു സാരം. അതുപ്രകാരം മേൽക്കാണിച്ച തൊൽക്കാപ്പിയസൂത്രത്തിന്നും പനൈ, അരൈ, ആവിരൈ മുതലായ ശബ്ദങ്ങളെപ്പററിച്ചിന്തിക്കുമ്പോൾ ആ ശബ്ദങ്ങൾ സന്ധിയിൽ 'അം' എന്നതിനോടു ചേർന്നിരിക്കുന്നതുകാണും. 'അം' എന്നതു ചേരുമ്പോൾ അരൈ ശബ്ദം ഒഴിച്ചു് മററുള്ള പനൈ മുതലായ ശബ്ദങ്ങളുടെ ഒടുവിലുള്ള ഐകാരം ലോപിക്കും. അതിനോടു ചേന്നിരിക്കുന്ന വ്യഞ്ജനം ലോപിക്കയുമില്ല എന്നു പണ്ഡിതന്മാർ പറയുന്നു എന്നർത്ഥം. പനൈ മുതലായ ശബ്ദങ്ങളിൽ സന്ധിയിൽ ഐകാരത്തിന്നു് അകാരം ആദേശമായി വരും പൂ, പൊയ്ക; പുളി, തോൽ എന്നമാതിരി ശബ്ദങ്ങൾ ചേരുമ്പോൾ പൂമ്പൊയ്ക, പുളിന്തോൽ, പൂഞ്ചേല എന്നെല്ലാമാകുന്നതുപോലെ ഇവയിലും ഒരു മകാരം ആദ്യത്തെ പദത്തിന്റെ അന്താഗമമായി വരികയും ചെയ്യും എന്നു താല്പര്യം. പനൈ, കായ് =പനങ്കായ്. ആവിരങ്കായ്, വഴുതു

ണങ്കായ്, പനമ്പഴം മുതലായി സന്ധിയിൽ ഐകാരത്തിന്ന് അകാരാദേശം വന്നുകാണുന്ന ചെന്തമിഴ് ശബ്ദങ്ങൾ ഈ വ്യാകരണവിധിക്കു വിഷയം. ഈ സൂത്രങ്ങൾ പ്രകൃതസംഗതിയുടെ സാധകമാകുന്നതെങ്ങനെയെന്നാൽ—ചെന്തമിഴ് സാഹിത്യങ്ങളിൽകാണുന്ന ശബ്ദങ്ങളെ ചെയ്യുൾ, വഴക്കം എന്നിങ്ങനെ പൊതുവേ രണ്ടു വർഗ്ഗമായി പ്രാചീനവൈയാകരണന്മാർ വിഭജിച്ചിട്ടുണ്ട്. സാഹിത്യനിയമത്തിന്നുവേണ്ടി പരിഷ്കൃതരൂപങ്ങളാക്കീട്ടുള്ള ശബ്ദങ്ങൾക്കാണ് 'ചെയ്യുൾ' എന്നു പേർ കൊടുത്തിട്ടുള്ളതു്. എന്നുവെച്ചാൽ ചോളപാണ്ഡ്യശാഖയിൽ ഉച്ചാരണഭേദത്താൽ വാഴയ്, വാഴെയ്, വാഴൈ എന്നമാതിരി അല്പാല്പഭേദങ്ങളോ കൂടികിടന്നിരുന്ന ശബ്ദങ്ങളെ സാഹിത്യനിയമത്തിന്നുവേണ്ടി വാഴൈ എന്ന ഒരേരൂപത്തിൽ വ്യവസ്ഥാപിച്ചു പരിഷ്കരിച്ചിട്ടുള്ളതുപോലെ പരിഷ്കൃതരൂപങ്ങളാക്കിയ ശബ്ദങ്ങളാണ് ചെയ്യുൾ ശബ്ദങ്ങൾ എന്നർത്ഥം. ആ മാതിരി പരിഷ്കാരം ആവശ്യമില്ലാതെ പരമ്പരവഴിക്കു പറഞ്ഞുവന്നിരുന്ന രൂപത്തിൽ തന്നെ സാഹിത്യത്തിലും ചേർത്തിട്ടുള്ള ശബ്ദങ്ങൾക്കു വഴക്കം എന്നുപേർ. കൃത്രിമമായിച്ചില പരിഷ്കാരം ചെയ്തിട്ടുള്ളതു് ചെയ്യുൾ; വഴങ്ങിക്കൊണ്ടുവന്ന നിലയിൽ തന്നെയുള്ളതു് വഴക്കം; എന്നിങ്ങനെ ആ ശബ്ദങ്ങളുടെ അവയവാർത്ഥം ചെന്തമിഴ് സാഹിത്യങ്ങളിലെ ശബ്ദങ്ങൾക്കുള്ള ഈ വകഭേദം അടിസ്ഥാനമാക്കിത്തന്നെയാണ് ലീലാതിലകകാരൻ "വികാരോയം പാണ്ഡ്യഭാഷാസ്വേവ. തത്രാപി ചെയ്യുളാഖ്യാസു, ന വഴക്കനാമസു" എന്നു പ്രസ്താവിച്ചിട്ടുള്ളതു്. ഇങ്ങനെ ചെന്തമിഴ്ഭാഷയിലുള്ള ഐകാരാന്തശബ്ദങ്ങൾ ചെയ്യുൾവർഗ്ഗത്തിൽ ചേർന്നവയാണെന്നു നന്നാൽ ഗ്രന്ഥകാരൻ സ്പഷ്ടമായിക്കാണിച്ചിട്ടുള്ളതുകൊണ്ടുതന്നെ മൂലഭാഷയിലെ അകാരാന്തശബ്ദങ്ങളെ ചെന്തമിഴിൽ ഐകാരാന്തങ്ങളാക്കിയതാണെന്നു സിദ്ധമാകുന്നുണ്ടല്ലോ. അതും കൂടാതെ ഐകാരാന്തങ്ങൾക്കു ചിലേടത്തു് അകാരാന്തത്വം വിധിച്ചിട്ടുള്ളതുതന്നെയും പ്രസ്തുത സംഗതിക്കു സാധകമായിരിക്കു

ന്നതാണു്. എങ്ങനെയെന്നാൽ—ചെന്തമിഠം നിയമമനുസരിച്ചു് ഐകാരാന്തങ്ങളാകേണ്ട ശബ്ദങ്ങളിൽച്ചിലതു് അങ്ങനെയല്ലാതെ അകാരാന്തങ്ങളായിട്ടുള്ള നിലയിൽത്തന്നെ ആ ഭാഷാവ്യവസ്ഥാപനത്തിന്നടിസ്ഥാനങ്ങളായ പൂൎവ്വസാഹിത്യങ്ങളിൽ ചിലേടത്തു കാണുന്നതിനു് ഉപപത്തിയുണ്ടാകുവാനാണല്ലോ ആ ഭാഷയുടെ വ്യാകരണത്തിൽ ഇങ്ങനെയൊരു വിധിതന്നെ വേണ്ടിവന്നിട്ടുള്ളതു്. ചെന്തമിഠം ഭാഷയിൽ ആവക ശബ്ദങ്ങഠം ഐകാരാന്തത്തിന്റെ നിലയിൽ സ്ഥിരമായി വ്യവസ്ഥപ്പെടുന്നതിന്നു മുമ്പുണ്ടായ ആ സാഹിത്യഗ്രന്ഥങ്ങളിൽ മൂലഭാഷയിലെ അകാരാന്തരൂപമനുസരിച്ചാണു് അതിന്നു ചേൎന്നവിധം സന്ധിചെയ്തു പ്രയോഗിച്ചിട്ടുള്ളതെന്നു സ്വീകരിക്കുകയല്ലാതെ ആ മാതിരി പ്രയോഗം അവയിൽ വന്നുകൂടിയതിന്നു മറെറാരുവഴിയും കാണാവുന്നതുമല്ല. വൈയാകരണന്മാരകട്ടെ പ്രയോഗാധിക്യം ഏതുവിധത്തിലാണെന്നു നോക്കി അതനുസരിച്ചു സാമാന്യനിയമം ഏൎപ്പെടുത്തുകയും പ്രയോഗം കുറഞ്ഞവിധത്തിലുള്ളതു പ്രത്യേകവിധികൊണ്ടു കാണിക്കയും ചെയ്യുന്നതാണു് യുക്തവും സംപ്രദായവുമായിട്ടുള്ളതു്. അതുപ്രകാരം നോക്കുമ്പോഠം ചെന്തമിഴിൽ ഐകാരാന്തനിലയിലുള്ള പ്രയോഗം വളരെയധികവും അകാരാന്തനിലയിലുള്ളതു വളരെക്കുറഞ്ഞും കണ്ടതുകൊണ്ടാണു് വാസ്തവത്തിൽ അകാരാന്തം ഐകാരാന്തമായിത്തീൎന്നതാണെങ്കിലും വൈയാകരണനു് ഐകാരാന്തം ചിലേടത്തു അകാരാന്തമാകുമെന്നു നേരേമറിച്ചു പറയേണ്ടിവന്നതു്. ഒരു ദൃഷ്ടാന്തംകൊണ്ടുംകൂടി ഈ സംഗതി വിശദമാക്കാം—സംസ്കൃതഭാഷയിലെ മാതൃകാവൎണ്ണമാലയിൽ കാണുന്ന അതിഖരഘോഷവൎണ്ണങ്ങഠം, എന്നുവച്ചാൽ ഖ, ഘ, ഛ, ഝ, ഠ, ഢ, ഥ, ധ, ഫ, ഭ എന്ന പത്തക്ഷരങ്ങളും വാസ്തവത്തിൽ ഒററക്ഷരങ്ങളല്ല, കൂട്ടക്ഷരങ്ങളാണു്. കകാരഹകാരങ്ങളുടെ യോഗമാണു് ഖ എന്നുള്ളതു്. ക്, ഹ എന്ന രണ്ടുംകൂടിച്ചേൎന്നിട്ടുള്ള കൂട്ടക്ഷരമാണു് ഖ എന്നതെന്നൎത്ഥം. അതുപോലെ ഗകാരഹകാരങ്ങഠം ചേൎന്നതു് ഘ, ചകാരഹകാരങ്ങഠം ചേൎന്നതു് ഛ, ജകാരഹകാരങ്ങഠം ചേൎന്നതു് ഝ

ഇങ്ങനെയെല്ലാമാണ് ആ അക്ഷരങ്ങളുടെ വാസ്തവസ്വരൂപം. ആദികാലത്തു സംയുക്താക്ഷരങ്ങളുടെ നിലയിൽത്തന്നെയായിരിക്കണം അവയെല്ലാം ഇരുന്നിരുന്നതും. കാലക്രമത്തിൽ സംയുക്താക്ഷരങ്ങളുടെ പ്രത്യേകസ്വഭാവമായ പൂൎവ്വാക്ഷരഗുരുത്വം ഉണ്ടാകത്തക്കവിധം ദൃഢത വരുത്താതെ ആ അക്ഷരങ്ങൾ ഉച്ചരിക്കയും സാഹിത്യത്തിൽ പ്രയോഗിക്കയും ചെയ്തുതുടങ്ങി. അങ്ങനെ ദൃഢത കുറഞ്ഞുംകൊണ്ടുള്ള ഉച്ചാരണം ആ അക്ഷരങ്ങൾക്കു വന്നുകൂടുവാൻ ആൎയ്യന്മാരുടെ മനോഗതിവിശേഷം അനുസരിച്ചുണ്ടാകുന്ന ഉച്ചാരണവേഗാധിക്യമെന്ന കാരണത്തിന്നുപുറമെ വേറെ കാരണവുമുണ്ട്. എന്തെന്നാൽ—ഒന്നാമതായി വൎണ്ണങ്ങളെ സ്വരങ്ങളെന്നും വ്യഞ്ജനങ്ങളെന്നും രണ്ടുതരമായി തിരിച്ചിട്ടുള്ളതുതന്നെ എന്തടിസ്ഥാനമാക്കിയാണെന്നു നോക്കുക. കണ്ഠംമുതൽ ഓഷ്ഠംവരെയുള്ള സ്ഥാനങ്ങളിൽ ഒരു ഭാഗവും തമ്മിൽ തൊടുവിക്കാതെ ശബ്ദവാഹിനികളായ സിരകളെ പരികമ്പനം ചെയ്തുംകൊണ്ടു ശ്വാസവായുവിനെ പ്രേരിപ്പിക്കുമ്പോൾ സ്വരം ഉണ്ടാകുന്നു. എന്നുവച്ചാൽ സ്വരോച്ചാരണത്തിൽ യാതൊരംഗവും തമ്മിൽ തൊടുവിക്കേണ്ടിവരുന്നില്ല എന്നു ചുരുക്കം. അകാരം, ഇകാരം മുതലായ അവാന്തരഭേദങ്ങൾ സ്വരങ്ങൾക്കുണ്ടാകുന്നതു് ഓരോരോ സ്ഥാനങ്ങളെ ഓരോ പ്രത്യേകാകൃതിയിലാക്കി ശ്വാസവായു പോകുന്ന പഴുതിന്നു് ആകാരഭേദവും അങ്ങനെയുള്ള പഴുതുണ്ടാകുന്ന സ്ഥാനത്തിന്നു ഭേദവും വരുത്തുന്നതുകൊണ്ടാണ്. വ്യഞ്ജനം ഉണ്ടാകുന്നതിന്നാകട്ടെ ഏതെങ്കിലും ഒരു സ്ഥാനത്തു് അംഗങ്ങളെ പരസ്പരം തൊടുവിച്ചു് ശ്വാസവായുവിനെ അടച്ചു് പിന്നെ മേൽപ്രകാരം ശബ്ദനാഡികളെ പരികമ്പനംചെയ്തുംകൊണ്ടു് ആ വായുവിനെ പ്രേരിപ്പിക്കണം. ഇങ്ങനെ ഉച്ചാരണത്തിൽ അംഗങ്ങൾ തമ്മിൽ തൊടണമെന്നും അതു വേണ്ടെന്നുമുള്ള ഭേദംകൊണ്ടാണ് വൎണ്ണങ്ങൾക്കു സ്വരവ്യഞ്ജനഭേദം വരുന്നതു്. രണ്ടു വ്യഞ്ജനങ്ങൾ കൂട്ടിച്ചേൎത്തുച്ചരിക്കുന്നതിന്നാകട്ടെ അംഗങ്ങൾ തമ്മിൽ തൊടുവിക്കുന്നതു കുറെക്കൂടി ദൃഢമാക്കുകയും

ആ വഴിക്കു വായുവിനെ കുറേക്കൂടി ബലപ്പെടുത്തി അടച്ചുപിടിച്ചുവിടുകയും വേണ്ടിവരുന്നു. ആ പ്രയത്നാധിക്യംനിമിത്തം ഒറ്റക്ഷരം ഉച്ചരിപ്പാൻവേണ്ടതിനേക്കാളധികം കാലതാമസം കൂട്ടക്ഷരം ഉച്ചരിക്കുന്നതിന്നുവേണ്ടിവരുന്നതുകൊണ്ടാണ് അതിന്റെ മുമ്പുള്ള അക്ഷരം ഗുരുവായിത്തീരുന്നതും ഇങ്ങനെയുള്ള വർണ്ണോച്ചാരണസ്വഭാവമനുസരിച്ചുനോക്കുമ്പോൾ കകാരഹകാരാദികളുടെ യോഗമായഖകാരംമുതലായതു് വാസ്തവത്തിൽ കൂട്ടക്ഷരങ്ങളുടെ വർഗ്ഗത്തിൽച്ചേർന്നവയാണെങ്കിലും ഉച്ചാരണപ്രയത്നത്തെപ്പററിയേടത്തോളം കൂട്ടക്ഷരത്തിന്നുണ്ടാകുന്ന പ്രത്യേകസ്വഭാവം ആവക കൂട്ടക്ഷരങ്ങൾക്കു വളരെ കുറവാണെന്നുകാണാം. എങ്ങനെയെന്നാൽ, ആ കൂട്ടക്ഷരങ്ങളിൽച്ചേർന്നിരിക്കുന്ന ഒരു വ്യഞ്ജനമായ ഹകാരത്തിന്നു വ്യഞ്ജനസ്വഭാവം വളരെക്കുറച്ചുമാത്രമേയുള്ളു. അതിന്റെ ഉച്ചാരണം മിക്ക അംശങ്ങളിലും സ്വരോച്ചാരണത്തോടു തുല്യമായിട്ടാണിരിക്കുന്നതു്. ഹകാരം ഉച്ചരിപ്പാൻ അംഗങ്ങൾ യാതൊന്നും തമ്മിൽ തൊടുവിക്കേണ്ടതില്ല. സ്വരോച്ചാരണങ്ങളിൽ ശ്വാസവായുവിനെ നേരേ വിടുന്നു; ഹകാരോച്ചാരണത്തിലാകട്ടെ ശ്വാസവായുവിനെ ആദ്യം കണ്ഠത്തിന്റെ മേൽഭാഗത്തേക്കു ബലമായി പ്രേരിപ്പിച്ചു. പിന്നെ പുറത്തേക്കു വിടുന്നു എന്നു മാത്രമേ ഭേദമുള്ളു. ഇങ്ങനെ അതിന്നു വ്യഞ്ജനത്വം വളരെ കുറവാണെന്നുള്ള യുക്തിയനുസരിച്ചു തന്നെയായിരിക്കണം പാണിനി മഹർഷി, സ്വരങ്ങളെ ഗണിച്ചതിന്നുശേഷം വ്യഞ്ജനപാഠത്തിൽ ഒന്നാമതായി 'ഹയവര' എന്നു ഹകാരത്തെഗ്ഗണിച്ചുംകൊണ്ടു സൂത്രംനിർമ്മിച്ചിട്ടുള്ളതും. ഈ വക കാരണങ്ങളാൽ വ്യഞ്ജനത്വാംശം കുറഞ്ഞ ഹകാരം ചേർന്ന കൂട്ടക്ഷരങ്ങളായ ഖ, ഘ മുതലായ അക്ഷരങ്ങളുടെ ഉച്ചാരണത്തിന് രണ്ടുവർഗ്ഗവ്യഞ്ജനങ്ങൾതന്നെ ചേർന്നുണ്ടായ ക്ക, പ്പ മുതലായതിന്റെ ഉച്ചാരണത്തേക്കാൾ വേഗം സംഭവിക്കുന്നതുകൊണ്ടാണ് ആവക അക്ഷരങ്ങൾക്കു് ഒററക്ഷരങ്ങളുടെ നിലയിലുള്ള ഉച്ചാരണവും ഗ്രന്ഥപ്രയോഗവും വന്നുകൂടുവാനിടയായതു്. ആവഴിക്കു് അവയെ ഒററക്ഷരമായിഗ്ഗണിച്ചാലേ സാഹിത്യ

ത്തിലേ വൃത്തനിയമവും മററും ശരിയാകയുള്ളു. എന്ന നിലയും കാലക്രമത്തിൽ വന്നുകൂടി. പക്ഷെ ഈ അക്ഷരങ്ങളിൽ 'ഺ' എന്ന ഒന്നിനുമാത്രം എന്തോ ഭാഗ്യക്കേടുനിമിത്തം ഭാഷാവ്യവസ്ഥിതിക്കുമുമ്പിൽ ഒററക്ഷരത്തിൻെറ നിലയിലുള്ള പ്രയോഗം സിദ്ധിപ്പാനിടവന്നില്ല. സംസ്കൃതഭാഷാവ്യവസ്ഥിതി ചെയ്ത വൈയാകരണനാകട്ടെ ഈ വിഷയത്തിൽ ഏതു ന്യായമാണ് സ്വീകരിച്ചിട്ടുള്ളതെന്നു നോക്കുക. ഖ, ഘ മുതലായ പത്തും ഒററവൎണ്ണങ്ങളുടെ നിലയിൽത്തന്നെ ഗണിച്ച് മാതൃകാവൎണ്ണമാലയിൽ ചേൎത്തു. എന്നിട്ട് ഺ കാരം പാദാദിയിലല്ലാതെ വരുമ്പോഴെല്ലാം ഇരട്ടിക്കും എന്ന് ഒരു നിയമവും വിധിച്ചു. അങ്ങനെ ഺകാരത്തെമാത്രം കൂട്ടക്ഷരത്തിൻെറ നിലയിൽത്തന്നെ നിൎത്തുകയും ചെയ്തു. പാദാദിയിൽ കൂട്ടക്ഷരം വന്നാലും ഒററക്ഷരംവന്നാലും വൃത്തത്തിനു തരക്കേടൊന്നും വരാനില്ലാത്തതുകൊണ്ടാണ് ആ സ്ഥാനത്തുമാത്രം ഒററയായി നിൽപ്പാൻ ആ കൂട്ടക്ഷരത്തെയും അനുവദിച്ചതെന്നുള്ള സംഗതിയും സ്പഷ്ടമാണല്ലോ. നവീനമലയാളഭാഷയിലാകട്ടെ 'പറഞ്ഞപ്രകാരം' എന്നീ വക സ്ഥലങ്ങളിൽ അൎദ്ധവ്യഞ്ജനമെന്നു പറയാവുന്ന മധ്യമവ്യഞ്ജനങ്ങളിൽപ്പെട്ട രേഫം ചേൎന്ന കൂട്ടക്ഷരമായ 'പ്ര' എന്നതിനെപ്പോലും ഒററക്ഷരത്തിൻെറ നിലയിൽ പ്രയോഗിച്ചുവരുന്നുവെന്നുള്ളതും പ്രസക്തിവശാൽ ഇവിടെ പ്രസ്താവയോഗ്യമായിട്ടുണ്ട്. ചുരുക്കിപ്പറയുന്നതായാൽ മേൽപ്രകാരം ഺകാരത്തിനു ദ്വിത്വം വിധിപ്പാൻ സംസ്കൃതവൈയാകരണന്മാർ സ്വീകരിച്ചിട്ടുള്ള നയം അനുസരിച്ചുതന്നെയാണ് ചെന്തമിഴ് വ്യാകരണകൎത്താക്കന്മാർ ഐകാരത്തിന്ന് അകാരം വിധിച്ചിട്ടുള്ളതെന്നു സാരം. ഇങ്ങനെ മൂലഭാഷയിൽ അകാരാന്തങ്ങളായിരുന്ന പന, തല, മല മുതലായ അനവധി ശബ്ദങ്ങൾ ചോളപാണ്ഡ്യശാഖയിൽ പനയ്, തലയ്, മലയ്, എന്ന മാതിരിയിലും മററും യകാരാന്തമായിത്തീൎന്നതിനെയെല്ലാം ഉച്ചാരണസാദൃശ്യമനുസരിച്ച് ചെന്തമിഴ് പരിഷ്കാരത്തിൽ ഐകാരാന്തമായി വ്യവസ്ഥാ

പിച്ചപ്പോൾ ആ വ്യവസ്ഥാപകന്മാരുടെ അവധാനക്കുറവുകൊണ്ടോ അതോ അവർ മനഃപൂർവ്വമായിത്തന്നെ ചെയ്തതുകൊണ്ടോ മൂലഭാഷയിലെ യകാരാന്തശബ്ദങ്ങളായ കയ്, പയ്, തയ്, മുതലായ ശബ്ദങ്ങളും ആ കൂട്ടത്തിൽ ഉൾപ്പെട്ടുപോയി. അതുനിമിത്തം ചെന്തമിഴിൽ ആ വക ശബ്ദങ്ങളും കൈ, തൈ എന്നമാതിരി ഐകാരാന്തങ്ങളാകയും കൺ, കണ്ണ്; പൽ, പല്ല് എന്ന രീതിയനുസരിച്ചുവരുന്നതായ കയ്, കയ്യ്; തയ്, തയ്യ് എന്നീവക രൂപങ്ങൾ ആ ഭാഷയിൽ ഇല്ലാതായിത്തീരുകയും ചെയ്തു. ഇത്രയുംകൊണ്ടുതന്നെ മലയാളത്തിൽ 'കയ്യ്'എന്നെഴുതിയും അതനുസരിച്ചുച്ചരിച്ചും വരുന്നതുംമററും തെററാണെന്നും ചെന്തമിഴിലെ ഐകാരന്തശബ്ദങ്ങൾ മലയാളത്തിലേക്കു അകാരാന്തമായും കണ്ണാടകത്തിലേക്കു എകാരാന്തമായും മാറിയതാണെന്നും ചില ഭാഷാപണ്ഡിതന്മാർ പ്രസ്താവിച്ചിട്ടുള്ളതു്. ആ വിഷയത്തിൽ വേണ്ടേടത്തോളം സൂക്ഷ്മപരിശോധന ചെയ്യാതെയാണെന്നുള്ളതും സിദ്ധമായല്ലോ.

മേൽക്കാണിച്ച സംഗതിയെപ്പോലെതന്നെ മൂലദ്രമിഡഭാഷയിലെ ക്രിയാപദങ്ങൾക്കു ലിംഗവചനപുരുഷപ്രത്യയങ്ങൾ ചേൎന്നിട്ടുള്ള ചൊന്നാൻ, ചൊന്നാൾ, ചൊന്നാർ, ചൊന്നേൻ എന്നീവക രൂപങ്ങളും ആ വക പ്രത്യയങ്ങൾ ചേരാത്ത വന്നു, നിന്നു, ചൊല്ലി, പോകുന്നു എന്നീ വക രൂപങ്ങളും ഉണ്ടായിരുന്നുവെന്നും അതിൽനിന്നു പിരിഞ്ഞ ചോളപാണ്ഡ്യശാഖയിൽ പ്രയോഗബാഹുല്യം വഴിക്കു ലിംഗാദിപ്രത്യയങ്ങൾ ചേൎന്ന രൂപങ്ങൾക്കു പ്രാധാന്യം സിദ്ധിച്ചതു് അടിസ്ഥാനമാക്കി ചെന്തമിൾ പരിഷ്ക്കാരത്തിൽ ആ മാതിരി രൂപങ്ങൾക്കാണു് പ്രായേണ സാധുതയുമുള്ളതെന്നു വ്യവസ്ഥാപിച്ചതാണെന്നും തീൎച്ചപ്പെടുത്തേണ്ടതായിട്ടാണിരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ—ഒന്നാമതായി ചെന്തമിൾ ശാഖയിലെ സംഭാഷണഭാഷയിൽപ്പോലും ലിംഗാദിപ്രത്യയങ്ങൾ ചേരാത്ത രൂപങ്ങൾ കാണുന്നില്ല. അതുപോലെ കണ്ണാടകശാഖയിലും അവനു മാഡിദനു (അവൻ

ചെയ്തു) അവളു മാഡിദളു (അവൾ ചെയ്തു) അവരു മാഡിദരു (അവർ ചെയ്തു) നാനുമാഡിദേനു (ഞാൻ ചെയ്തു) നാവുമാഡിദേവു (നാം ചെയ്തു) എന്നിങ്ങനെ ലിംഗവചനാദി പ്രത്യയങ്ങൾ ചേർന്നുകൊണ്ടുതന്നെയാണ് ക്രിയാരൂപങ്ങളുള്ളതു്. മലയാളത്തിലെ സംഭാഷണഭാഷയിലാകട്ടെ ആ വക പ്രത്യയങ്ങൾചേരാത്ത ചെയ്തു, ചെയ്യുന്നു, ചെയ്യും എന്നീവക രൂപങ്ങളല്ലാതെ അവ ചേർന്നിട്ടുള്ള ചെയ്താൻ, ചെയ്യുന്നാൻ, ചെയ്യുൻ എന്നീവക രൂപങ്ങൾ കാണുന്നില്ല. തെലുങ്കുഭാഷയിൽ ലിംഗാദിപ്രത്യയങ്ങൾ ചേർന്ന രൂപങ്ങളും ദുർല്ലഭമായി അവ ചേരാത്ത രൂപങ്ങളും കാണുന്നുണ്ടു്. ഇങ്ങനെയെല്ലാമാണ് ഓരോ ശാഖകളുടെയും സ്വഭാവമിരിക്കുന്നതു്. ഇനി ഇങ്ങനെയുള്ള രണ്ടുതരം രൂപങ്ങൾ ഏതേതംശംകൊണ്ടാണ് പരസ്പരം വ്യത്യാസപ്പെട്ടിരിക്കുന്നതെന്ന സംഗതിയും സൂക്ഷ്മമായി പ്പരിശോധിച്ചുനോക്കുക. ചെയ്തു എന്ന രൂപത്തിൽ ചെയ് എന്ന അംശം ധാതു, ത് എന്നതു് ഭൂതകാലത്തെക്കാണിക്കുന്ന പ്രത്യയം, ഉ എന്നതു് കർത്തൃവാചകമായ ആഖ്യാതപ്രത്യയം; ചെയ്യുന്നു എന്ന രൂപത്തിലും ധാതുവിന്നു ശേഷം ഉന്ന് എന്ന വർത്തമാനകാലപ്രത്യയം, പിന്നെ ഉ എന്നു് കർത്തൃവാചകമായ ആഖ്യാതപ്രത്യയം; ചെയ്യും എന്നതിൽ ധാതുവിന്നു ശേഷം ഉ എന്ന ആഖ്യാതപ്രത്യയം, പിന്നെ ഭാവികാലവാചകമായ * മ് എന്ന പ്രത്യയം എന്നുമാത്രം ഭേദം. അവിടെ ക്രിയാകർത്തൃത്വം ഭാവിയായതുകൊണ്ടാണ് കർത്തൃവാചകമായ ആഖ്യാതപ്രത്യയത്തിന്നുശേഷം കാലപ്രത്യയം ചേർക്കുന്നതെന്നു വിചാരിക്കുന്നതും യുക്തിയുക്തമായിരിക്കുന്നുണ്ടു്. ഇങ്ങനെയെല്ലാമാണ് ലിംഗാദിപ്രത്യയങ്ങളില്ലാത്ത ക്രിയാപദരൂപങ്ങളുടെ നിഷ്പത്തിസമ്പ്രദായമിരിക്കുന്നതു്. 'ത്തു' എന്നതു ഭൂതകാലത്തിന്റെയും 'ഉന്നു' എന്നതു വർത്തമാനകാലത്തിന്റെയും 'ഉം' എന്നതു ഭാവിയുടെയും പ്രത്യയങ്ങളാണെന്നു ചില വൈയാകരണന്മാർ പറഞ്ഞിട്ടുള്ളതു് ശബ്ദ

* മകാരലിപിയുടെ സ്ഥാനത്തു് അനുസ്വാരലിപിയാണ് എഴുതുന്നതെങ്കിലും വാസ്തവത്തിൽ അതു മകാരമാണ്.

ബോധസംപ്രദായം കാണിച്ചു ബാലന്മാരെ ക്ലേശിപ്പിക്കാതിരിപ്പാൻവേണ്ടി വട്ടിക്കണക്കായി മാത്രം പ്രസ്താവിച്ചിട്ടുള്ളതാണു്. ചെയ്താൻ എന്നതിലാകട്ടെ ചെയ് ധാതുവിന്നുശേഷം ത് എന്ന ഭൂതകാലപ്രത്യയം. പിന്നെ ആ എന്ന കർത്തൃവാചകമായ ആഖ്യാതപ്രത്യയം. പിന്നെ ആ കർത്താവു പുരുഷനാണെന്നു കാണിക്കുന്ന 'ൻ' എന്ന പുംലിംഗപ്രത്യയം. ചെയ്താൾ എന്നതിൽ ലിംഗപ്രത്യയത്തിന്നും ചെയ്യുന്നാൻ, ചെയ്യുന്നാൾ എന്നിവയിൽ കാലപ്രത്യയത്തിന്നും യുക്തംപോലെയുള്ള വ്യത്യാസം. ചെയ്താർ എന്നതിൽ ആഖ്യാതപ്രത്യയമായ ആ എന്നതിന്നു ശേഷം പുംസ്ത്രീലിംഗങ്ങൾക്കു പൊതുവായുള്ള 'ർ' എന്ന ബഹുവചനപ്രത്യയം വരുന്നു എന്ന ഭേദം. ചെയ്യുവൻ എന്നതിലാകട്ടെ 'ചെയ്' ധാതുവിന്നുശേഷം 'ഉ' എന്ന ആഖ്യാതപ്രത്യയം. പിന്നെ ഭാവികാലവാചകമായ മ് എന്ന പ്രത്യയം. പിന്നെ അവൻ ഇവൻ എന്ന സർവനാമങ്ങളിലെപ്പോലെ 'ൻ' എന്നതിന്നു മുമ്പിൽ ഒരകാരവും കൂടിച്ചേർന്നു് 'അൻ' എന്നായ പുംലിംഗപ്രത്യയം എന്നുമാത്രം ഭേദം. കാലപ്രത്യയമായ മകാരം വകാരമായതു സന്ധിനിയമംവഴിക്കാണു്. ചെയ്യൻ, കാണ്മൻ എന്നതെല്ലാം ചെയ്യുവൻ, കാണുവൻ എന്നിവയിലെ കർത്തൃപ്രത്യയം ലോപിച്ചിട്ടുള്ള രൂപങ്ങളുമാണു്. ചെയ്തു്, ചെന്നു് എന്നീവക പൂർവക്രിയാവാചകകൃദന്തശബ്ദങ്ങളിൽ കർത്തൃവാചകമായ ആഖ്യാതപ്രത്യയം ആവശ്യമില്ലാത്തതിനാൽ വരുന്നതുമില്ല. ഇത്രയുംകൊണ്ടു് ഒരുതരം രൂപങ്ങളിൽ കർത്തൃവാചകമായ ആഖ്യാതപ്രത്യയം 'ഉ' എന്നും മറെറത്തരം രൂപങ്ങൾ മിക്കതിലും 'ആ' എന്നുമായിട്ടാണിരിക്കുന്നതെന്നു സ്പഷ്ടമായല്ലോ. അതുപോലെ അവർ ചെയ്താർ എന്നീവക സ്ഥലങ്ങളിൽ കർത്താവിൻെറ ബഹുത്വം കാണിപ്പാൻവേണ്ടി ക്രിയാപദത്തിലും നാമപദത്തിലും ബഹുവചനപ്രത്യയം ചേർത്തിരിക്കുന്നതും, അവൻ ചെയ്താൻ എന്നീവകയിൽ കർത്താവു പുരുഷനാണെന്നു കാണിപ്പാൻവേണ്ടി രണ്ടേടത്തും ലിംഗപ്രത്യയം ചേർത്തിരിക്കുന്നതും വാസ്തവത്തിൽ ആവശ്യമില്ലാ

ത്തതാണെന്നും അതിനെ അപേക്ഷിച്ച് അവൻ ചെയ്തു,
അവർ ചെയ്തു എന്നമാതിരി രൂപങ്ങൾക്കാണ് സ്വാഭാവി
കതയും പ്രാചീനതയും അധികമുണ്ടായിരിക്കുകയെന്നും ഉള്ള
സംഗതി ഭാഷാഗതിമൎമ്മജ്ഞന്മാക്കറിയാവുന്നതുമാണ്. ആ
സ്ഥിതിക്കു് ആദ്യത്തിൽ ലിംഗാദിപ്രത്യയങ്ങൾ ചേൎത്തു മാത്രം
പറഞ്ഞുവന്നിരുന്ന സകലക്രിയാപദങ്ങളേയും പിന്നെ ആ
വക പ്രത്യയങ്ങൾ കളഞ്ഞു വേറെ പ്രത്യയം ചേൎത്തുംകൊ
ണ്ടു ജനങ്ങൾ പറഞ്ഞുതുടങ്ങിയെന്നും മററും വരുന്നതു ഭാഷാ
ഗതിയെപ്പററിയേടത്തോളം തീരെ അസംഭവിയുമാണ്. ഒരു
ഭാഷയിലെ ചില അക്ഷരങ്ങൾ ഉച്ചാരണഭേദംവഴിക്കു് വള
രെക്കാലംകൊണ്ടു് മാങ്കായ് എന്നോ മാങ്കായ എന്നോ ഉണ്ടാ
യിരുന്നതു് മാങ്ങ എന്നായിത്തീന്നതുപോലെ ഒരക്ഷരത്തിനു
പകരം മറെറാരക്ഷരമായിത്തിരുകയോ തേഞ്ഞുമാഞ്ഞുപോ
കയോ ചെയ്യുന്നതു സംഭവിക്കാവുന്നതാണെങ്കിലും ശബ്ദരൂപ
ങ്ങൾക്കു് ഒന്നിലും വിശേഷിച്ചു് ക്രിയാരൂപങ്ങൾക്കെല്ലാം പ്ര
ത്യേകാൎത്ഥമുള്ള ഒരു പ്രത്യയം കളഞ്ഞു മറെറാരു പ്രത്യയം ചേ
ൎത്തുംകൊണ്ടുച്ചരിച്ചുവരികയെന്നതുണ്ടാകുന്നതല്ല. സംസ്കൃതരീ
തിയേയോ മറേറാ അനുകരിപ്പാൻവേണ്ടി ഇനിമേലിൽ ആ
രും തന്നെ ക്രിയാപദങ്ങളെ ലിംഗവചനപുരുഷപ്രത്യയങ്ങൾ
ചേൎത്തു സംസാരിച്ചുപോകരുതെന്നു് ഒരു നിയമം ഏപ്പെടു
ത്തിയതുകൊണ്ടോ രാജശാസനംകൊണ്ടുതന്നെയോ ബഹുജന
ങ്ങൾക്കു് ഇംഗിതം അന്യന്മാരെ ഗ്രഹിപ്പിക്കാനുള്ള പൊ
തു സ്വത്തായ ഭാഷയിൽ നിന്നു് ആവക രൂപങ്ങളെല്ലാംകൂടി
വിട്ടുപോകുന്നതല്ലല്ലോ. എന്നുമാത്രമല്ല സംസ്കൃതത്തിൽ സഃ
ഗച്ഛതി, തേ ഗച്ഛന്തി, അഹം ഗച്ഛാമി, വയം ഗച്ഛാമഃ,
ത്വം ഗച്ഛസി, യൂയം ഗച്ഛഥ എന്നിങ്ങനെ വചനപുരുഷ
ഭേദംകൊണ്ടുള്ള രൂപഭേദങ്ങളുണ്ടായിരിക്കെ അവൻ പോകു
ന്നു, അവർപോകുന്നു. ഞാൻപോകുന്നു ഞങ്ങൾപോകുന്നു,
നീപോകുന്നു, നിങ്ങൾപോകുന്നു എന്നിങ്ങനെ ആവകരൂപ
ഭേദങ്ങളില്ലാത്ത വിധത്തിലുള്ള ക്രിയാരൂപങ്ങൾ സംസ്കൃത
ത്തെ അനുകരിപ്പാൻവേണ്ടി പുതുതായി നിൎമ്മിച്ചതാണെന്നു
ചില ഭാഷാവൈയാകരണന്മാർ പറഞ്ഞിട്ടുള്ളതു് "വിനാ

യകം പ്രകുർവ്വാണോ രചയാമാസ വാനരം" എന്ന ന്യായത്തിലുൾപ്പെട്ടതാകയാൽ തീരെ അസംബന്ധവുമാണ്. അതുകൊണ്ടു് മൂലഭാഷയിൽ രണ്ടുമാതിരി ക്രിയാരൂപങ്ങളും ഉണ്ടായിരുന്നതിൽ ചോളപാണ്ഡ്യദേശങ്ങളിലെ ഭാഷയായിപ്പിരിഞ്ഞ ശാഖയിൽ കർണ്ണാടകശാഖയിലെന്നപോലെ ലിംഗാദിപ്രത്യയങ്ങൾ ചേന്ന ക്രിയാപദരൂപങ്ങളും കേരളത്തിലെ സംഭാഷണഭാഷയായിപ്പിരിഞ്ഞ ശാഖയിൽ ആ വക പ്രത്യയങ്ങൾ ചേരാത്ത രൂപങ്ങളും മാത്രമാണ് യദൃച്ഛയാ സ്ഥിരപ്പെട്ടതെന്നു കരുതുന്നതേ യുക്തമാകയുള്ളൂ. കേരളത്തിലെ പദ്യസാഹിത്യങ്ങളിൽ കാണുന്ന ചൊന്നാൻ, നിന്നാൻ മുതലായ ക്രിയാരൂപങ്ങളെല്ലാം ചെന്തമിഴിൽ നിന്നെടുത്തു ചേർത്തുണ്ടായ തത്സമശബ്ദങ്ങളാണെന്നും അവയ്ക്കു് സംസ്കൃതത്തിൽ നിന്നെടുത്തു ചേർത്തിട്ടുള്ള ക്രമേണ യദൃച്ഛയാ, മേ, തവ എന്നീ വക ശബ്ദങ്ങളുടെ സ്ഥാനംപോലെയുള്ള സ്ഥാനം മാത്രമേ മലയാളഭാഷയിലുള്ളൂ എന്നും ഉള്ള സംഗതി മേലിൽ തെളിയിക്കുന്നതാണു്.

അപ്രകാരം തന്നെ രേഫമോ ലകാരമോ ആദ്യവർണ്ണമായുള്ള പദങ്ങൾ ചെന്തമിഴ്ഭാഷയിൽ ഇല്ലാതായിത്തീന്നതു് ഭാഷ പരത്തിക്കൊണ്ടുള്ള ഉച്ചാരണത്തിന്റെ സൌകര്യത്തിന്നുവേണ്ടി ചെന്തമിഴ്പ്പരിഷ്കാരത്തിൽ ഏർപ്പെടുത്തിയ നിയമംവഴിക്കു മാത്രമാണെന്നുള്ള സംഗതി, അന്യഭാഷയിലെ രാമ, രാവണ, ലക്ഷ്മണാദിശബ്ദങ്ങളെ ചെന്തമിഴിലേയ്ക്കു് സ്വീകരിക്കുമ്പോൾപ്പോലും ഇരാമ, ഇരാവണ, ഇലക്കണ എന്നെല്ലാമാക്കണമെന്നുള്ള നിർബന്ധം കാണുന്നതുകൊണ്ടുതന്നെ സ്പഷ്ടമാകുന്നുണ്ടു്. അങ്ങനെയല്ലാത്തപക്ഷം ചെന്തമിഴ് ഭാഷയിലെ സ്വന്തശബ്ദങ്ങൾ രേഫത്തിലോ ലകാരത്തിലൊ ആരംഭിക്കുന്നതായി ഒന്നുമില്ലെന്നു വരേണ്ടാമെന്നല്ലാതെ അന്യഭാഷയിൽ നിന്നു തത്ഭവമായോ തത്സമമായോ സ്വീകരിക്കുന്ന പദങ്ങളും ആ വർണ്ണങ്ങളിൽ ആരംഭിക്കാൻ പാടില്ലെന്നുള്ള നിർബന്ധം രേഫലകാരങ്ങൾ ചെന്തമിഴ് ഭാഷയിലെ മാതൃകാവർണ്ണങ്ങളിലുൾപ്പെട്ടിട്ടുള്ള സ്ഥി

തിക്കു് ഒരിക്കലും സംഭവിക്കുന്നതല്ല. അതുകൊണ്ടു് അങ്ങനെയൊരു നിയമം ഏൎപ്പെടുത്തീട്ടുള്ളതും ചെന്തമിഴ്പരിഷ്കാരത്തിലൊന്നാണെന്നു നിസ്സംശയം തീൎച്ചപ്പെടുത്താവുന്നതാണു്.

ഇങ്ങനെയുള്ള ചെന്തമിഴ്പരിഷ്കാരം പൂൎത്തിയായതാകട്ടെ അഗസ്ത്യമുനിയുടെ കാലത്തോടുകൂടിയാണെന്നു് ആ മുനിശ്രേഷ്ഠനാണു് ചെന്തമിഴിലെ ആദിവ്യാകരണകൎത്താവെന്നുള്ളതുകൊണ്ടു മിക്കതും തീൎച്ചപ്പെടുത്താം. എങ്കിലും ആ അഗസ്ത്യമഹൎഷിയുടെ കാലം ഏതാണെന്നുള്ള വിചാരത്തിൽ അല്പം ചില സംശയങ്ങൾക്കു വകയില്ലെന്നില്ല. ചില ചെന്തമിഴ് പണ്ഡിതന്മാരുടെ പക്ഷം ചെന്തമിഴ് വ്യാകരണകൎത്താവായ അഗസ്ത്യൻ ആൎയ്യഭാഷാഗ്രന്ഥങ്ങളിൽകാണുന്ന അഗസ്ത്യനല്ലെന്നും ദ്രമിഡവൎഗ്ഗത്തിൽച്ചേൎന്ന മറെറാരാളാണെന്നുമാണു്. മററുചിലരുടെ പക്ഷം ആൎയ്യഭാഷാഗ്രന്ഥങ്ങളിൽ പ്രസ്താവിച്ചു കാണുന്ന അഗസ്ത്യൻ തന്നെയാണു് ചെന്തമിഴ് വ്യാകരണം നിൎമ്മിച്ചിട്ടുള്ളതെന്നാണു്. അദ്ദേഹം തമിഴ് നാട്ടിൽവന്നു ചെന്തമിഴ്ഭാഷ പഠിക്കയും വളരെക്കാലം അവിടെത്തന്നെ പാൎത്തു വരികയും ചെയ്തതിന്നു ശേഷം ചെന്തമിഴിൽ വ്യാകരണവും മററു ചില ഗ്രന്ഥങ്ങളും നിൎമ്മിച്ചുവെന്നാണു് അവർ അഭിപ്രായപ്പെടുന്നതു്. എന്നാൽ ആൎയ്യഭാഷാഗ്രന്ഥങ്ങളിൽത്തന്നെ ഋഗ്വേദത്തിലെ മന്ത്രദ്രഷ്ടാക്കന്മാരുടെ കൂട്ടത്തിൽ ഒരഗസ്ത്യമഹൎഷിയെക്കാണുന്നുണ്ടു്. അദ്ദേഹത്തിൻെറ വകയായി മൂന്നു മന്ത്രങ്ങളും ഋഗ്വേദത്തിലുണ്ടു്. ആ മന്ത്രദ്രഷ്ടാവായ അഗസ്ത്യനല്ല ചെന്തമിഴ് വ്യാകരണകൎത്താവെന്നുള്ളതു നിൎവ്വിവാദമായിത്തന്നെ നിശ്ചയിക്കാവുന്നതാണു്. എന്തുകൊണ്ടെന്നാൽ 'അഗസ്ത്യസൂത്രം' എന്ന ചെന്തമിഴ് വ്യാകരണത്തിൽ ഓരോരോ വൎണ്ണങ്ങളെപ്പററി പ്രസ്താവിക്കുന്നതെല്ലാം സംസ്കൃതവ്യാകരണകൎത്താക്കന്മാർ അവരുടെ ഗ്രന്ഥങ്ങളിൽ ഏൎപ്പെടുത്തീട്ടുള്ള അകാരം, ഇകാരം മുതലായ പാരിഭാഷികശബ്ദങ്ങളുടെ തൽഭവമോ തത്സമമോ ആയ ശബ്ദങ്ങൾകൊണ്ടാണു്. എന്നുവെ

ച്ചാൽ അ, ഇ മുതലായ വൎണ്ണങ്ങളെ അഗസ്ത്യസൂത്രത്തിൽ അകര, ഇകര, ഉകാര, കകര, വകര എന്നിങ്ങനെയുള്ള ശബ്ദങ്ങൾ കൊണ്ടാണ് നിൎദ്ദേശിക്കുന്നതെന്നും ആ വക ശബ്ദങ്ങൾ സംസ്കൃതവ്യാകരണഗ്രന്ഥങ്ങളിലെ അകാരാദി ശബ്ദങ്ങളുടെ തദ്ഭവാദിരൂപങ്ങളാണെന്നും സാരം. അതുകൊണ്ട് ആൎയ്യഭാഷ, വ്യാകരണാദിഗ്രന്ഥങ്ങൾ വഴിക്ക് സംസ്കൃതഭാഷയായി വ്യവസ്ഥപ്പെട്ടതിന്നു ശേഷമാണ് അഗസ്ത്യമുനി ചെന്തമിൾ വ്യാകരണമുണ്ടാക്കിയതെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. ഋഗ്വേദകാലത്തിന്നുശേഷം എത്രയോ കാലം കഴിഞ്ഞിട്ടാണ് ആ ഭാഷ സംസ്കൃതഭാഷയായിത്തീൎന്നിട്ടുള്ളതെന്ന സംഗതി പ്രത്യേകിച്ചു പറയേണ്ടതുമില്ല. അതിനാൽ ഋഗ്വേദത്തിലെ ചില മന്ത്രങ്ങളുടെ ദ്രഷ്ടാവായിക്കാണുന്ന അഗസ്ത്യനും ചെന്തമിഴിലെ അഗസ്ത്യസൂത്രകൎത്താവും ഒരാളാവാൻ ചരിത്രപ്രകാരം വഴിയുള്ളതല്ല. സംസ്കൃതപുരാണങ്ങളിലും മറ്റും വളരെ വിസ്തരിച്ചു പ്രസ്താവിച്ചിട്ടുള്ള അഗസ്ത്യമുനിയും ചെന്തമിൾ വ്യാകരണകൎത്താവും ഒരാൾ തന്നെയാണെന്നും മന്ത്രദ്രഷ്ടാവായ അഗസ്ത്യൻ പുരാണപ്രസിദ്ധനായ അഗസ്ത്യനേക്കാൾ എത്രയോ പ്രാചീനനായ മറ്റൊരാളാണെന്നും വരുവാൻ വലിയ വിരോധമൊന്നും കാണുന്നില്ല. എന്നുമാത്രമല്ല വാത്മീകിരാമായണം മുതലായ ആ വക ഗ്രന്ഥങ്ങളിൽ "ആജഗ്മുസ്തേസഹാഗസ്ത്യായേശ്രിതാദക്ഷിണാംദിശം" എന്നിങ്ങനെയും മറ്റും അഗസ്ത്യമഹൎഷിയെ തെക്കൻദിക്കിൽ ചാൎത്തുവരുന്ന ആളായി പലേടത്തും ഗണിച്ചുകാണുന്നത് ആ അഭിപ്രായത്തിന്നനുകൂലമായിരിക്കുന്നതുമുണ്ട്. ആ വഴിക്കു നോക്കുമ്പോൾ വിന്ധ്യപൎവ്വതത്തിന്റെ തെക്കുഭാഗത്തും ആൎയ്യന്മാർ വന്നു താമസം തുടങ്ങിയതിന്നുശേഷം ഉണ്ടായ ഒരാളാണ് പുരാണപ്രസിദ്ധനായ അഗസ്ത്യമുനിയെന്നു വരുന്നതുകൊണ്ട് അദ്ദേഹം ചെന്തമിൾനാട്ടിൽ വന്ന് ആ ഭാഷ സ്വാധീനമാക്കി അതിൽ സംസ്കൃതവ്യാകരണരീതിയനുസരിച്ചു് ഒരു വ്യാകരണഗ്രന്ഥം നിൎമ്മിച്ചുവെന്നുള്ളതു സംഭവിക്കാവുന്നതും യുക്തിയുക്ത

വുമാണ്. ഈ അഗസ്ത്യന്റെ കാലവും ക്രിസ്തുവർഷാരംഭത്തിന്ന് എത്രയോ വർഷശതങ്ങൾക്കു മുമ്പായിട്ടാണിരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ ചെന്തമിഴ്‌വ്യാകരണങ്ങളിൽ വെച്ചു് ഏററവും പ്രധാനപ്പെട്ട 'തൊൽകാപ്പിയം' എന്ന ഗ്രന്ഥത്തിന്റെ കർത്താവും ക്രിസ്തുവിന്നു മുമ്പ് ആറാം ശതകത്തിന്നും കുറെ മുമ്പിൽ എന്നുവെച്ചാൽ ഏകദേശം കലിവർഷം രണ്ടായിരത്തിന്നുശേഷം ജീവിച്ചിരുന്നാളാണെന്നു് ചില തെളിവുകളാൽ ഊഹിപ്പാൻ കഴിയുന്നാളുമായ തൊൽക്കാപ്പിയമുനി ഈ അഗസ്ത്യമുനിയുടെ ശിഷ്യപരമ്പരകളിൽപ്പെട്ട ഒരാളാണെന്നു കാണുന്നുണ്ടു്. ഇതെല്ലാംകൂടി ആലോചിക്കുമ്പോൾ ചെന്തമിഴിന്റെ വ്യവസ്ഥിതികാലം ചുരുങ്ങിയതു് മൂവായിരത്തോളം വത്സരങ്ങൾക്കു മുമ്പാണെന്നും അതിനിപ്പുറമാവില്ലെന്നും സാമാന്യമായി ക്ലിപ്തമാവുന്നതുമാണു്. ഏതായാലും മതഗ്രന്ഥങ്ങൾവഴിക്കും മററും ആര്യഭാഷയുടെ സംസർഗ്ഗം ചോളപാണ്ഡ്യദേശങ്ങളിൽ ധാരാളമായുണ്ടാകുന്നതിന്നു മുമ്പിൽത്തന്നെ ആ ശാഖ ചെന്തമിഴായി വ്യവസ്ഥപ്പെട്ടു കഴിഞ്ഞിട്ടുണ്ടെന്നുള്ള സംഗതി ചെന്തമിഴിലെ മാതൃകാവർണ്ണമാലയിൽ വർഗ്ഗമധ്യാക്ഷരങ്ങളായ ഖ, ഗ, ഘ മുതലായതും ശഷസഹങ്ങളും ഇല്ലാത്തതുകൊണ്ടും ആ അക്ഷരങ്ങൾ ചേർന്നിട്ടുള്ള സംസ്കൃതശബ്ദങ്ങളെ തദ്ഭവരീതിയിലല്ലാതെ തത്സമരീതിയിൽ ചെന്തമിഴിലേക്കു ചേർക്കുവാൻ നിവൃത്തിയില്ലെന്നുള്ളതുകൊണ്ടും സ്പഷ്ടമാകുന്നുണ്ടു്. എന്നാൽ ആര്യഭാഷാഗ്രന്ഥങ്ങൾ വഴിയായും മററുമുള്ള ആര്യഭാഷാവ്യാപ്തിക്കു വളരെ മുമ്പുതന്നെ ആ വക പ്രദേശങ്ങളിൽ ആര്യമതം വ്യാപിച്ചിട്ടുണ്ടെന്നു കാണുന്നതിനാൽ ആ മതവ്യാപ്തിയുടെ കാലത്തിന്നുള്ള പഴക്കമാകട്ടെ മേൽകാണിച്ച മൂവായിരംസംവത്സരത്തിൽ കൂടുതലല്ലാതെ കുറവായി വരുന്നതുമല്ല.

ചോളപാണ്ഡ്യശാഖ മുൻകൂട്ടിത്തന്നെ മേൽപ്രകാരം ചെന്തമിഴായി സ്ഥിരപ്പെട്ടതിനാൽ പിന്നെയുണ്ടായ ആര്യഭാഷാസംസർഗ്ഗത്തിന്നു ആ ശാഖയെ നിലവിട്ടാക്രമിപ്പാൻ സാധി

ച്ചില്ല. മററു പ്രധാന ശാഖകളായ തെലുങ്ക്, കണ്ണാടകം, മലയാളം എന്നീ പ്രദേശങ്ങളിലെ ഭാഷകളിലും തുളു, കുടക് മുതലായ അപ്രധാന ശാഖകളിലും ആൎയ്യഭാഷാസംസൎഗ്ഗം ക്രമത്തിൽ വൎദ്ധിച്ചുവന്നതോടുകൂടി ആദ്യം തത്ഭവരീതിയിൽ മാത്രം സ്വീകരിച്ചിരുന്ന സംസ്കൃതശബ്ദങ്ങളെ തത്സമരീതിയിലും ധാരാളം ചേൎത്തുവന്നുതുടങ്ങി. സംസ്കൃതസംസൎഗ്ഗം അത്രത്തോളം അധികം ഉണ്ടാവാനുള്ള പ്രധാന കാരണമാകട്ടെ ആൎയ്യന്മാരുടെ വൈദികമതവും അതിനെ സംബന്ധിച്ചുള്ള നിയമങ്ങളും ആചാരങ്ങളും എല്ലാം ദ്രമിഡന്മാരിൽ അസാധാരണ ശക്തിയോടുകൂടി വ്യാപിച്ചതും ആ വഴിക്ക് ആവക ആൎയ്യഭാഷാഗ്രന്ഥങ്ങളും സംസ്കൃതശബ്ദങ്ങളും ഒഴിപ്പാൻ നിവൃത്തിയില്ലാത്തവിധം ആവശ്യമായിത്തീൎന്നതുമാണ്. ചെന്തമിഴ്ഭാഷ ബലമായി ഉറച്ചുപോയതുകൊണ്ടു മാത്രമാണ് അതിലെ സാഹിത്യഭാഷയെ ആൎയ്യഭാഷ അത്രത്തോളം ബാധിക്കാതിരുന്നത്. എന്നിട്ടും വളരെ പുരാതനങ്ങളായ ഗ്രന്ഥങ്ങൾ പരിശോധിച്ചാൽകൂടി ഇപ്പോൾ കണ്ടെത്താവുന്നവയിൽ ആൎയ്യഭാഷാതത്ഭവശബ്ദങ്ങളില്ലാത്ത ഒരു ചെറിയ ഗ്രന്ഥംപോലും കാണ്മാൻ ചെന്തമിഴിലും കഴിയുന്നതുമല്ല. മററു ശാഖകളിൽ ഈ പ്രതിബന്ധകമില്ലാതിരുന്നതിനാൽ സംസ്കൃതതത്സമങ്ങൾ അസാമാന്യമായി വ്യാപിച്ചു കയറിയതോടുകൂടി അവയിലെ മാതൃകാവൎണ്ണമാലകളിൽ സംസ്കൃതമാതൃകാവൎണ്ണങ്ങൾ മുഴുവനും ചേൎക്കേണ്ടിവന്നവിധം ആ ഭാഷകളെല്ലാം മൂലദ്രമിഡഭാഷയിലില്ലാത്ത വൎഗ്ഗമദ്ധ്യവൎണ്ണങ്ങളും മററും ചേൎന്നിട്ടുള്ള ശബ്ദങ്ങളും സംസ്കൃതംപോലെതന്നെ പലമാതിരി കൂട്ടക്ഷരങ്ങളും ധാരാളം കലൎന്ന ഭാഷകളായി വരികയും ചെയ്തു. അന്യഭാഷകളിൽനിന്നു ശബ്ദങ്ങളെ പ്രകൃതിഭാഗംകൊണ്ടല്ലാതെ പ്രത്യയഭാഗംകൊണ്ടു സ്വീകരിക്കുന്നതു് അസ്വാഭാവികവും അനുചിതവുമാകയാൽ ആ ഭാഷകൾക്കു മൂലകുഡുംബം മാറാൻ മാത്രം സാധിച്ചില്ലെന്നേയുള്ളു.

സംഭാഷണങ്ങളിലെല്ലാം അപ്രകാരം ക്രമത്തിലധികം സംസ്കൃതഭാഷ കലൎന്നുംകൊണ്ടു് ക്രമേണ വളൎന്നുവന്ന ആന്ധ്രകേരള കൎണ്ണാടകഭാഷകളിൽവെച്ചു് ആന്ധ്രഭാഷയാണു് ആദ്യത്തിൽ സാഹിത്യഗ്രന്ഥങ്ങൾ വഴിയായി വ്യവസ്ഥപ്പെട്ടുവാനിടവന്നതു്. കൎണ്ണാടകശാഖയും കേരളശാഖയും സാഹിത്യഗ്രന്ഥങ്ങളാൽ വ്യവസ്ഥിതങ്ങളായതു് ആ ആന്ധ്രഭാഷാവ്യവസ്ഥിതിക്കു ശേഷവും ഏകദേശം ഒരേ കാലത്തുതന്നെയുമാണു്. സംസ്കൃതത്തിലെ സംയുക്താക്ഷരങ്ങളും മററും നിറഞ്ഞ വാക്കുകൾ ഈ ഭാഷകളിൽ അതിസാധാരണമായിത്തീൎന്നു വഴിക്കു് കാലക്രമത്തിൽ ഉച്ചാരണസ്വഭാവം തന്നെ മുമ്പുണ്ടായിരുന്നതിൽനിന്നു് അല്പാല്പമായി വ്യത്യാസപ്പെട്ടു് ആൎയ്യഭാഷക്കാരുടെ ഉച്ചാരണംപോലെതന്നെ അകപ്പാടെ അക്ഷരങ്ങൾ തമ്മിലുള്ള വേഗവും ചൊറുക്കും വ്യക്തതയും കൂടിയ വിധത്തിലുള്ള ഉച്ചാരണം വേണ്ടിവരുന്ന നിലയിലാണു് ഈ മൂന്നുഭാഷകളും വ്യവസ്ഥപ്പെട്ടിട്ടുള്ളതു്. വ്യഞ്ജനോച്ചാരണത്തെപ്പററിയേടത്തോളം ഇങ്ങനെ ആൎയ്യഭാഷകളുടെ സ്വഭാവം മുഴുവനും സ്വീകരിച്ചുവെങ്കിലും സ്വരോച്ചാരണവിഷയത്തിൽ ദ്രമിഡഭാഷക്കുണ്ടായിരുന്ന സ്വഭാവം മുഴുവനും വിടാഞ്ഞതിനാൽ ആൎയ്യഭാഷയിലുള്ളതുപോലെ വെറും വ്യഞ്ജനത്തിലവസാനിക്കുന്ന വാക്കുകൾ ഇവയിലുണ്ടാകാനിടവന്നില്ലെന്നു മാത്രമല്ല ചില സ്ഥലങ്ങളിൽ സംവൃത സ്വരങ്ങൾ വിവൃത സ്വരങ്ങളായി വൎദ്ധിക്കുക മുതലായ വിശേഷങ്ങൾപോലും വന്നുകൂടുകയും ചെയ്തു.

ഈ മൂന്നുഭാഷകളിലുംവെച്ചു് തെലുങ്കുഭാഷയിലാണു് മേൽപറഞ്ഞ സ്വഭാവവിശേഷം വളരെയധികം വൎദ്ധിച്ചുവന്നതു്. കൎണ്ണാടകത്തിൽ തെലുങ്കിനേക്കാൾ കുറവായിട്ടും മലയാളത്തിൽ അതിലും കുറവായിട്ടുമേ അതു വന്നുകൂടീട്ടുള്ളു. തെലുങ്കിലാകട്ടെ, മൂലദ്രമിഡഭാഷയിലുണ്ടായിരുന്ന പ്രത്യയങ്ങളെപ്പോലും ആ സ്വഭാവവിശേഷം ബാധിക്കയാൽ ദുൎല്ലഭം ചില പ്രത്യയങ്ങൾക്കു തന്നെ കണ്ടാലറിയാത്തവിധം മാററം വന്നുപോയിട്ടുണ്ടു്. ഖരാക്ഷരങ്ങൾ പലതും ഖരങ്ങ

ളേക്കാൾ ഉച്ചാരണദാർഢ്യം കുറഞ്ഞ മൃദുക്കളായി മാറീട്ടുണ്ടെന്നു മാത്രമല്ലാ ആ സംഗതിയെപ്പററി തെലുങ്കുഭാഷയിലെ സ്വന്തശബ്ദങ്ങൾക്കോ സംസ്കൃതതൽഭവശബ്ദങ്ങൾക്കോ ശേഷം വരുന്ന സംസ്കൃതതത്സമശബ്ദങ്ങളിലെ ആദ്യത്തെ ഖരാക്ഷരം ഒഴികെ ശേഷമുള്ള സ്ഥലങ്ങളിൽ മിക്കതും ക, ച, ട, ത, പ ഈ അക്ഷരങ്ങൾ സരളങ്ങളായ ഗ, ജ, ഡ, ദ, ബ ങ്ങളായൊ ഗ, സ, ഡ, ദ, വ ങ്ങളായോ മാറാവുന്നതാണെന്നും മററും ആന്ധ്രഭാഷാവൈയാകരണന്മാർ വിധിക്കത്തക്കവിധം ആ വക മാററം അത്രത്തോളം ആ ഭാഷയിൽ വ്യാപിച്ചിട്ടുമുണ്ടു്. (1) അതിനാൽ അതു്, ഇതു്,

---

(1) "അവികാര ഗതേ തസ്മിന്നപി സരളാ ഏവ സന്തി തേ പരതഃ.
ഗസഡദവാസ്സ്യുഃ പ്രഥമായാമാഭാന്താസ്സ്തേ ഭാവിനൈഃ വേത.
നവികൃതിശബ്ദാൽ പരതസ്സംസ്കൃതികാനാം ഭവന്തി ഗസഡദവാഃ"
"പരുഷാവാസന്ത്രപേണ പ്രഥമാന്തോ പരിസ്ഥിതാഃ
കാകൌസംബോധനേ ചാപിവ്യ വ്യയകർമ്മധാരയേ
അചേതനാർത്ഥകേ ശബ്ദേ ഇതിശൃംഗാരഭൂഷണഃ."

എന്നീവക തെലുങ്കു വ്യാകരണവിധികൾ നോക്കുക. ഇവയുടെ അർത്ഥം— തെലുങ്കുഭാഷയിൽ 'ദ്രുതപ്രകൃതി' എന്നുപേരുള്ള നകാരം ചിലപ്പോൾ ഒടുവിൽ ഒരു ഇകാരമോ ഉകാരമോ ചേർന്നു് നി എന്നായോ നു എന്നായോ മാറും. അങ്ങനെ മാറിയാലും ഇല്ലെങ്കിലും അതിനുശേഷം വരുന്ന ക, ച, ട, ത, പ ങ്ങൾ ഗ, ജ, ഡ, ദ, ബ ങ്ങളാകാവുന്നതാണു്. 'വച്ചെനു ഗമലാക്ഷുഡു' (വന്നു കമലാക്ഷൻ) എന്നീവക ഉദാഹരണം. പ്രഥമാവിഭക്തിക്കുശേഷമാണെങ്കിൽ താനു (താൻ) നേനു (ഞാൻ) എന്ന ശബ്ദങ്ങളൊഴിച്ചു ശേഷമുള്ളവയിൽ ക ച ട ത പ ങ്ങൾ ഗ, സ, ഡ, ദ, വ എന്ന ക്രമത്തിലും മാറാം. രാമുഡു ഗരുണാഭിരാമുഡു (രാമൻ കരുണാഭിരാമൻ) എന്നീവക ഉദാഹരണം. തെലുങ്കുഭാഷയിലെ സ്വന്തശബ്ദങ്ങളായ സർവ്വനാമങ്ങൾക്കുശേഷം വരുന്ന സംസ്കൃതതത്സമശബ്ദങ്ങളിൽ ഈ മാററം വരില്ല. വാഡു താമരസാക്ഷുഡു (അവൻ താമരസാക്ഷൻ) എന്നല്ലാതെ വാഡു ദാമരസാക്ഷുഡു എന്നും മററും വരില്ലെന്നു താൽപര്യം. പ്രഥമയ്ക്കുശേഷം വരുന്ന ഖരാക്ഷരങ്ങളും കാകുവിലും അചേതനവസ്തു അർത്ഥമായ ശബ്ദത്തിലും ഉൾപ്പെട്ട ഖരാക്ഷരങ്ങളും മൃദുക്കളായി മാറാം എന്നാണു് 'ശൃംഗാരഭൂഷണൻ' എന്ന പണ്ഡിതന്റെ പക്ഷം.

എന്നീശബ്ദങ്ങൾ ആന്ധ്രഭാഷയിൽ അദി, ഇദി എന്ന രൂപത്തിലായിത്തീൎന്നിരിക്കുന്നു. എന്നു മാത്രമല്ല 'കൾ' എന്ന ബഹുവചനപ്രത്യയം വസുദേവർ, നന്ദഗോപർ മുതലായ മലയാളശബ്ദങ്ങളിലെ 'ർ' എന്ന ബഹുവചനപ്രത്യയംപോലെ ബഹുമാനാൎത്ഥത്തെക്കുറിക്കുന്നതിനായി ആന്ധ്രഭാഷയിൽ സകല പുല്ലിംഗശബ്ദങ്ങളോടും ചേൎക്കുന്നതു സാധാരണമായിത്തീരുകയും ഉച്ചാരണവിശേഷം നിമിത്തം ആ 'കൾ' എന്നതിലെ 'ക' എന്ന അംശംമുഴുവനും ലോപിച്ചു കേവലം ഉകാരമായിത്തീരുകയും ഭാഷാസ്വഭാവത്താൽ വ്യഞ്ജനത്തിലവസാനിക്കുന്ന ശബ്ദം കുറവായതുകൊണ്ട് അവിടെയും ഒടുവിൽ ഒരു ഉകാരം വന്നുകൂടി പ്രകൃത്യാ 'രാമൻകൾ' എന്നിരുന്നതു് 'രാമൻളു' എന്നതുവരെ മാറുകയും ചെയ്തിട്ട്, പിന്നെയും അതിലെ ളകാരം വേദഭാഷയിൽ 'ഈളേ, ജള' എന്ന രൂപത്തിലിരുന്ന ശബ്ദങ്ങൾ സംസ്കൃതഭാഷയിൽ 'ഈഡേ, ജഡ' എന്നെല്ലാമായിത്തീൎന്ന രീതിയനുസരിച്ചു ഡകാരമായി മാറി. (2) അതോടുകൂടി 'രാമ' എന്ന

(2) ഈ സംഗതിയിൽ ളകാരം ഡകാരമായി മാറുകയെന്നതു സ്വാഭാവികമാണെന്നുള്ളതിനു പുറമെ മറെറാരു കാരണവും കൂടിയുണ്ട്. ആ കാരണം കാണിക്കുന്നതിനുമുമ്പായി അതു വ്യക്തമായിക്കാണിപ്പാൻ അത്യാവശ്യമായ ഒരു സംഗതി പറയേണ്ടതായിരിക്കുന്നു. മലയാളത്തിലെ 'ററ' എന്ന കൂട്ടക്ഷരം ഏതു വ്യഞ്ജനം ഇരട്ടിച്ചുണ്ടായതാണോ ആ വ്യഞ്ജനവും 'കററ്, വാററ്' മുതലായ വാക്കുകളിൽ കാണുന്ന റകാരവും വാസ്തവത്തിൽ ഒന്നല്ലെങ്കിലും അവയെ വേർതിരിച്ചു കാണിപ്പാൻ മലയാളത്തിൽ പ്രത്യേകം ലിപികൾ ഏൎപ്പെട്ടിട്ടില്ല. രണ്ടും ഒരേവിധത്തിലാണ് എഴുതിവരുന്നതു്. 'ററ' എന്നതിലടങ്ങിയ വ്യഞ്ജനം 'എന്റെ' എന്നതിൽ നകാരത്തിനുശേഷം ഉച്ചരിക്കുന്ന വ്യഞ്ജനവൎണ്ണം ഏതോ അതാണ്. ആ വ്യഞ്ജനത്തെ കാണിപ്പാൻ ഇവിടെ 'ര' എന്നിങ്ങനെ നടുവിൽ ഒരു കുത്തുള്ള ലിപിയും മറേറതിനു 'റ' എന്ന ലിപിയും തന്നെ ഉപയോഗപ്പെടുത്തുന്നു. ഇനി പ്രസ്തുതസംഗതി പറയാം — 'ൻ' എന്ന നകാരത്തിനുശേഷം ര, റ, ള എന്ന വൎണ്ണങ്ങളിൽ ഏതെങ്കിലും വന്നാൽ കൂട്ടിച്ചേൎത്തുച്ചരിക്കുമ്പോൾ ഉച്ചാരണസൗകൎയ്യത്തിനായി അവയുടെ മദ്ധ്യത്തിൽ ഒരു ദകാരവുംകൂടി കടന്നുകൂടുന്നതാണ്. അതിനാലാണ് ചെന്തമിഴ്നാട്ടുകാർ 'നിൻറ' എന്നെഴുതുന്നേ

അംശത്തിൽ മകാരത്തിന്നു ശേഷമുള്ളതും സംവൃതമാക്കി ഉച്ചരിച്ചിരുന്നതുമായ അകാരം അകാരസംവൃതത്തേക്കാൾ കുറേക്കൂടി ഉച്ചാരണത്തിൽ ചുരുക്കമുള്ള ഉകാരസംവൃതമായിപ്പരിണമിക്കയും (1) അതുകൂടാതെ ശബ്ദരൂപം 'രാമുംഡു' എന്നാകയും ചെയ്തു. അതുകൊണ്ടും നിലനിൽക്കാതെ പുംലിംഗങ്ങളായ രാമൻ, കുമാരൻ മുതലായ ശബ്ദങ്ങൾക്ക് ഏകവചനത്തിൽ രാമുംഡു, രാമുഡു, കുമാരുംഡു, കുമാരുഡു എന്ന മാതിരിയിൽ, പുംലിംഗപ്രത്യയമായ നകാരത്തിന്റെ പരിണാമവും ഡകാരത്തിന്റെ മുമ്പിൽ വരുന്നതിനാൽ ണകാരച്ഛായയിൽ ഉച്ചരിച്ചുവരുന്നതും 'അർദ്ധാനുസ്വാര'മെന്ന് ആ ഭാഷക്കാർ പറഞ്ഞുവരുന്നതുമായ വർണ്ണം ചേർന്നിട്ടും അതു ചേരാതെയുമായി ഈ രണ്ടു രൂപങ്ങൾ ഉണ്ടാകാനിടയും വന്നുകൂടി. ബഹുവചനത്തിലാകട്ടെ 'കൾ' പ്രത്യയത്തിലെ ളകാരം ലകാരമായി മാറി രാമുലു, കുമാരുലു എന്ന മാതിരിയിലാണ് രൂപങ്ങൾ അവസാനിച്ചതു്. സർവ്വനാമശബ്ദങ്ങളായ അവൻ, ഇവൻ മുതലായതിൽ പ്രത്യയങ്ങളെപ്പററിയേടത്തോളം മാത്രമല്ല ശബ്ദപ്രകൃതിയിലുൾപ്പെട്ട സ്വരങ്ങൾക്കുപോലും ആ ഭാഷയിൽ ചില സ്ഥാനമാററങ്ങളും വികാരങ്ങളും വന്നുകൂടിയിരിക്കുന്നു. അവൻ, ഇവൻ, എന്ന ശബ്ദങ്ങളിലെ ആദ്യത്തെ അകാരവും ഇകാരവും വകാരത്തിന്നു ശേഷമായിത്തീർന്നു മററും വാംഡു, വാഡു, വീംഡു, വീഡു എന്ന രൂപങ്ങളിലാണ് അവ വ്യവസ്ഥിതങ്ങളായിരിക്കുന്നതു്. ഇപ്രകാരം ആദികാലങ്ങളിൽ ആര്യഭാഷാസംസർഗ്ഗം നിമിത്തം ഉച്ചാരണത്തിൽ വന്നുചേർന്നിട്ടുള്ള വികാരങ്ങളും അവയുടെ അവ്യവസ്ഥയും മററു ദ്രമിഡശാഖകളിലു

ള്ളതും 'നിൻറെ' എന്നുച്ചരിച്ചുവരുന്നതും അതുപോലെ 'രാമൻളു' എന്നതിന്റെയും ഉച്ചാരണം 'രാമൻളു' എന്നായിത്തീരും. പിന്നെ ആ കൊരളകാരങ്ങൾ ചേർന്ന അക്ഷരമാണ് വാഗ്വ്യവഹാരിക്കു മുഖ്യാക്ഷരമായ ഡകാരമായി പര്യവസിച്ചിട്ടുള്ളതും.

(1) അതിനാലാണ് 'മഹതാതളഭ്ഭിളകെതൗ' എന്നിങ്ങനെ വിഭക്തി ചേരുമ്പോൾ പുംലിംഗശബ്ദത്തിലെ ഏകാരം ഉകാരമാകും എന്ന ആ ഭാഷയിലെ വൈയാകരണന്ന വിധിക്കേണ്ടിവന്നതും.

ണ്ടായതിനേക്കാൾ വളരെയധികം ഈ ആന്ധ്രശാഖയിൽ ഉണ്ടായിട്ടുണ്ടെന്നു കാണിപ്പാനാണ് ഇത്രയും ഇവിടെ പ്രസ്താവിച്ചതു്. എവൻ, എവർ എന്ന സർവനാമരൂപങ്ങളുടെ സ്ഥാനത്തു് ആ ഭാഷയിൽ ഉണ്ടായിട്ടുള്ള രൂപവികല്പങ്ങളും നോക്കുക— എവംഡു, എവ്വാംഡു, എവ്വംഡു, എംഡു എന്നിങ്ങനെ ഏകവചനത്തിൻ നാലുരൂപങ്ങളും എവരു, എവ്വാരു, എവ്വരു, എരു, എവ്വാരലു, ഏവ്വാംഡ്രു, ഏവ്വംഡ്രു, എവംഡ്രു എന്നിങ്ങനെ ബഹുവചനത്തിനു് എട്ടു രൂപങ്ങളും ഉണ്ടു്. ഇതുപോലെ സർവ്വനാമശബ്ദങ്ങളിൽ പലതിനും അനേകം രൂപഭേദങ്ങൾ ആ ഭാഷയിൽ ഉണ്ടായിട്ടുമുണ്ടു്.

അതിനും പുറമെ മററു ദ്രമിഡഭാഷാരീതിയനുസരിച്ചു് സന്ധിയിൽ ഖരാക്ഷരങ്ങൾക്കും മററും ദ്വിത്വംവരേണ്ട സ്ഥലങ്ങളിൽ ഇതിൽ ആ ദ്വിത്വമില്ലാതെയായിട്ടുണ്ടു്. മററുള്ള ശാഖകളിൽ പട അതു് പടയതു്; ഗുരു അവൻ ഗുരുവവൻ എന്നിങ്ങനെ സ്വരങ്ങളുടെ സന്ധായകങ്ങളായി യകാരവകാരങ്ങൾ വരുന്നതിന്നു പകരം ഈ ആന്ധ്രശാഖയിൽ രാജു ആജ്ഞെരാജ്ജുനാജ്ഞെ; രാമുഎഡ്ഡടൻ; രാമുനെഡ്ഡടൻ; എന്നമാതിരി നകാരമാണു് പലേടത്തും സന്ധായകമായിരിക്കുന്നതു്, അതുപോലെ മററു ശാഖകളിൽ ന, ര, ല മുതലായ വ്യഞ്ജനങ്ങളിൽ അവസാനിക്കുന്ന വാക്കുകളിലെല്ലാം ഈ ശാഖയിൽ ഇകാരമോ ഉകാരമോ വെറുതേചേത്തു് ആ വക വാക്കുകളെ സ്വരാന്തമാക്കിയതിനാൽ സന്ധിചേരുമ്പോൾ പലേടത്തും ആ ഇകാരത്തിനും ഉകാരത്തിനും ലോപം വേണ്ടിവന്നിട്ടുമുണ്ടു്. (1) മൂലഭാഷയിലെ പ്രത്യേകവർണ്ണങ്ങളായ റ, ഴ എന്ന രണ്ടു വ്യഞ്ജനങ്ങളും ഇതിൽ തീരെ ഇല്ലാതാകയും അവയിൽ റകാരത്തിൻെറ സ്ഥാനത്തെ മിക്കതും അതിൻെറ അനുനാസികമായ നകാരവും ശേഷമുള്ളതു് ഡകാര ടകാരങ്ങളും ഴകാരത്തിൻെറ സ്ഥാനത്തെ ലകാരളകാരങ്ങളും

(1) ചേസിനദിംഗുമി=ചേസിനഃദമി (ചെയ്യതു് എന്തു്) രാമും ഡു ഇച്ചിനാഡു=രാമുംഡിച്ചിനാഡു (രാമൻകൊടുത്തു) എന്നിവക ഉദാഹരണം.

സ്വീകരിക്കുകയും ചെയ്തിട്ട് ആ വക ശബ്ദങ്ങൾക്കുതന്നെ ഒരാകൃതിഭേദവും വരുത്തീട്ടുണ്ട്. താലവ്യങ്ങളായ ചകാരജകാരങ്ങൾക്കു പുറമെ ദന്ത്യങ്ങളായിട്ടും ചകാരജകാരങ്ങൾ ഈ ഭാഷയിലുണ്ട്, അതും മററു ദ്രവിഡശാഖകളിൽ നിന്ന് ഇതിനുള്ള ഒരു വിശേഷമായിട്ടാണിരിക്കുന്നതു്. ദന്ത്യമായ ചകാരാദികളുടെ ഉച്ചാരണം 'ച്വാഡഗാ, ചാന എന്നീവക വാക്കുകളിലും ഏകദേശം ആംഗളഭാഷയിലെ 'z' എന്ന വർണ്ണത്തിന്റെ ഉച്ചാരണംപോലെയുമാണ്. ഇങ്ങനെയെല്ലാമാണ് തെലുങ്കുശാഖ അകപ്പാടെ വ്യവസ്ഥിതമായിത്തീൎന്നിട്ടുള്ളതെന്നു ചുരുക്കത്തിൽ പറയാം. കർണ്ണാടകശാഖയിലും വ്യഞ്ജനാന്തശബ്ദങ്ങളും മററും അവനു, അവളു, അവരു, അദു, ഇദു, നാനു, യാരു എന്ന മാതിരിയിൽ വിവൃതസ്വരാന്തങ്ങളാവുക, ഖരങ്ങൾക്കു ദുർല്ലഭം ചിലേടത്തു മൃദ്വാദേശം വന്ന് 'മരഗളു, അവഗളു' (മരങ്ങൾ, അവകൾ) എന്ന മാതിരി ശബ്ദരൂപങ്ങളുണ്ടായിത്തീരുക മുതലായ അംശങ്ങളിൽ തെലുങ്കിനേപ്പോലെതന്നെ ഏതാനും ചില വികാരങ്ങളോടുകൂടിയ നിലയെ പ്രാപിച്ചിട്ടാണ് വ്യവസ്ഥിതിയുണ്ടായതെങ്കിലും വ്യഞ്ജനങ്ങൾക്കുള്ള മാററവും മററും അതിൽ അത്രത്തോളം ഉണ്ടാകാനിടവന്നിട്ടില്ല. പല അംശങ്ങളിലും ചെന്തമിഴിന്റെ രീതിയെയും അതു സ്വീകരിക്കയും ചെയ്തിട്ടുണ്ട്. മൂലഭാഷയിലെ അകാരാന്തശബ്ദങ്ങളെല്ലാം തലൈ, മലൈ തന്ദൈ (തന്ത) പ്രഥമൈ, ദ്വിതീയൈ, സീതൈ എന്നിങ്ങനെ ഐകാരാന്തങ്ങളായിട്ടാണ് ആ ശാഖയിൽ വ്യവസ്ഥിതങ്ങളായിട്ടുള്ളതെന്നു മുമ്പു തന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. മലയാളത്തിന്റെ രീതിയനുസരിച്ച് സന്ധിയിൽ മകാരത്തിനു വകാരാദേശം വന്ന് ശബ്ദങ്ങൾ ധനവു, മരവു എന്നമാതിരി രൂപങ്ങളായിത്തീരുന്നതും ഇതിൽ സാധാരണയാണ്. (2) മൂലഭാഷയിൽ പകാരമായി

(2) ധനം ഉം = ധനവും, കാണം അൻ = കാണവൻ മുതലായ മലയാള സന്ധിനോക്കുക.

രുന്നുവെന്ന മററു ശാഖകളെ അടിസ്ഥാനമാക്കി ഊഹിക്കാവുന്ന പല വാക്കുകളിലും ഈ ശാഖ ഹകാരമാക്കി മാററി ശബ്ദപ്രകൃതിതന്നെ ഹത്തു (പത്തു്) ഹെണ്ണു (പെണ്ണു്) എന്ന വിധത്തിലാക്കീട്ടുണ്ടു്. സംസ്കൃതതത്സമങ്ങളിൽ മാത്രം ഈ വികാരം സ്വീകരിച്ചിട്ടില്ലെന്നേയുള്ളു. വചനപ്രത്യയങ്ങളായ 'കൾ' മുതലായതു ചേരുന്നേടത്തു് ലിംഗപ്രത്യയം ലോപിക്കാത്ത രൂപങ്ങളും ഇതിൽ വളരെ ദുർല്ലഭമായിട്ടാണിരിക്കുന്നതു്. (3) റ, ഴ വർണ്ണങ്ങളെ ആ ശാഖയും തീരെ ഉപേക്ഷിക്കാതെന്നെ ചെയ്തു.

മലയാളശാഖയാകട്ടെ മററു ശാഖകളെ അപേക്ഷിച്ചുനോക്കുമ്പോൾ വ്യഞ്ജനാക്ഷരങ്ങൾക്കുള്ള മാററം വളരെ കുറവായിട്ടും അതുനിമിത്തം മൂലദ്രാവിഡഭാഷയിലെ പ്രത്യേകവർണ്ണങ്ങളെ വിട്ടുകളയാതെയും ചെന്തമിഴിൽപ്പോലും നശിച്ചുപോയതും റകാരോച്ചാരണം കലരാത്തതുമായ ശുദ്ധ ടകാരോച്ചാരണം, നകാരോച്ചാരണവ്യവസ്ഥ മുതലായ പല അംശങ്ങളെയും നിലനിർത്തിയും ആ വഴിക്കു മുമ്പിലത്തെ തമിഴ് എന്നർത്ഥമായ 'മുത്തമിഴ്' എന്ന പേരിനു് മററു ശാഖകളേക്കാൾ അർഹതയുണ്ടായതിനാൽ ആ പേരിലും പ്രസിദ്ധമായും എങ്കിലും സാംസ്കൃതോച്ചാരണസ്വഭാവം വന്നുകൂടിയ വഴിക്കു് സംവൃതസ്വരോച്ചാരണത്തെപ്പററിയേടത്തോളവും മററും ചില വികാരങ്ങൾ വന്നുകൂടിയും ഉള്ള നിലയിലാണു് വ്യവസ്ഥിതമായിത്തീർന്നിരിക്കുന്നതു്. ആ വക സ്വരവികാരങ്ങളുടെ സ്വഭാവം ചുരുക്കത്തിൽ താഴെ കാണിക്കുന്നവിധത്തിലുമാണു്.

കേരളഭാഷയിലുള്ള സ്വരങ്ങളിൽ അ, ഇ, ഈ, ഉ, എ, ഏ എന്ന ആറു സ്വരങ്ങൾ വിവൃതങ്ങളെന്നും സംവൃതങ്ങളെന്നും രണ്ടുവകയായിട്ടുണ്ടു്. 'അതു്' എന്ന പദത്തിലെ ആദ്യത്തെ സ്വരം വിവൃതമായ അകാരവും തകാരത്തിന്നു ശേഷമുള്ള അവസാനത്തെ സ്വരം സംവൃതമായ അകാരവുമാണു്. ഈ സംവൃതാകാരം സംസ്കൃതഭാഷയിലും സുലഭമാണു്. മദനഃ, കടകം, വലയം എന്നീവക പദങ്ങളിലെ

(3) മരഗളു (മരങ്ങൾ) സേവകരു (സേവകന്മാർ) മുതലായതു നോക്കുക.

മധ്യാക്ഷരങ്ങളായ ദകാരടകാരലകാരങ്ങളോടു ചേൎന്നിട്ടുള്ള അകാരങ്ങളെ സംവൃതങ്ങളാക്കീട്ടാണു് ഉച്ചരിക്കുന്നതു്. അതു പോലെ രഘുഃ, ഗജഃ, ലക്ഷ്മീഃ, ബലം എന്നിവയിൽ രേഫത്തിന്നും ഗകാരത്തിന്നും മററും ശേഷമുള്ള അകാരങ്ങളും സംവൃതങ്ങളാണു്. എന്നുവെച്ചാൽ അതു്, ഉണ്ടു് ഇത്യാദികളിൽ സംവൃതസ്വരത്തെക്കാണിപ്പാനായി ഇക്കാലത്തു് മലയാള ലിപിയിൽ ഏൎപ്പെടുത്തീട്ടുള്ളതുപോലെ മുകളിൽ ഒരു ചന്ദ്രക്കലാചിഹ്നം ഏൎപ്പെടുത്തി മദ്നഃ, കട്കം വല്യം, ര്ഘുഃ ഗ്ജഃ, ല്ക്ഷ്മീഃ ബ്ലം എന്നെല്ലാം എഴുതിയാൽ ഏതു വിധമാണോ ഉച്ചാരണം സംഭവിക്കുന്നതു് ആ വിധത്തിലാണു് ആ വക അകാരങ്ങളെ സംസ്കൃതത്തിലും ഉച്ചരിക്കുന്നതു് എന്നു താൽപര്യം. പ്രായേണ മൂന്നക്ഷരമുള്ള പദങ്ങൾ മിക്കതിലും നടുവിലത്തെ അക്ഷരം കൂട്ടക്ഷരമല്ലെങ്കിൽ അതിലെ അകാരം സംവൃതമായിരിക്കും. സംസ്കൃതവ്യാകരണകൎത്താവായ പാണിനിമഹൎഷി ഈ വക അകാരങ്ങളെ സംവൃതമാക്കി ഉച്ചരിക്കണമെന്നു കാണിപ്പാനായി "അ അ" എന്നൊരു സൂത്രംതന്നെ ഗ്രന്ഥാവസാനത്തിൽ നിൎമ്മിച്ചിട്ടുമുണ്ടു്. സംസ്കൃതത്തിൽ സംവൃതവിവൃതങ്ങളെ വേർതിരിച്ചു കാണിക്കാൻ ലിപിഭേദം ഏൎപ്പെടുത്തിട്ടില്ലെന്നു മാത്രമേയുള്ളു. ചെന്തമിൾഭാഷയിലും ഇകാരവും ഉകാരവും സംവൃതങ്ങളായിട്ടും വിവൃതങ്ങളായിട്ടുമുണ്ടെങ്കിലും അവരും അവയ്ക്കു ലിപിഭേദം ഏൎപ്പെടുത്തീട്ടില്ല. ആ ഭാഷക്കാർ കട്ക്, അതു് മതു എന്നെല്ലാമാണു് ഉച്ചരിക്കുന്നതെങ്കിലും കടുക, അതു, മതു എന്നിങ്ങനെ സംവൃതത്തെയും വിവൃതത്തെയും ഒരേ ലിപികൊണ്ടുതന്നെയാണു് കുറിക്കുന്നതു്. മലയാളത്തിലും അടുത്തകാലത്തു മാത്രമാണു് വാക്കിന്റെ അവസാനത്തിൽ വരുന്ന സംവൃതസ്വരത്തിനുമാത്രം പ്രത്യേകം ഒരടയാളം വേണമെന്നു നിശ്ചയിച്ചിട്ടുള്ളതു്. അതും വേണ്ടേടത്തോളം നടപ്പായിക്കഴിഞ്ഞിട്ടുമില്ല.

അകിട്, തകിട് എന്നീവക വാക്കുകളിലെ കകാരത്തിന്നുശേഷമുള്ള ഇകാരം സംവൃതമാണു്. അക്ട്,

തകി്ട് എന്ന് എഴുതിയാൽ ഉച്ചരിക്കേണ്ടമാതിരിയിലാണ് ആ വാക്കുകളുടെ ഉച്ചാരണസ്വഭാവമിരിക്കുന്നതു്. ഇത് ഇല്ലം എന്നിവയിലെ ഇകാരം വിവൃതവുമാണ്. ചെന്തമിഴിലും സംവൃതമായ ഇകാരം ചിലേടത്തുണ്ടു്. അതിന് അവർ 'കുററിയലികര' എന്നു പേരും കൊടുത്തിട്ടുണ്ടു്. ആ ഭാഷയിൽ കതവു്, യാതു് എന്ന പദങ്ങൾ തമ്മിൽച്ചേരുമ്പോൾ കതവു് എന്നതിലെ അവസാനത്തെ സ്വരമായ ഉകാരസംവൃതം ഇകാരസംവൃതമായി മാറി 'കതവി്യാതു്' എന്നാകുമെന്നും മററും വൈയാകരണന്മാർ വിധിച്ചിട്ടുമുണ്ടു്. മലയാളത്തിലാകട്ടെ പദമദ്ധ്യത്തിലല്ലാതെ പദാവസാനത്തിൽ ഈ ഇകാരസംവൃതം വരികയില്ല. ചെന്തമിഴിലും സന്ധിയിൽ ഉണ്ടാകുന്ന വികാരം മാത്രമായിട്ടല്ലാതെ ഒററപ്പദമായി നിൽക്കുമ്പോൾ അവസാനത്തെ സ്വരം ഇകാരസംവൃതമാകയില്ലെന്നാണ് നിയമം. അതിനാൽ കൺ യാതു്=കണ്ണി്യാതു് എന്നിങ്ങനെ സന്ധിയിൽ വരുന്ന ആഗമമായിട്ടോ മുമ്പു കാണിച്ചതുപോലെ കതവി്യാതു് എന്നിങ്ങനെ ആദേശമായിട്ടോ മാത്രമേ ആ ഭാഷയിലും ഈ സ്വരം വരികയുള്ളൂ. അതുതന്നെയും വളരെ ദുർല്ലഭവുമാണ്.

തീൻ, കീറി എന്നീവക പദങ്ങളിലെ ഈകാരവും സംവൃതമായിട്ടുള്ളതാണ്. ഈററ്, തീററ എന്നിവയിലെ വിവൃതമായ ഈകാരം പോലെയല്ല 'തീൻ' എന്നതിലെയും മററും ഈകാരത്തിൻെറ ഉച്ചാരണമെന്നും ലിപിയിൽ സംവൃതത്തിനെല്ലാം പ്രത്യേക ചിഹ്നമേർപ്പെടുത്തുന്നപക്ഷം ഇവിടെയും തീ്ൻ, കീ്റി എന്നെഴുതേണ്ടതാണെന്നും ഉള്ള സംഗതി മനസ്സിരുത്തി നോക്കിയാലറിയാവുന്നതാണ്. ഈവക ഉച്ചാരണഭേദം അപഭ്രംശമായി വന്നിട്ടുള്ളതാണെന്നു വിചാരിക്കുന്നവരുണ്ടെങ്കിൽ അവർ ഏതു ഭാഷയിലും സ്വരവർണ്ണങ്ങളുടെ ഉച്ചാരണത്തിനുണ്ടാകുന്ന ഈമാതിരി സംവൃതവികരങ്ങളെല്ലാം ഉച്ചാരണസൗകര്യം അനുസരിച്ചു വന്നുകൂടുന്ന അപഭ്രംശങ്ങളാണെന്നും അങ്ങനെയുള്ള അപഭ്രംശങ്ങൾ ഒരോ ഭാഷയിൽ സാർവത്രികമായി സ്ഥിരപ്പെട്ടതുകൊ

ണ്ടാണു് ഉച്ചാരണസൌകര്യം വഴിക്കുണ്ടായ ആ വക സ്വരവികാരങ്ങൾക്കു സംസ്കൃതാദിഭാഷകളിലും സംവൃതവിവൃതഭേദം ഏർപ്പെട്ടിട്ടുള്ളതെന്നും അതിനാൽ മലയാളഭാഷയിൽ കാണുന്ന ഈ ഇകാരസംവൃതം വന്ന വഴി ഏതുതന്നെയായാലും അതു് ഉച്ചാരണത്തിൽ വ്യവസ്ഥിതമായിത്തീൎന്നിട്ടുള്ളതനുസരിച്ചു് ആ സ്വരത്തെയും പ്രത്യേകം ഗണിക്കതന്നെ വേണമെന്നും കൂടി വിചാരിക്കേണ്ടതാണു്. അല്ലാത്തപക്ഷം സംസ്കൃതത്തിലും ചെന്തമിഴിലും മററും ഉള്ള സംവൃതസ്വരങ്ങളും അപഭ്രംശങ്ങളാണെന്ന നിലയിൽ തള്ളേണ്ടിവരും. അതു പ്രാമാണികസിദ്ധാന്തത്തിന്നും യുക്തിക്കും അനുഭവത്തിന്നും വിരുദ്ധവുമാണു്.

കട്ക്, വഴ്തി എന്നീവക പദങ്ങളിൽ ടകാരത്തിന്നും ഴകാരത്തിന്നും ശേഷമുള്ള ഉകാരം സംവൃതമാണു്. അതുപോലെ കുളിച്ചു്, കഴിഞ്ഞു എന്ന വാക്കുകൾ ചേൎത്തുച്ചരിക്കുമ്പോൾ കുളിച്ചു് എന്നതിലെ അവസാനത്തെ സ്വരമായ അകാരസംവൃതം ഉകാരമായി മാറി കുളിച്ചു് കഴിഞ്ഞു എന്നായിത്തീരുന്നതിൽ അകാരസംവൃതത്തിന്റെ സ്ഥാനത്തുവരുന്ന ആ ഉകാരവും സംവൃതമായ ഉകാരമാണു്. ചെന്തമിഴിൽ അതു്, യാതു് എന്ന പദങ്ങൾ രണ്ടും ചേൎത്തുച്ചരിക്കുമ്പോൾ അതു് എന്നതിലെ കുററിയലുകരത്തിന്റെ സ്ഥാനത്തു് കുററിയലികരം ആദേശമായി വന്നു് അത് യാത് എന്നാകുന്നതെങ്ങിനെയോ അതുപോലെയാണു് മലയാളത്തിൽ കുളിച്ചു് കഴിഞ്ഞു എന്ന പദങ്ങൾ ചേരുമ്പോൾ അകാരസംവൃതസ്ഥാനത്തു് ഉകാരസംവൃതം ആദേശമായി വരുന്നതെന്നു ചുരുക്കത്തിൽ പറയാം. ആകപ്പാടെ സംവൃതചിഹ്നം ചേൎത്തെഴുതുമ്പോൾ കട്ക്, വഴ്തി, കുളിച്ചു് കഴിഞ്ഞു എന്നെല്ലാം എഴുതിക്കാണിക്കേണ്ട വിധത്തിലാണു് ആ ഉകാരത്തിന്റെ സ്വഭാവമെന്നു സാരം. മലയാളത്തിൽ കട്ക് എന്നതിലും മററും ടകാരത്തിന്നു ശേഷമുള്ള സ്വരം ഏതോ അതുതന്നെയാണു് ചെന്തമിഴിൽ അതു്, ഇതു്, യാതു് എന്നീ വാക്കുകളിലെ അവസാനത്തെ സ്വരമായിരി

ക്കുന്നതെന്നു് ഉച്ചാരണത്തിൽ സ്പഷ്ടമായിട്ടുള്ളതാണു്. ചെന്തമിഴിലുള്ള ആ വക പദങ്ങളിലെ അവസാനസ്വരം ഉകാരസംവൃതമാണെന്നു് അതിലെ വൈയാകരണന്മാർ വ്യവസ്ഥാപിച്ചിട്ടുമുണ്ടു്. സംസ്കൃതഭാഷയിലെ മദന, കലഹ, ലക്ഷണ, ഗജാദിശബ്ദങ്ങളിൽ ദകാരത്തിനും ലകാരത്തിനും മററും ശേഷം ഉച്ചരിക്കുന്ന സ്വരം ഏതോ അതുതന്നെയാണു് മലയാളത്തിലെ അതു്, ഇതു്, ഉണ്ടു്, കാടു് എന്നിവക പദങ്ങളിലെ അവസാനസ്വരമെന്നുള്ളതും ഉച്ചാരണത്താൽ തെളിയുന്നതാണു്. മദനാദി സംസ്കൃതശബ്ദങ്ങളിലെ ആ ദകാരോത്തരസ്വരം അകാരസംവൃതമാണെന്നു സംസ്കൃതവൈയാകരണന്മാരും പ്രസ്താവിച്ചിട്ടുണ്ടു്. വസ്തുസ്ഥിതി ഇങ്ങനെയെല്ലാമായിരിക്കെ, ചില മലയാളഭാഷാവൈയാകരണന്മാർ മലയാളത്തിലെയും അതു്, ഇതു്, ഉണ്ടു് എന്നിവക പദങ്ങളിലെ അവസാനസ്വരം ഉകാരസംവൃതമാണെന്നും അരയുകാരമാണെന്നും മററും പ്രസ്താവിച്ചിട്ടുള്ളതു് ചെന്തമിഴിലെ ആ വക പദങ്ങളിൽ ഉകാരസംവൃതമാണെന്നു് ആ ഭാഷാവൈയാകരണന്മാർ പറഞ്ഞിട്ടുള്ളതു മാത്രം നോക്കിയും ഉച്ചാരണഭേദം സ്വരവൈജാത്യത്തിനു നിയാമകമാണെന്നുള്ള സംഗതി ആലോചിക്കാതെയുമാണെന്നു തന്നെ തീർച്ചപ്പെടുത്തേണ്ടതാണു്. മലയാളത്തിലെ അതു്, ഇതു്, എന്നിവയിൽ കാണുന്ന അന്ത്യസ്വരം അകാരസംവൃതമോ ഉകാരസംവൃതമോ എന്ന സംഗതിയെപ്പററി പണ്ഡിതന്മാർ തമ്മിൽ പല വാദപ്രതിവാദങ്ങളും നടത്തിട്ടുണ്ടെങ്കിലും ഈ ഭാഷയിലുള്ള മററു സംവൃതസ്വരങ്ങളുടെ സ്വഭാവം നോക്കുന്ന കാര്യത്തിൽ ആ പണ്ഡിതന്മാരുടെ മനസ്സു പ്രവേശിക്കാത്തതിനാലാണു് വാസ്തവസ്ഥിതി ആ വഴിയ്ക്കു വ്യവസ്ഥിതമായിത്തീരാത്തതെന്നും വിചാരിക്കേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, ഭാഷയിലുള്ള സകല സംവൃതസ്വരങ്ങളുടെയും ഉച്ചാരണസ്വഭാവം ഒന്നോടൊന്നു താരതമ്യപ്പെടുത്തി സൂക്ഷ്മമായി പരിശോധിച്ചാൽ അതുകൊണ്ടുതന്നെ പ്രകൃതവസ്തുസ്വഭാവം എളുപ്പത്തിൽ സ്പഷ്ടമാകുന്നതാണു്. കടു്ക് എന്ന

ഒരു പദത്തിലടങ്ങിയ സ്വരങ്ങളെത്തന്നെ ഒന്നു പരിശോധിക്കുക. അതിൽ ആദ്യത്തെ കകാരത്തിൻശേഷമുള്ള സ്വരം വിവൃതമായ അകാരം, ടകാരോത്തരമായ സ്വരം സംവൃതമായ ഉകാരം, പിന്നത്തെ കകാരോത്തരസ്വരം സംവൃതമായ അകാരം. അതിൽ രണ്ടാമത്തെയും മൂന്നാമത്തെയും സ്വരങ്ങൾക്കു് ഉച്ചാരണവൈജാത്യം സ്പഷ്ടവും അതിനാൽ രണ്ടും ഒന്നാകാൻ തരമില്ലാത്തതുമാണല്ലോ. അതുകൊണ്ടു് സംസ്കൃതത്തിലെ അകാരസംവൃതംചേൎന്ന ഗജം, ജനം, ബലം മുതലായ ശബ്ദങ്ങൾ ചെന്തമിഴിലേക്കു പകൎത്തുമ്പോൾ ആ സംവൃതാകാരത്തിന്റെ സ്ഥാനത്തു് വിവൃതമായ എകാരംചേൎത്തു് കെചം, ചെനം, പെലം എന്നെല്ലാമാക്കി തദ്ഭവരീതിയിൽ വരുത്തുന്നതും, ആ വഴിക്കു് മലയാളത്തിലെ ഗജം, ദയ, ബലം മുതലായപദങ്ങളിലുള്ള അകാരസംവൃതോച്ചാരണവും ആ മാതിരി ഒരു എകാരത്തിന്റെ ഉച്ചാരണമായിരിക്കണമെന്നു ധരിച്ചുപോയതും, ചെന്തമിഴിനും മലയാളത്തിനും തമ്മിൽ ഉച്ചാരണസ്വഭാവത്തെപ്പററിയേടത്തോളം മുമ്പു കാണിച്ചവിധത്തിൽ വന്നിട്ടുള്ള ജാതിഭേദത്തിൽ മനസ്സുവെക്കാതിരുന്നതും, ചെന്തമിഴിൽ അകാരസംവൃതമില്ലാതിരിക്കുന്നതും, മലയാളവ്യാകരണത്തെ കഴിയുന്നതും ചെന്തമിഴ് വ്യാകരണവിധികളോടനുസരിച്ചവിധം നിൎമ്മിക്കുന്നതിലുള്ള ശ്രദ്ധ വൎദ്ധിച്ചതും എല്ലാംകൂടിയാണു് മലയാളഭാഷാവൈയാകരണന്മാരെ ഈ വിഷയത്തിൽ വേണ്ടേടത്തോളം നോക്കാനയക്കാതെ വഴി തെററിച്ചതെന്നും ആകപ്പാടെ വിചാരിക്കേണ്ടിയിരിക്കുന്നു. കേരളപാണിനീയകൎത്താവാകട്ടെ, ചെന്തമിഴിലെ അതു് എന്നതിലെയും മലയാളത്തിലെ അതു് എന്നതിലെയും അന്ത്യസ്വരങ്ങൾക്കു് അല്പം ഉച്ചാരണഭേദം കാണുന്നുണ്ടെന്നും മലയാളത്തിലെ ആ സ്വരം ഉകാരസംവൃതമല്ലെങ്കിൽ മറെറാന്നിലുംപെടാത്ത ഒരു പുതിയ സ്വരമായിരിക്കണമെന്നും ഉള്ളതുവരെ ഏകദേശം അഭിപ്രായപ്പെട്ടിട്ടുണ്ടു്. ആ പുതിയ സ്വരത്തിന്റെ ഉച്ചാ

രണവും സംസ്കൃതത്തിലെ മദനാദിശബ്ദങ്ങളിൽ ദകാരോത്തരമായ സ്വരത്തിന്റെ ഉച്ചാരണവും ഒരേവിധത്തിലാണിരിക്കുന്നതെന്നുംകൂടി ആ ഗ്രന്ഥകർത്താവു് അഭിപ്രായപ്പെട്ടാൽ മതിയായിരുന്നു. അതുകൊണ്ടുതന്നെ വസ്തുസ്ഥിതി സ്പഷ്ടമാകുന്നതാണു്. പക്ഷേ ആ അംശം കേരളപാണിനിയും പ്രസ്താവിച്ചുകാണുന്നില്ല. അതെല്ലാം എങ്ങിനെയെങ്കിലുമിരിക്കട്ടെ. വസ്തുസ്ഥിതിയനുസരിച്ചു നോക്കുമ്പോൾ ദ്രമിഡഭാഷയിലെ അത് എന്ന സർവ്വനാമശബ്ദം ചെന്തമിഴിൽ അതു് എന്നിങ്ങനെ സംവൃതമായ ഉകാരത്തിലും കർണ്ണാടകത്തിൽ അദു എന്നിങ്ങനെ വിവൃതമായ ഉകാരത്തിലും തെലുങ്കിൽ അദി എന്നിങ്ങനെ വിവൃതമായ ഇകാരത്തിലും മലയാളത്തിൽ അത് എന്നിങ്ങനെ സംവൃതമായ അകാരത്തിലും അവസാനിക്കുന്നതായിട്ടാണ് വാസ്തവത്തിൽ പരിണമിച്ചിരിക്കുന്നതെന്ന് അവയുടെ ഉച്ചാരണഭേദം തന്നെ ഓരോന്നിലും തെളിയിക്കുന്നുണ്ടെന്നു ചുരുക്കത്തിൽ പറയാവുന്നതാണു്.

ഇപ്രകാരംതന്നെ പെട്ടു, കെട്ടു എന്നിവയിലെ എകാരവും സംവൃതമായിട്ടുള്ളതാണു്, സംവൃതചിഹ്നം ചേർത്തെഴുതുമ്പോൾ പെ്ട്ടു, കെ്ട്ടു എന്നെല്ലാം എഴുതിക്കാണിക്കേണ്ട വിധത്തിലാണു് അവയുടെ ഉച്ചാരണം. ഈ എകാരസംവൃതം ചേർത്തിട്ടുള്ള പെട്ടു എന്ന പദം, നശിച്ചു അല്ലെങ്കിൽ ചീത്തയായി എന്ന അർത്ഥത്തിലുള്ളതുമാണു്. ചേർന്നു എന്ന അർത്ഥത്തിൽ അകാരസംവൃതം ചേർന്നുകൊണ്ടു് പ്ട്ടു എന്നൊരു പദമുണ്ടു്. അതാണ് ഉറപ്പിട്ടു, കല്പിച്ചിട്ടു എന്നീവക വാക്കുകളിൽ അന്തർഭവിച്ചിട്ടുള്ളത്, മരം പെട്ടുപോയി, തേങ്ങ പെട്ടുപോയി എന്നീവകയിലാണ് എകാരസംവൃതം ചേർന്നതിന്റെ പ്രയോഗം. ചേരുക എന്ന അർത്ഥത്തിലുള്ള പ്ട്ടു ധാതുവിൽ നിന്നുണ്ടാകുന്ന നാമരൂപം പാടു് എന്നും ചീത്തയാക എന്ന അർത്ഥത്തിലുള്ള പെ്ട്ടു ധാതുവിൽനിന്നും മററുമുണ്ടാകുന്ന നാമരൂപം എകാരസംവൃതം ചേർന്നിട്ടുള്ള പേ്ടു്, കേ്ടു് എന്നുംമററുമാണെന്നുള്ള സംഗതിതന്നെ ഈ

വ്യത്യാസം തെളിയിക്കുന്നതുമുണ്ട്. എകാരസംവൃതത്തിന്റെയും അകാരസംവൃതത്തിന്റെയും ഉച്ചാരണങ്ങൾ തമ്മിൽ വളരെയടുത്ത സാദൃശ്യമുള്ളതിനാൽ ആ സംവൃതസ്വരങ്ങൾ എഴുത്തിൽ പല കുഴപ്പങ്ങളും ഉണ്ടാകുവാൻ കാരണമായിത്തീൎന്നിട്ടുമുണ്ട്, പെട്ടു എന്നു വേണ്ടേടത്തു പട്ടു എന്നും പട്ടു എന്നു വേണ്ടേടത്തു പെട്ടു എന്നും ഒന്നിന്നുപകരം മറ്റൊന്നായിട്ടുള്ള മാററങ്ങൾ എഴുത്തിൽ അസാമാന്യമായ വിധത്തിൽത്തന്നെ കാണ്മാനിടവരുത്തിയതെല്ലാം ആ സംവൃതസ്വരങ്ങൾക്കുള്ള ഉച്ചാരണസാദൃശ്യമാണ്. കണ്ണുപ്പട്ടു, ഉൾപ്പട്ടു എന്നെഴുതേണ്ടേടത്ത് കണ്ണുപ്പെട്ടു, ഉൾപ്പെട്ടു എന്നെഴുതിവരുന്നതും മരം പെട്ടു എന്നെഴുതേണ്ടേടത്ത് മരം പട്ടു എന്നെഴുതിവരുന്നതും സുലഭമാണല്ലോ. എന്നുമാത്രമല്ല ചിലർ മരം പട്ടു എന്നെഴുതിവരികകാരണം അതിലെ പകാരോത്തരസ്വരം വിവൃതമായ അകാരമായി ഉച്ചരിപ്പാനും സംഗതിവന്നിട്ടുണ്ട്. എന്നാൽ അവരും ആ ധാതുക്കളിൽ നിന്നുണ്ടാകുന്ന നാമരൂപങ്ങളെ മരത്തിന്റെ പേട് എന്നും കണ്ണുപ്പാട് എന്നും തന്നെയാണുച്ചരിച്ചുവരുന്നതു്. അതു തന്നെ മേൽപ്പറഞ്ഞ വിവൃതാകാരോച്ചാരണം ഭ്രമം വഴിക്കു വന്നതാണെന്നു സാധിപ്പാൻ മതിയാകുന്നതുമാണ്. അല്ലെങ്കിൽ അകാരസംവൃതമോ എകാരസംവൃതമോ ഇല്ലാത്ത ചെന്തമിഴിൽ വിവൃതാകാരം ചേൎന്ന 'പട്' എന്നൊരു ധാതുവും 'പടുകിറാൻ, പട്ടേൻ' എന്നീ വക ക്രിയാരൂപങ്ങളുമുണ്ടു്. ആ ധാതുവിനു ചെന്തമിഴിൽ മേൽക്കാണിച്ച രണ്ടൎത്ഥവുമുണ്ടു്. അതെടുത്തു മലയാളരൂപം കൊടുത്തു ചെന്തമിഴ്നാടിനോടടുത്ത നാട്ടിലുള്ള മലയാളികൾ പ്രയോഗിച്ചുവരുന്ന തൽഭവശബ്ദമാണ് വിവൃതാകാരം ചേൎന്നിട്ടുള്ള 'പട്ടു' എന്ന പദമെന്നു സ്വീകരിക്കണം. നാമരൂപത്തിലാകട്ടെ 'പേട്' എന്ന് എകാരസംവൃതം ചേൎന്ന ധാതുവിൽ നിന്നുണ്ടായ ശബ്ദത്തിന്റെയാണ് പ്രയോഗമെന്നും വെക്കണം. സംവൃതാകാരം ചേൎന്ന ലജ്ജ, ലക്ഷ്മി, ലക്ഷണം, ജനം, ദയ, ബലം, ഗതി, ഗജം മുതലായ പദങ്ങളിലെ ല

കാരത്തിനും മററും ശേഷമുള്ള സ്വരം എകാരമാണെന്നു തെററിദ്ധരിച്ച് ലെജ്ജ ലെക്ഷ്മി, എന്നും മററും ചില അപണ്ഡിതന്മാർ എഴുതുന്നതിനും ആ വക സ്വരത്തെ ലെജ്ജ, ദെയ എന്നെല്ലാം എഴുതേണ്ട വിധത്തിൽ ഒരു എകാരച്ഛായയിലാണ് ഉച്ചരിച്ചുവരുന്നതെന്ന് മുമ്പുകാണിച്ച പ്രകാരം ചില ഭാഷാവ്യാകരണകർത്താക്കന്മാർപോലും അവരുടെ ഗ്രന്ഥങ്ങളിൽ പ്രതിപാദിക്കുന്നതിനും സംഗതിവരുത്തിയതും അകാരസംവൃതത്തിനും എകാരസംവൃതത്തിനും ഉള്ള ആ ഉച്ചാരണസാദൃശ്യംതന്നെയാണ്. അതുപോലെ ഇകാരസംവൃതവും ഉകാരസംവൃതവും തമ്മിലും വളരെയടുത്ത ഉച്ചാരണസാദൃശ്യമുണ്ട്. അതും എഴുത്തിൽ പല മാററങ്ങൾക്കും സംഗതിവരുത്തീട്ടുണ്ട്. ആ വഴിക്കാണ് പ്രാചീനഭാഷാഗ്രന്ഥങ്ങളിൽ അവളിടെ, അവരിടെ, വരിന്നു, പോകിന്നു എന്നും മററും കാണുന്നത് പിൽക്കാലത്തേക്ക് അവളുടെ, അവരുടെ, വരുന്നു, പോകുന്നു, ചാകുന്നു എന്ന മാതിരിയിലും മററും മാറീട്ടുള്ളത്. ഇതുപോലെ ഉണ്ണിനീലി ഉണ്ണുനീലിയാകതുടങ്ങി മററു ചില മാററങ്ങൾക്കും ആ സാദൃശ്യം കാരണമായിട്ടുണ്ടെന്ന സംഗതി ഭാഷാഗതി പരിശോധിച്ചാൽ കാണാവുന്നതുമാണ്. ഇങ്ങനെയുള്ള സംവൃതസ്വരങ്ങളെക്കൊണ്ടുണ്ടാകുന്ന ഉച്ചാരണവൈജാത്യമാകട്ടെ ഏതൊരു ഭാഷക്കും ഭാഷാന്തരമായി ചില പ്രത്യേകസ്വഭാവങ്ങളുണ്ടാകുന്ന കാര്യത്തിൽ ഏററവും മുഖ്യമായിട്ടുള്ളതാണ്. അതുകൊണ്ടാണ് അവയെപ്പററി ഇത്രയും ഇവിടെ പ്രതിപാദിച്ചത്. ചുരുക്കിപ്പറകയാണെങ്കിൽ മലയാളഭാഷയുമായി വേണ്ടെടത്തോളം പഴകാത്ത ഒരു വിദേശിയൻ മലയാളം സംസാരിക്കുമ്പോൾ ആളെക്കാണാതെതന്നെ ഒരു മലയാളിയല്ല സംസാരിക്കുന്നതെന്നു നമുക്കു മനസ്സിലാകാൻ പ്രധാനമായുള്ള കാരണം ഈ വക സംവൃതസ്വരങ്ങളുടെ സ്വഭാവവിശേഷം ആ സംസാരത്തിൽ വരാത്തതുതന്നെയാണെന്നു പറയാം. മേൽപ്രകാരം മലയാളഭാഷയിൽ ആറു സംവൃതസ്വരങ്ങളുള്ളതിൽ അകാരസംവൃതം ഒഴിച്ചു ശേഷമെല്ലാം പദമധ്യ

ത്തിലേ സാധാരണയായി വരികയുള്ളു. ഉകാരസംവൃതം മാത്രം സന്ധിചേരുമ്പോൾ പൂവ്പദാവസാനത്തിലും വരാം. അകാരസംവൃതമാകട്ടെ പദാന്തത്തിലും ധാരാളം വരുന്നതാണ്. അതിനാൽ വ്യാകരണവിധിയെപ്പററിയേടത്തോളം അതിന്നാണ് പ്രധാന്യം. അതും ഉകാരസംവൃതവും ഒഴിച്ച ശേഷം നാലും സംസ്കൃതത്തിലെ അകാരസംവൃതംപോലെ മലയാളഭാഷയിൽ ഉച്ചാരണകാര്യം മാത്രവുമാണ്.

വ്യഞ്ജനത്തെപ്പററിയേടത്തോളവും കേരളശാഖയിൽ ചില വിശേഷങ്ങൾ വന്നുകൂടീട്ടുണ്ട്. ആന്ധ്രശാഖയിൽ ചവർഗ്ഗത്തിലുൾപ്പെട്ട ചകാരജകാരങ്ങൾ താലവ്യമെന്നും ദന്ത്യമെന്നും രണ്ടുവകയുള്ളതുപോലെ ഈ ശാഖയിൽ കവർഗ്ഗത്തിൽപ്പെട്ട കകാരങകാരങ്ങൾ കണ്ഠ്യമെന്നും താലവ്യമെന്നും രണ്ടുവകയായിട്ടുണ്ട്. തൂക്ക്, മിടുക്ക്, കലക്കി എന്നിവയിലെ കകാരം കണ്ഠ്യവും സീതക്ക്, തറക്ക്, വലിക്ക എന്നിവയിലേതു താലവ്യവുമാണ്. ചില ഭാഷാവൈയാകരണന്മാരും മററും സീതക്ക്, തറക്ക് എന്നീവക വാക്കുകളിൽ കാണുന്ന 'ക്ക്' എന്നത് യകാരവും രണ്ടു കണ്ഠ്യകകാരങ്ങളും ചേൎന്ന അക്ഷരമാണെന്നു തെററിദ്ധരിപ്പാനും ആ വഴിക്ക് സീതയ്ക്കു്, തറയ്ക്കു്, എന്നിങ്ങനെ എഴുതേണ്ടതാണെന്നു പ്രസ്താവിപ്പാനും കാരണം ഈ താലവ്യകകാരത്തെപ്പററി ആലോചിക്കാഞ്ഞതും ഉച്ചാരണത്തിലുള്ള സൂക്ഷ്മഭേദങ്ങൾ പരിശോധിക്കാത്തതും തന്നെയാണെന്നു കരുതേണ്ടതാണ്. വാസ്തവത്തിൽ ആ അക്ഷരം യകാരകകാരങ്ങൾ ചേൎന്നുണ്ടായതല്ലെന്ന സംഗതി നായ്ക്കൾ, കായ്ക്കൾ, മുതലായി അവ ചേൎന്നുണ്ടായ വാക്കുകളിലെ 'യ്ക്കു, യ്ക്ക' എന്നവയുടെയും സീതക്ക് വലിക്ക മുതലായതിലെ 'ക്ക' എന്നതിന്റെയും ഉച്ചാരണങ്ങൾ തമ്മിലുള്ള വ്യത്യാസവും രണ്ടിലും കകാരം പുറപ്പെടുന്നതിനുള്ള സ്ഥാനഭേദവും തന്നെ തെളിയിക്കുന്നതാണ്. മററു ചിലർ മലയാളഭാഷയിൽ അകാരം കണ്ഠ്യമെന്നും താലവ്യമെന്നും രണ്ടുവിധമുണ്ടെന്നും സീത, വാഴ മുതലായ ശബ്ദങ്ങളിൽ ഒടുവിലത്തെ അകാരം താലവ്യമാണെന്നും സീ

തക്ക്, വാഴക്ക് എന്നിവയിൽ താലവ്യാകാരത്തിനു ശേഷം കകാരം വരുന്നതുകൊണ്ട് ഒരു ശ്രുതിഭേദം തോന്നുകമാത്രമാണെന്നും പ്രസ്താവിച്ചതും ശരിയായിട്ടുള്ളതല്ല. വാസ്തവത്തിൽ സീത, വാഴ, തറ മുതലായതിലെ അകാരോച്ചാരത്തിന് ഇകാരം യകാരം ചവൎഗ്ഗാക്ഷരങ്ങൾ ഇവയുടെ ഉച്ചാരണസ്ഥാനമായ താലുവിൽ യാതൊരു പ്രയത്നവും വേണ്ടിവരുന്നില്ലെന്നും നേരെമറിച്ച് കണ്ഠത്തിൽത്തന്നെയാണ് പ്രയത്നം വേണ്ടിവരുന്നതെന്നും സൂക്ഷിച്ചുപരിശോധിച്ചാലറിയാവുന്നതാണ്. അതിനാൽ താലവ്യമായ ഒരകാരമുണ്ടെന്നു പറയുന്നതുതന്നെ അനുഭവവിരുദ്ധമാണ്. രണ്ടാമതു് താലവ്യസ്വരത്തിന്നുശേഷം വരുന്നതുകൊണ്ട് കകാരത്തിൽ ഒരു ശ്രുതിഭേദം തോന്നുകയാണെന്നു പറയുന്നതിന്നും ശരിയായ അൎത്ഥമില്ല. ഉച്ചാരണഭേദമാണ് ശ്രുതിഭേദത്തിനു കാരണം. ഉച്ചാരണഭേദം സ്ഥാനപ്രയത്നഭേദംകൊണ്ടുമാണുണ്ടാകുന്നതു്. അപ്പോൾ സീതക്ക് എന്നതിലെയും മറ്റും കകാരംതന്നെയാണ് താലവ്യമായിട്ടുള്ളതെന്നും അകാരം താലവ്യമാണെന്നു സ്വീകരിക്കേണ്ടതില്ലെന്നും വരികയും ചെയ്യുന്നു. എന്നു മാത്രവുമല്ല, താലവ്യസ്വരത്തിന്നുശേഷം വരുന്ന കകാരത്തിന്റെ ഉച്ചാരണമെല്ലാം സീതക്ക് വാഴക്ക് എന്ന വാക്കുകളിലെ കകാരോച്ചാരണം പോലെയാണെന്നുവന്നാൽ മാത്രമേ മുമ്പിലുള്ള സ്വരത്തിന്റെ ഉച്ചാരണഭേദം പിന്നത്തെ വ്യഞ്ജനത്തിലും തോന്നുകയാണെന്നു പറയുന്നതു യുക്തമാകയുള്ളൂ. പടിക്കല്ല്, തറക്കല്ല് എന്നെല്ലാം അൎത്ഥമായ പടിക്കൽ, തറക്കൽ (കണ്ഠ്യകകാരം) എന്ന വാക്കുകളും പടിയുടെ സമീപത്തു് എന്നും മറ്റും അൎത്ഥമായ പടിക്കൽ, തറക്കൽ (താലവ്യകകാരം) എന്ന വാക്കുകളും തമ്മിൽ തട്ടിച്ചുനോക്കുക. രണ്ടിലും താലവ്യസ്വരത്തിന്നുശേഷംതന്നെയാണല്ലോ കകാരം ഉച്ചരിക്കുന്നതു്. എന്നിട്ടും രണ്ടു കകാരവും ഒരുപോലെയിരിക്കുന്നതുമില്ല. ഇവക്കെല്ലാം പുറമെ സീതക്ക് എന്നതിലെയും മറ്റും കകാരത്തിന്റെ സ്ഥാനം താലുവാണെന്നുള്ളതു സ്പഷ്ടവു

മാണ്. (1) ഒരു സ്വരത്തിനും ശേഷമല്ലാതെ ആമാതിരി 'ക്ക്' എന്ന അക്ഷരം മാത്രമായി ഉച്ചരിക്കാവുന്നതുമാണ്. അതുകൊണ്ടു് തെലുങ്കിലെ ചവൎഗ്ഗാക്ഷരംപോലെ മലയാളത്തിൽ കവൎഗ്ഗാക്ഷരം രണ്ടുവകയായിട്ടുണ്ടെന്നു പറയുന്നതേ ശരിയാകയുള്ളു. മത്തങ്ങ, പടവലങ്ങ മുതലായതിൽ കകാരത്തിനു് ആദേശമായി വന്നിട്ടുള്ള ങകാരമാണു് താലവ്യ ങകാരം. ആന്ധ്രഭാഷയിൽ ഇ, എ, ഐ എന്ന സ്വരങ്ങൾ പിന്നിൽ വരുമ്പോഴാണ് താലവ്യങ്ങളായ ചകാരജകാരങ്ങൾ വരുന്നതെന്നു നിയമമുള്ളതുപോലെ മലയാളഭാഷയിലും അ, ആ, ഇ, ഈ, എ, ഐ എന്ന സ്വരങ്ങൾക്കു ശേഷമേ താലവ്യകവൎഗ്ഗം വരികയുള്ളു എന്നു നിയമവുമുണ്ടു്. കണ്ഠ്യകവൎഗ്ഗമാകട്ടെ ഏതു സ്വരത്തിനു ശേഷവും വരുന്നതാണ്. ഇതിൽ താലവ്യമായ കകാരം മാത്രം ചെന്തമിഴ് ഭാഷയിലും ചിലേടത്തുണ്ടായിരിക്കുമെങ്കിലും വ്യാകരണകാൎയ്യങ്ങളെപ്പററിയേടത്തോളം അതിനു് ആ ഭാഷയിൽ ഒരു പ്രവേശവുമില്ല. മലയാളത്തിലാകട്ടെ, മറക്കുന്നു (താലവ്യം), മറച്ചു; മറക്കുന്നു (കണ്ഠ്യം), മറന്നു; തുറിക്കുന്നു (താലവ്യം), തുറിച്ചു എന്നിങ്ങനെ ക്രിയാപദങ്ങളിലും മററും ഓരോമാതിരി രൂപഭേദങ്ങൾ നിയമിക്കുന്നതിൽ ഈ വകഭേദം ഉപയോഗപ്പെടുന്നുണ്ടു്. അതുപോലെ വാക്കിന്റെ ആദ്യത്തിൽ നകാരമല്ലാതെ നകാരം (വൎഗ്ഗത്തിലെ അനുനാസികം) ഈ ഭാഷയിൽ ഒരിക്കലും വരികയില്ല. മററുള്ളവയിൽ ആ നിയമമില്ല. ക്രിയാപദങ്ങൾക്കു ലിംഗപുരുഷവചനപ്രത്യയങ്ങൾ ചേൎക്കുന്ന സമ്പ്രദായം ഈ ശാഖയിൽ സ്വതേ ഇല്ലെന്നും പദ്യസാഹിത്യങ്ങളിലെക്കു മററു ശാഖകളിൽ നിന്നു സ്വീ

(1) തടയുന്നു, തടവുന്നു എന്നിങ്ങനെ സന്ധിയിൽ ചിലേടത്തു യകാരവും ചിലേടത്തു വകാരവും വരുന്നത് അകാരത്തിന്റെ കണ്ഠ്യതാലവ്യഭേദംകൊണ്ടല്ല. നിത്യസന്ധിയിൽ കണ്ഠ്യത്തിനുശേഷവും യകാരവും താലവ്യത്തിനുശേഷവും വകാരവും വരുമെന്ന് അവൻ, ഇവൻ, എവൻ മുതലായ വാക്കുകൾതന്നെ തെളിയിക്കുന്നുണ്ടു്. ദൂത അതംഡു=ദൂതയതംഡു എന്നിങ്ങനെ തെലുങ്കുഭാഷയിലും കണ്ഠ്യമായ അകാരത്തിനുശേഷം സന്ധിയിൽ യകാരം വരുമെന്നു വിധിച്ചിട്ടുമുണ്ടു്.

കരിച്ചിട്ടുള്ളതാണെന്നും മുമ്പുതന്നെ പ്രസ്താവിച്ചിട്ടുമുണ്ടല്ലോ. ഇങ്ങനെയുള്ള പലതരം വിശേഷങ്ങളും ഒഴിച്ചു ശേഷം അംശങ്ങളിൽ ആകപ്പാടെ ചെന്തമിഴ് പരിഷ്കാരത്തിന്നു വേണ്ടി ആ ഭാഷക്കാർ ചെയ്തിട്ടുള്ള ചില വ്യവസ്ഥകൾ നീക്കി മറ്റു ഭാഗങ്ങളെപ്പറ്റിയേടത്തോളം പ്രകൃതിഭാഗംകൊണ്ട് ചെന്തമിഴിനോടും കർണ്ണാടകത്തോടും ഏറക്കുറെയൊത്തും പ്രത്യയഭാഗംകൊണ്ടു സ്വതന്ത്രമായും ഉള്ള നിലയിലാണ് കേരളഭാഷയുടെ വ്യവസ്ഥിതിയെന്നു ചുരുക്കത്തിൽ പറയാം.



# മൂന്നാംപ്രകരണം

—ററ്ഃഠററ—

## കേരളഭാഷോത്ഭവം.

കേരളഭാഷയുടെ ജനനപ്രകാരത്തെപ്പറ്റി പ്രധാനമായി മൂന്നുതരം അഭിപ്രായങ്ങൾ ഇതിന്നുമുമ്പിൽ ഉണ്ടായിക്കാണുന്നുണ്ട്. നമ്മുടെ ഭാഷാദേവിയുടെ ജനനകാരണം ആര്യഭാഷയാണെന്നു ചിലരും, മൂലദ്രമിഡഭാഷയുടെ ഒരു ശാഖയായിപ്പിരിഞ്ഞിട്ടുള്ള ചെന്തമിഴ് ഭാഷയാണെന്നു മറ്റു ചിലരും, ചെന്തമിഴിനല്ല മൂലദ്രമിഡഭാഷക്കുതന്നെയാണ് നമ്മുടെ ഭാഷയുടെ ജനനഹേതുത്വമെന്നു വേറെ ചിലരും പറയുന്നു. ഇതിൽ രണ്ടാമത്തെ പക്ഷത്തിൽ മൂലദ്രമിഡഭാഷയുടെ ഒരു ശാഖയായ ചെന്തമിഴിന്റെ ഒരുപശാഖയാണ് കേരളഭാഷയെന്നു വരുന്നു. മൂന്നാമത്തെ പക്ഷത്തിൽ ചെന്തമിഴിന്റെ ഉപശാഖയല്ല, ചെന്തമിഴ്, കർണ്ണാടകം, തെലുങ്ക് എന്നിവയെപ്പോലെ ഒരു സ്വതന്ത്രശാഖതന്നെയാണ് കേരളഭാഷയെന്നു വരുന്നു. ഇതാണ് അവ തമ്മിലുള്ള വ്യത്യാസം. ഈ മൂന്നുമതങ്ങൾക്കും പുറമേ, മൂലദ്രമിഡഭാഷയിൽനിന്ന് ആന്ധ്രകർണ്ണാടകശാഖകളെപ്പോലെ 'തമിഴ്' എന്നു പേരായ ഒരു ശാഖകൂടി ആദ്യത്തിൽപ്പിരിഞ്ഞുണ്ടായിട്ടുണ്ടെന്നും സാഹിത്യഗ്രന്ഥങ്ങളൊന്നും ഉണ്ടാകുന്നതിന്നു മുമ്പിൽത്തന്നെ ആ ശാഖയിൽനിന്ന് ചെന്തമിഴും കേരളഭാഷയും ഉണ്ടായിയെന്നും അതിനാൽ മൂലഭാഷയുടെ പൌത്രീസ്ഥാനവും ചെന്തമിഴിന്റെ സഹോദരീസ്ഥാനവുമാണ് നമ്മുടെ ഭാഷാദേവിക്കുള്ളതെന്നും നാലാമതൊരഭിപ്രായവും അടുത്തകാലത്തുണ്ടായിത്തുടങ്ങീട്ടുണ്ട്. ഈ വക അഭിപ്രായങ്ങളിൽ ഏതാണ് യുക്തികൾക്കും തെളിവുകൾക്കും യോജിച്ചിരിക്കുന്നതെന്നാണല്ലോ ഈ വിഷയത്തിൽ പരിശോധിക്കാനുള്ളത്. അതിൽ ആര്യഭാഷയിൽ നിന്നാണ് മലയാളത്തിന്റെ ഉത്ഭവമെന്നുള്ള ഒന്നാമത്തെ പക്ഷം തന്നെ നോക്കാം—ഈ അഭിപ്രായത്തെ

ഇതിന്നുമുമ്പിൽ പല പണ്ഡിതന്മാരും വെറും സ്ഥൂലദൃഷ്ടി കൊണ്ടുമാത്രം ഒന്നു നോക്കി എളുപ്പത്തിൽ ഖണ്ഡിച്ചിട്ടുണ്ടു്. അവർ പറഞ്ഞിട്ടുള്ളതിന്റെ ചുരുക്കം ഇപ്രകാരമാണ്.

മലയാളഭാഷയുടെ ഉത്ഭവം സംസ്കൃതത്തിൽനിന്നാണെന്നുള്ള മതം 'കേരളകൌമുദീ'കർത്താവായ കോവുണ്ണിനെടുങ്ങാടിയാണ് ഒന്നാമതായി പ്രസ്താവിച്ചുകാണുന്നതു്. കേരളകൌമുദിയിലെ —

'സംസ്കൃതഹിമഗിരിഗളിതാദ്രാവിഡവാണീകളിന്ദജാമിളിതാ
കേരളഭാഷാഗംഗാവിഹരതുമേഹൃത്സരസ്സദാസംഗാ.'

എന്ന മംഗളശ്ലോകത്താൽ കേരളഭാഷയാകുന്ന ഗംഗാനദി സംസ്കൃതമാകുന്ന ഹിമവൽപർവ്വതത്തിൽനിന്നു പുറപ്പെട്ടതും ദ്രമിഡഭാഷയാകുന്ന കാളിന്ദീനദിയോടു ചേർന്നതായിട്ടാണിരിക്കുന്നതെന്നു വരുന്നുണ്ടല്ലോ. എന്നാൽ ആ ഗ്രന്ഥകാരൻ ആദ്യത്തിൽ ഇങ്ങനെ മലയാളം സംസ്കൃതജന്യമാണെന്നു രൂപകഭംഗിയിൽ പ്രസ്താവിച്ചിട്ടുണ്ടെങ്കിലും ആ സംഗതിയിൽ അദ്ദേഹത്തിനുതന്നെ വലിയ നിർഭരമില്ലെന്നാണ് പിന്നെയുള്ള ചില പ്രസ്താവങ്ങളാൽ കാണുന്നതു്.

'ആര്യദ്രാവിഡവാഗ്ജാതാ കേരളീയോക്തികന്യകാ'.

എന്നിങ്ങനെ ആര്യഭാഷയിൽനിന്നും ദ്രവിഡഭാഷയിൽനിന്നും കൂടിയാണ് കേരളഭാഷ ജനിച്ചിട്ടുള്ളതെന്നു പറഞ്ഞിരിക്കുന്നുവെന്നുമാത്രമല്ല പിന്നെയും അദ്ദേഹം ഇപ്രകാരം വിവരിക്കയും ചെയ്യുന്നു — "ഈ കേരളദേശത്തെ പരശുരാമനോടു് നീർകൊണ്ടു കുടികൊണ്ടവരായ നമ്പൂതിരിമാർ ആര്യാവർത്തത്തിലെ ആര്യബ്രാഹ്മണരും, ശൂദ്രാദികൾ അയൽദേശങ്ങളിലെ തമിഴരുമാകുന്നു. ആര്യന്മാരുടെ പൂർവ്വഭാഷ സംസ്കൃതവും മററുള്ളവരുടേതു തമിഴും ആയിരുന്നു. മേല്പറഞ്ഞ ഇരുകൂട്ടക്കാരുടേയും ഭാഷകൾ തമ്മിൽകലർന്നു നമ്മുടെ ഈ മണിപ്രവാളവുമുണ്ടായി." ഈ വിവരണംകൊണ്ടുതന്നെ ആ ഗ്രന്ഥകാരനു് കേരളഭാഷയുടെ ജനനം കേവലം സംസ്കൃതത്തിൽ നിന്നാണെന്നുള്ള അഭിപ്രായത്തിൽ നിർഭരമില്ലെന്നു സ്പഷ്ടമായ

ല്ലോ. ഇനി സംസ്കൃതവും തമിഴും കൂടിയാണ് കേരളഭാഷയുടെ മാതൃത്വം വഹിക്കുന്നതെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായമെങ്കിൽ അതു തീരേ ശരിയാകാൻ നിവൃത്തിയുള്ളതുമല്ല. എന്തുകൊണ്ടെന്നാൽ, ഒരുകാലത്തു സ്വത്വരൂപപ്പെട്ടു ബാല്യനിലയിൽ ഇരിക്കുന്ന ഒരു ഭാഷയെ മററു പല ഭാഷകളും പോഷിപ്പിക്ക, എന്നു വെച്ചാൽ തത്സമരീതിയിലും തൽഭവരീതിയിലും ഉള്ള പദങ്ങളും മററു ചില പ്രയോഗരീതി വിശേഷങ്ങളും തൊട്ടുത്തു വർദ്ധിപ്പിക്ക എന്നുള്ളതു സാധാരണ സംഭവിക്കാവുന്നതാണെന്നല്ലാതെ രണ്ടു ഭാഷകളുടെ സമ്മേളനം നിമിത്തം രണ്ടിലും പെടാത്ത ഒരു പുതിയ പൊതുജനവ്യവഹാരഭാഷ ഉണ്ടാവുകയെന്നുള്ളതു് ചരിത്രപ്രകാരം യുക്തമായി വരുന്നതല്ല. ഇനി കേരളഭാഷയിലെ പദ്യസാഹിത്യത്തിലുള്ള 'മണിപ്രവാളം' എന്ന സാഹിത്യഭാഷാവിശേഷത്തിന്റെ ഉൽപത്തിയെക്കുറിച്ചു മാത്രമാണു് മേൽക്കാണിച്ച വിവരണത്താൽ സംസ്കൃതവും ദ്രമിഡഭാഷയും കലർന്നുണ്ടായതാണെന്ന് കേരളകൌമുദീകാരൻ കാണിച്ചിട്ടുള്ളതു്; അല്ലാതെ പൊതുവായ കേരളഭാഷയുടെ ഉൽപത്തിയെക്കുറിച്ചല്ല. മണിപ്രവാളപ്രസ്ഥാനമാകട്ടെ പൊതുജനഭാഷയെപ്പോലെതന്നെ വളർന്നുണ്ടായതുമല്ല. വിദ്വാന്മാർ മനഃപൂർവം രണ്ടു ഭാഷകളും കലർത്തി സൃഷ്ടിച്ചുവിട്ടതാണു്. അങ്ങനെയുണ്ടാകുന്ന കാര്യത്തിൽ ചരിത്രപ്രകാരം യുക്തിഭംഗവും വരുന്നില്ല. പൊതുവായ കേരളഭാഷയുടെ ഉൽപത്തിയാകട്ടെ സംസ്കൃതത്തിൽനിന്നുതന്നെയാണെന്നാണ് ആ ഗ്രന്ഥകാരന്റെ അഭിപ്രായമെന്ന സംഗതി 'സംസ്കൃതഹിമഗിരിഗളിതാ' എന്നുള്ള ഭാഗത്താൽ കാണിച്ചിട്ടുമുണ്ടു് എന്നിങ്ങനെയെല്ലാം വാദിക്കുകയാണെങ്കിൽ ആ പക്ഷവും സ്വീകാര്യമായിരിക്കുന്നില്ല. ഒരു ഭാഷയുടെ ആഗമത്തെപ്പററി പരിശോധിച്ചു നിർണ്ണയിക്കുന്ന കാര്യത്തിൽ ഭാഷാശാസ്ത്രജ്ഞന്മാർ പല യുക്തികളും കണ്ടുപിടിച്ചു വ്യവസ്ഥാപിച്ചിട്ടുണ്ടു്. അവയിലേതുകൊണ്ടു നോക്കിയാലും മലയാളം ആര്യഭാഷാജന്യമാണെന്നു വരുവാൻ നിവൃത്തിയുള്ള

തല്ല. എത്രതന്നെ പദങ്ങളും മററും അന്യഭാഷയിൽനിന്ന കടം വാങ്ങിയാലും ഗൃഹത്തിൽ നിത്യം പെരുമാറിവരുന്ന സാധനങ്ങളുടെ പേരുകളോ, സർവ്വനാമരൂപങ്ങളോ, ക്രിയാപദരൂപങ്ങളോ, നിപാതങ്ങളോ പ്രകൃതിപ്രത്യയ സംബന്ധക്രമം മുതലായി ഒരു ഭാഷയുടെ വ്യാകരണത്തിനുള്ള പ്രത്യേകവിഷയമായ ആന്തരതത്വത്തിന്റെ രീതിയോ ഒരിക്കലും ആ അന്യഭാഷയുടേതായിത്തീരുന്നതല്ല. ഗൃഹവ്യവഹാരങ്ങളിൽ പതിവായി പെരുമാറുന്ന വാക്കുകൾക്ക് സംസ്കൃതത്തിലും മലയാളത്തിലും യാതൊരു സംബന്ധവുമില്ല. പിതാ, മാതാ, സൂനു, ശിരസ്സ്, അക്ഷി, നാസിക, കരം, പാദം, സൂൎയ്യൻ, ചന്ദ്രൻ, അഗ്നി മുതലായ സംസ്കൃതപ്രകൃതിക പദങ്ങളുടെ സ്ഥാനത്ത് മലയാളികൾക്കുള്ള വാക്കുകൾ തന്ത, തായ് അല്ലെങ്കിൽ തള്ള, മകൻ, തല, കണ്ണ്, മൂക്ക്, കയ്യ്, കാല്, ഞായർ, തിങ്കൾ, തീയ് എന്നിവയും മററുമാണ്. ക്രിയാപദങ്ങളിലും ഭക്ഷണം, പാനം, ഗമനം, സ്ഥിതി, ധാവനം മുതലായ സംസ്കൃതപദങ്ങൾക്കു പകരം തിന്നൽ, കുടിക്കൽ, പോക്ക്, നിൽപ്പ്, ഓട്ടം തുടങ്ങിയ വാക്കുകളാണ് മലയാളികൾക്കുള്ളത്. മലയാളത്തിലെ സർവ്വനാമരൂപങ്ങളും സംസ്കൃതത്തിൽനിന്ന ഭിന്നങ്ങളാണ്. സഃ, ഏഷഃ, ത്വം, അഹം എന്ന സംസ്കൃതസർവ്വനാമശബ്ദങ്ങളും അവൻ, ഇവൻ, നീ, ഞാൻ എന്ന മലയാളവാക്കുകളും നോക്കുക. അതുപോലെ ച, വാ, ഏവ എന്നീവക സംസ്കൃതനിപാതങ്ങളുടെ കാൎയ്യം ഉം, ഓ, ഏ എന്ന നിപാതങ്ങളാണ് മലയാളത്തിൽ നടത്തിവരുന്നത്. വ്യാകരണവിഷയങ്ങളെപ്പററി നോക്കുകയാണെങ്കിൽ അതിലും രണ്ടു ഭാഷകളും തമ്മിൽ വലിയ അന്തരമുണ്ട്. ഏഴു വിഭക്തികൾ: ഓരോന്നിന ഏകവചനം, ദ്വിവചനം, ബഹുവചനം എന്നിങ്ങനെ മുമ്മൂന്നു വചനങ്ങൾ; ഓരോ വചനത്തിനും പ്രത്യേകം പ്രത്യയം; എന്നിങ്ങനെ ആകെ ഇരുപത്തൊന്നായി പിരിയുന്ന സംസ്കൃതത്തിലെ രൂപാവലീകോലാഹലങ്ങളൊന്നും മലയാളത്തിലില്ല. അതിലാകട്ടെ, പ്രഥമക്കു പ്രത്യയമില്ല. ശേഷം എല്ലാ വിഭക്തികളിലും പ്രകൃതിഭാഗം ഒ

രേമാതിരിയിൽ തന്നെ ഇരിക്കയുംചെയ്യും. വചനവും രണ്ടേ ഉള്ളു. അതിനുള്ള പ്രത്യയം ഒന്നുവേറെ തന്നെയാണ്. അതിനാൽ സംസ്കൃതത്തിലെപ്പോലെ വിഭക്തിപ്രത്യയങ്ങൾക്കു വചനഭേദം വഴിക്കു് ഓരോ വചനംതോറും മാററം വേണ്ടിവരുന്നതുമില്ല. 'മിടുക്കന്മാരാൽ' എന്നുള്ള വിഭക്തിരൂപം അപഗ്രഥനം ചെയ്തുനോക്കുക. അതിൽ പ്രകൃതിക്കുശേഷം 'അൻ' എന്ന പുല്ലിംഗപ്രത്യയം, പിന്നെ 'മാർ' എന്ന ബഹുവചനപ്രത്യയം, അതിൽപ്പിന്നെ 'ആൽ' എന്ന വിഭക്തിപ്രത്യയം ഇങ്ങനെയാണിരിക്കുന്നത്. സംസ്കൃതത്തിലാകട്ടെ, അതേ അർത്ഥമായ 'പടുഭിഃ' എന്ന പദത്തിൽ ലിംഗവചനവിഭക്തികളെയെല്ലാംകൂടി 'ഭിഃ' എന്ന ഒരു പ്രത്യയമാണു് കുറിക്കുന്നത്. അപ്രകാരംതന്നെ സംസ്കൃതഭാഷയിലുള്ളതുപോലെ ക്രിയാപദങ്ങൾക്കു പലതരം വികരണഭേദങ്ങൾ, ആത്മനേപദപരസ്മൈപദഭേദങ്ങൾ, കർത്തരിപ്രയോഗം, കർമ്മണിപ്രയോഗം, ഭാവേപ്രയോഗം എന്നിങ്ങനേയുള്ള പ്രയോഗഭേദങ്ങൾ മുതലായതും മലയാളത്തിലില്ല. ലിംഗനിർണ്ണയക്രമത്തിലും സംസ്കൃതവും മലയാളവും തമ്മിൽ വ്യത്യാസം കാണുന്നുണ്ട്. ഇവകൾക്കു പുറമെ മറെറാരു വൈഷമ്യവും ഇക്കാര്യത്തിൽ വന്നുകൂടുന്നതാണ്. മലയാളഭാഷ സംസ്കൃതത്തിൽ നിന്നുണ്ടായതാണെങ്കിൽ മാതൃകാക്ഷരമാലയും സംസ്കൃതത്തിൻേറതുതന്നെയായിരിക്കണമല്ലോ. പ്രാചീന മലയാളകൃതികൾ പലതിലും കാണുന്ന അക്ഷരവിനിയമങ്ങൾ പരിശോധിക്കുന്നതായാൽ സംസ്കൃതാക്ഷരങ്ങളുടെ സ്ഥാനത്തു് ദ്രാവിഡഭാഷാരീതിയനുസരിച്ചു് ഊഷ്മാക്ഷരങ്ങൾക്കും മഹാപ്രാണാക്ഷരങ്ങൾക്കും മററും പലമാററങ്ങളും ചെയ്തിട്ടുള്ളതായിക്കാണാം. ആ വക കൃതികളിൽ വിഷം വിടമായും ഹനുമാൻ അനുമാനായും മററും മാറിയിരിക്കുന്നതു നോക്കുക. സംസ്കൃതമാതൃകാക്ഷരമാലതന്നെയാണു് മലയാളത്തിൻേറയും അക്ഷരമാലയെങ്കിൽ ആ മാതിരി മാററം വരുത്തേണ്ട ആവശ്യം വരുന്നതുമല്ല. ഈ സംഗതികളെല്ലാംകൂടി നോക്കുമ്പോൾ സംസ്കൃതപദപ്രയോ

ഗംകൊണ്ടും മററും മലയാളഭാഷയെ പോഷിപ്പിക്കാൻ ഇടക്കാലങ്ങളിൽ പലരും ശ്രമിച്ചവഴിക്കാണ് മലയാളം സംസ്കൃതജന്യമാണെന്ന ഭ്രമം ചിലൎക്ക് വന്നുകൂടുവാനിടയായതെന്നും കേരളകൌമുദീകൎത്താവും ആ ഇടക്കാലങ്ങളിലുണ്ടായ മണിപ്രവാളഗ്രന്ഥങ്ങൾ കണ്ടു ഭ്രമിച്ച് മലയാളഭാഷയുടെ മാതൃസ്ഥാനം സംസ്കൃതഭാഷക്കു കൊടുത്തുപോയതാണെന്നും വിചാരിക്കുന്നതേ ന്യായമായിരിക്കുന്നുള്ളു. അതിനാൽ കേരളകൌമുദിയിലെ 'സംസ്കൃതഹിമഗിരിഗളിതാ ദ്രാവിഡവാണീകളിന്ദജാമിളിതാ' എന്നതിന്റെ സ്ഥാനത്ത് 'ദ്രാവിഡഹിമഗിരിഗളിതാ സംസ്കൃതവാണീകളിന്ദജാമിളിതാ' എന്നോ മറേറാ ആയിരുന്നാലേ വസ്തുസ്ഥിതിക്കു യോജിക്കയുമുള്ളു. ചുരുക്കത്തിൽ ഇങ്ങനെയെല്ലാമാണ് മലയാളം ആൎയ്യഭാഷാജന്യമാണെന്നുള്ള പക്ഷത്തെ ചില പണ്ഡിതന്മാർ അവതരിപ്പിച്ചു ഖണ്ഡിച്ചിട്ടുള്ളത്.

എന്നാൽ ഈ അവതാരണത്തെപ്പററിയും ഖണ്ഡനയുക്തികളെപ്പററിയും പലതും ആലോചിക്കേണ്ടതായിട്ടുണ്ട്. ഒന്നാമതായി കേരളഭാഷ ആൎയ്യഭാഷാജന്യമാണെന്നുള്ള അഭിപ്രായം ആദ്യം പുറപ്പെടുവിച്ചത് കേരളകൌമുദീകൎത്താവാണോ എന്നും അദ്ദേഹം കാണിച്ചമാതിരിയിലുള്ള ഒരു സൂചനകൊണ്ട് മാത്രം വാദവിഷയമായി സ്വീകരിച്ചു ഖണ്ഡിക്കത്തക്കവിധത്തിൽ മാത്രമാണോ ആ മതത്തിന്നു പ്രാബല്യവും പഴക്കവുമുള്ളതെന്നും തന്നെ പരിശോധിക്കേണ്ടതായിട്ടാണിരിക്കുന്നത്. അതിന്ന് ആദ്യമായി, ഒരു ഭാഷ മറെറാരു ഭാഷയിൽനിന്നു ജനിച്ചതാണെന്നു പറയുന്നതിൻെറ ശരിയായ അൎത്ഥം എന്താണെന്നുതന്നെ നോക്കുക. ജന്യമായി പറയുന്ന ഭാഷയുടെ ആകപ്പാടെയുള്ള ആകൃതിവിശേഷം അല്ലെങ്കിൽ സ്വരൂപം ജനകഭാഷക്കു കാലക്രമത്തിൽ വന്നുകൂടീട്ടുള്ള പരിണാമങ്ങളുടെ ഫലമായുണ്ടായ സ്വരൂപമാണെന്നാണല്ലോ അതിൻെറ താല്പൎയ്യാൎത്ഥം. എന്നുവെച്ചാൽ ബാല്യശരീരത്തിലെ സ്വരൂപം ഓരോ അംഗങ്ങളുടെയും സൂക്ഷ്മാംശങ്ങളിൽ ക്രമത്തിലുണ്ടായിത്തീരുന്ന പരിണാമവിശേഷങ്ങൾ വഴിക്കു യൌവനശരീരസ്വരൂപമായും ആ യൌവന

ശരീരസ്വരൂപം ആ വിധത്തിൽ തന്നെ വാർദ്ധക്യശരീരസ്വരൂപമായും തീരുന്നതിൽ ഒന്ന് മറേറതിൻെറ പരിണതസ്വരൂപമാണെന്നുള്ളതെങ്ങനെയോ അതുപോലെ ജന്യഭാഷാസ്വരൂപം ജനകഭാഷാസ്വരൂപത്തിൻെറ പരിണതരൂപമാണെന്നു സാരം. ശരീരാംഗങ്ങളെക്കൂടാതെ ആ അംഗങ്ങളുടെ സംസ്ഥാനവിശേഷംകൊണ്ടുണ്ടാകുന്ന ശരീരസ്വരൂപം നമുക്കു ഗ്രഹിപ്പാൻ സാധിക്കില്ലെങ്കിലും വാസ്തവത്തിൽ അംഗങ്ങളും ശരീരസ്വരൂപവും രണ്ടാണെന്നുള്ളതുപോലെ, ഒരു ഭാഷയിലെ പ്രത്യയങ്ങളുടെയും മററും സന്നിവേശവിശേഷത്തെ പ്രധാനമായി അവലംബിച്ചുണ്ടാകുന്ന ആ ഭാഷാസ്വരൂപം അതിലെ പദസമുദായങ്ങളെക്കൂടാതെ ഗ്രഹിപ്പാൻ കഴിയില്ലെങ്കിലും ആ പദസമുദായങ്ങളും ഭാഷാസ്വരൂപവും വസ്തുവത്തിൽ രണ്ടു തന്നെയാണ്. ഇത്രയും മനസ്സിൽ വെച്ചുംകൊണ്ട് കേരളകൌമുദീകാരൻ എന്താണ് അഭിപ്രായപ്പെട്ടിട്ടുള്ളതെന്നും മേൽപ്രകാരമുള്ള അതിൻെറ ഖണ്ഡനംകൊണ്ടു ആകപ്പാടെ സിദ്ധിക്കുന്ന സംഗതി എന്താണെന്നും നോക്കുക. 'ആര്യദ്രാവിഡവാഗ്ജാതാകേരളീയോക്തികന്യക' എന്നുള്ള സ്ഥലത്തു കേരളഭാഷയിലെ പദസമുദായങ്ങൾ ആര്യഭാഷയിൽ നിന്നു വന്നവ, ദ്രമിഡഭാഷയിൽ നിന്നു വന്നവ എന്നിങ്ങനെ രണ്ടു തരത്തിൽ വകതിരിക്കാവുന്നവയാണ് എന്നാണ് അദ്ദേഹത്തിൻെറ വിവക്ഷയെന്നുള്ളതു സ്പഷ്ടമാണ്. എന്നുവെച്ചാൽ കേരളഭാഷാപദസമുദായം ആര്യഭാഷയിൽനിന്നും ദ്രമിഡഭാഷയിൽ നിന്നുമായി തൽഭവരീതിയിലൊ തത്സമരീതിയിലോ വന്നതാകയാൽ ആകപ്പാടെ ആ ഭാഷാപദങ്ങളെ ആര്യഭാഷാപ്രകൃതികളെന്നും ദ്രമിഡഭാഷാപ്രകൃതികളെന്നും രണ്ടു വകയായി പിരിക്കാവുന്നതാണെന്നാണു ആ ഗ്രന്ഥകാരൻ വിവക്ഷിച്ചിട്ടുള്ളതെന്നു അധികം ആലോചിക്കാതെതന്നെ അറിയാമെന്നു സാരം. 'സംസ്കൃതഹിമഗിരിഗളിതാ ദ്രാവിഡവാണീകളിന്ദജാമിളിതാ' എന്ന സ്ഥലത്തും കേരളഭാഷയിലെ ശബ്ദസമുദായം സംസ്കൃതഗളിതങ്ങളും ദ്രാവിഡഭാഷയിൽ മിളിതങ്ങളുമാണെന്നുള്ള അർത്ഥം തന്നെയാണു ആ ഗ്രന്ഥകാരൻ പ്രതി

പാദിച്ചിട്ടുള്ളത്. അതിനാൽ കേരളഭാഷയെ കാളിന്ദീജലവും ഹിമവൽപതിതജലവും കലൎന്ന സമുദ്രത്തിലെത്തുന്ന ഗംഗയുമായി രൂപണം ചെയ്യുന്നതിന്ന് ഏതെങ്കിലും അനുപപത്തിയോ പൂൎവ്വാപരഗ്രന്ഥങ്ങൾക്കു പരസ്പരവിരോധമോ യാതൊന്നും വരുന്നതുമില്ല. അപ്രകാരമുള്ള അൎത്ഥമല്ലാതെ ഗംഗക്കു ഹിമഗിരിഗളിതത്വം എന്നു വെച്ചാൽ ഹിമഗിരിയിൽനിന്ന് ഒഴുകി വരിക എന്ന സ്വഭാവമുള്ളതുപോലെ ഹിമഗിരിജന്യത്വവുംകൂടി (ഉൽപത്തിസ്ഥാനവും ഹിമഗിരിതന്നെയാണെന്ന സ്വഭാവവുംകൂടി) ഉണ്ടെങ്കിലും ആ അൎത്ഥമല്ല പ്രകൃതത്തിൽ ഗ്രന്ഥകാരൻ വിവക്ഷിച്ചിട്ടുള്ളതു്. ആ അവിവക്ഷിതാൎത്ഥമനുസരിച്ച് ആ വഴിക്ക് സംസ്കൃതജന്യത്വം കേരളഭാഷാസ്വരൂപത്തിന്നുണ്ടെന്ന് അൎത്ഥം കല്പിക്കുകയാണെങ്കിൽ മാത്രമാണ് ആ സംഗതി ശരിയല്ലാത്തതിനാൽ രൂപകാലങ്കാരവും പൂൎവ്വാപരഗ്രന്ഥങ്ങളും യോജിക്കാതെയായിത്തീരുന്നതും. അപ്പോൾ ഗ്രന്ഥകാരൻ ഭാഷയിലെ പദപ്രകൃതികൾ രണ്ടുവകയാണെന്നുള്ള ഏതൊരു സ്വഭാവമനുസരിച്ച് കേരളഭാഷയിൽ ഗംഗാരൂപണം ചെയ്തിരിക്കുന്നുവോ അതല്ലാതെ മറെറാരു സ്വഭാവമനുസരിച്ച് ആ ഗംഗാരൂപണം ശരിയാകുന്നില്ലെന്നും അതു ശരിയാകണമെങ്കിൽ 'ദ്രാവിഡഹിമഗിരിഗളിതാ' എന്നു പറയേണ്ടതായിരുന്നുവെന്നും ആ വഴിക്ക് പൂൎവ്വാപരഗ്രന്ഥവിരോധവും പറയാവുന്നതാണെന്നും മററുമാണല്ലോ മേൽകാണിച്ച ഖണ്ഡനം കൊണ്ടും വന്നുകൂടീട്ടുള്ളതു്. ചുരുക്കത്തിൽ ഗ്രന്ഥകാരൻ വിവക്ഷിച്ചിട്ടുള്ള അൎത്ഥം ശരിയായി യോജിച്ചിരിക്കെ, അദ്ദേഹം വിവക്ഷിക്കാത്ത മറെറാരൎത്ഥവുംകൂടി അതിന്നുണ്ടാകേണ്ടതാണെന്നു കല്പിച്ച് ആ അൎത്ഥം വാസ്തവത്തിൽ ശരിയല്ലാത്തതിനാൽ ഗ്രന്ഥകാരൻ പറഞ്ഞതു തെററാണെന്നാണ് ഖണ്ഡനകൎത്താവ് പറഞ്ഞിട്ടുള്ളതെന്നൎത്ഥം. ഖണ്ഡനകൎത്താക്കന്മാരുടെ ആ തെററിദ്ധാരണക്കു കാരണമാകട്ടെ 'ഹിമഗിരിഗളിതാ' എന്നതിന്നു ഹിമഗിരിജന്യാ എന്നൎത്ഥം കല്പിച്ചതും 'സംസ്കൃതഹിമഗിരിഗളിതാ, ദ്രാവിഡവാണീകളിന്ദജാമിളിതാ' എന്ന വിശേഷണ

ങ്ങൾക്ക് ക്രമേണ പൂർവ്വോത്തരഭാവവും കൂടി (ഒന്നുണ്ടായിക്കഴിഞ്ഞതിന്നുശേഷം മറേറതുണ്ടായി എന്ന നിലയും കൂടി) കവി വിവക്ഷിതമാണെന്നു കല്പിച്ചതുമാണ്. സംസ്കൃതഹിമഗിരിഗളിതയും ദ്രാവിഡവാണീകളിന്ദജാമിളിതയുമായ കേരളഭാഷാഗംഗ എന്നേടത്തോളമല്ലാതെ സംസ്കൃതഹിമഗിരിഗളിതയായിട്ട് ദ്രാവിഡവാണീകളിന്ദജാമിളിതയായ കേരളഭാഷാഗംഗ എന്നിങ്ങനെ ആ വിശേഷണങ്ങൾക്കു പൂർവ്വോത്തരഭാവം പ്രകൃതത്തിൽ കവി വിവക്ഷിതമാണെന്നു കല്പിക്കേണ്ടതില്ല. വാസ്തവത്തിൽ ഭാഷയിലെ പദസമൂഹത്തെപ്പററിയല്ലാതെ ഭാഷാസ്വരൂപത്തിന്റെ ജന്യജനകഭാവത്തെപ്പററി കേരളകൗമുദീകാരൻ ആ ഗ്രന്ഥഭാഗത്താൽ ഒന്നും പ്രസ്താവിച്ചിട്ടില്ലെന്നേ വിചാരിക്കേണ്ടതുമുള്ളു. അതിന്നും പുറമേ മേൽക്കാണിച്ച ബാധനയുക്തികളിൽ ചിലതിനെക്കുറിച്ചും അല്പം ആലോചിക്കേണ്ടതായിട്ടുണ്ട്. വാസ്തവത്തിൽ ജന്യജനകഭാവമുള്ള രണ്ടു ഭാഷയെപ്പററിയേടത്തോളവും ജനകഭാഷയുടെ വ്യാകരണത്തിൽ ഏതേതെല്ലാം തരം വിധികൾ ആവശ്യമായി വരുന്നുണ്ടോ ആവക വിധികളെല്ലാം ജന്യഭാഷയുടെ വ്യാകരണത്തിലും ആവശ്യമായി വരുമെന്ന് നിയമമില്ല. നേരെമറിച്ച് ഒരു ഭാഷയ്ക്കു കാലക്രമത്തിൽ വന്നുകൂടുന്ന പരിണാമഭേദം വഴിക്ക് വ്യാകരണവിധികളെപ്പററിയേടത്തോളം പല വ്യത്യാസങ്ങളും വേണ്ടിവരത്തക്കനിലയിൽ എത്തുമ്പോഴാണ് പൂർവ്വഭാഷയും പരിണാമഫലമായ ഭാഷയും രണ്ടാണെന്നുള്ള സ്ഥിതിതന്നെ ഉണ്ടായിത്തീരുന്നതും അവകൾ ജന്യജനകഭാവം പറഞ്ഞുതുടങ്ങുന്നതും. വ്യാകരണത്തിൽ അല്പം ചില വ്യത്യാസങ്ങൾ മാത്രമേ വേണ്ടതുള്ളു എന്ന നിലയിലിരിക്കുമ്പോഴാകട്ടെ, ഭാഷാഭേദംതന്നെ ഗണിച്ചുവരാറില്ല. സംസ്കൃതഭാഷയിലെ ഗാർഗ്ഗ്യ, ശാകല്യ, ശാകടായനാദി വ്യാകരണങ്ങൾക്ക് ഏതാനും ചില വ്യത്യാസങ്ങൾ ചേർത്തു പരിഷ്കരിച്ച് പാണിനിമഹർഷി വ്യാകരണം നിർമ്മിച്ചതുപോലെ പുതിയ വ്യാകരണം നിർമ്മി

ച്ചിട്ടോ കാത്യായനാദികൾ ചെയ്തതുപോലെ പൂർവ്വവ്യാകരണത്തിൽത്തന്നെ ചില അപവാദവിധികളും കൂട്ടിച്ചേർത്തിട്ടോ പൂർവ്വഭാഷയെന്ന നില വെച്ചുംകൊണ്ടുതന്നെ വ്യാകരണം ശരിപ്പെടുത്തുക മാത്രമാണ് ചെയ്തുവരുന്നത്. പലതരത്തിലുള്ള പ്രാകൃതഭാഷകളും അവയുടെ പരിണാമഭേദത്താലുണ്ടായ ഹിന്ദി, ബങ്കാളി മുതലായ ഭാഷകളും വാസ്തവത്തിൽ സംസ്കൃതഭാഷാജന്യങ്ങളായിരുന്നിട്ടും ആ ഭാഷകളുടെ വ്യാകരണവിധികൾക്കും സംസ്കൃതവ്യാകരണവിധികൾക്കും വളരെ വളരെ അന്തരമുണ്ട്. സംസ്കൃതഭാഷയുടെ ജ്യേഷ്ഠപുത്രിയായ പ്രാകൃതഭാഷയിൽതന്നെ ക്രിയകൾക്ക് സംസ്കൃതത്തിലുള്ളതുപോലെ ആത്മനേപദം, പരസ്മൈപദം എന്ന പദഭേദമില്ല. അതിലെ ക്രിയാപദങ്ങളെല്ലാം സംസ്കൃതത്തിലെ പരസ്മൈപദത്തോടു തുല്യമായ വിധത്തിൽ ഭാസഇ, വഡ്ഢഇ, ഹോഇ (സംസ്കൃതത്തിൽ ഭാസതേ, വർദ്ധതേ, ഭവതി. ആദ്യത്തെ രണ്ടും ആത്മനേപദം, ഭവതി എന്നതു പരസ്മൈപദം) എന്ന മാതിരി ഒരേരൂപത്തിൽത്തന്നെയാണ്. കർമ്മണിപ്രയോഗത്തിൽപ്പോലും ഹണീഅദി, ഗണിജ്ജന്തി (സംസ്കൃതം—ഹന്യതേ, ഗണ്യന്തേ) എന്നിങ്ങനെ തന്നെയാണ് ക്രിയാപദരൂപങ്ങളുള്ളത്. സംസ്കൃതത്തിലെ ആത്മനേപദരൂപങ്ങളുടെ അപഭ്രംശമായി മൂന്നോ നാലോ നിപാതങ്ങൾ മാത്രം ആത്മനേപദത്തോടു തുല്യമായ രൂപത്തിൽ ആ ഭാഷയിലുണ്ടെന്നേ ഉള്ളൂ. അല്ലാതെ ധാതുഭേദംകൊണ്ടുള്ള പദഭേദമൊന്നും പ്രാകൃതത്തിലില്ല. ഹിന്ദി, ബങ്കാളി മുതലായ ഭാഷകളിലും ആ മാതിരി പദഭേദം തീരെയില്ല. അതുപോലെ സംസ്കൃതത്തിൽ ഏകവചന ബഹുവചനങ്ങൾക്കു പുറമെ ദ്വിവചനം എന്നൊന്നും കൂടിയുള്ളതും അതു നിമിത്തം ഇരുപത്തൊന്നു വിധം വരുന്നതായിപ്പറഞ്ഞിട്ടുള്ള രൂപാവലീകോലാഹലങ്ങളും *

* സംസ്കൃതത്തിലും സംബോധനയടക്കം എട്ടു വിഭക്തികളിലും കൂടി ആകെ മൂന്നുമാത്രമേ ദ്വിവചനരൂപമുള്ളൂ. പ്രഥമ, ദ്വിതീയ, സം

സംസ്കൃതജന്യമായ പ്രാകൃതത്തിലോ അതിൽനിന്നുണ്ടായ ഹിന്ദി മുതലായതിലോ വരുന്നില്ല. എന്നു മാത്രമല്ല പ്രാകൃതഭാഷയിൽ ഷഷ്ഠീവിഭക്തിയും ചതുൎത്ഥീവിഭക്തിയും ഒന്നു തന്നെയാണ്. എന്നുവെച്ചാൽ സംസ്കൃതത്തിലെ 'പടുഭിഃ' എന്ന ഒരു തൃതീയാവിഭക്തികൊണ്ടുതന്നെ മലയാളത്തിൽ 'മിടുക്കന്മാരാൽ, മിടുക്കന്മാരോട്, മിടുക്കന്മാരെക്കൊണ്ടു' എന്നെല്ലാമുള്ള ശബ്ദങ്ങളുടെ അൎത്ഥം കുറിക്കുന്നതും മലയാളത്തിലെ 'രാമന്' എന്ന ഒരു ചതുൎത്ഥീവിഭക്തികൊണ്ടുതന്നെ സംസ്കൃതത്തിൽ 'രാമസ്യാസ്തി, രാമായദദാതി' എന്നീവകയിലെ 'രാമസ്യ,രാമായ' എന്നുള്ള രണ്ടു ശബ്ദങ്ങളുടെയും അൎത്ഥം കുറിക്കുന്നതും എങ്ങനെയോ അതുപോലെ പ്രാകൃതത്തിലെ 'ദേവാണം' എന്ന ഒരു വിഭക്തികൊണ്ടുതന്നെ സംസ്കൃതത്തിൽ 'ദേവേഭ്യഃ' എന്നും 'ദേവാനാം' എന്നും ഉള്ള ചതുൎത്ഥിയുടെയും ഷഷ്ഠിയുടെയും അൎത്ഥം കാണിക്കുന്നുണ്ടെന്നു സാരം. സംസ്കൃതത്തിൽ ക്രിയാപദങ്ങൾക്ക് ലിംഗഭേദംകൊണ്ടു രൂപഭേദമില്ല. ഹിന്ദീഭാഷയിൽ ലിംഗഭേദം രൂപഭേദത്തിന്നു കാരണമായിരിക്കുന്നു. അതിൽ പുല്ലിംഗത്തിൽ ശബ്ദരൂപങ്ങൾ 'മൈംഥാ (ഞാനായിരുന്നു) തൂഥാ (നീയായിരുന്നു) വഹഥാ (അവനായിരുന്നു)' എന്നിങ്ങനെയായിരിക്കെ സ്ത്രീലിംഗത്തിലെ ശബ്ദരൂപങ്ങൾ 'മൈംഥീ, തൂഥീ, വഹഥീ (അവളായിരുന്നു) എന്നെല്ലാമാണ് വരുന്നത്. ലിംഗനിൎണ്ണയക്രമത്തിലും സംസ്കൃതവും പ്രാകൃതവും ഹിന്ദിയും തമ്മിൽ വളരെ അന്തരമുണ്ടു. ഹിന്ദിയിൽ 'പുസ്തക'ശബ്ദവും മററും സ്ത്രീലിംഗമാണെന്നുള്ള ഒരു സംഗതി പറഞ്ഞാൽതന്നെ ഈ അന്തരം

ബോധന ഈ മൂന്നിനുംകൂടി ഒന്ന്, തൃതീയാചതുൎത്ഥീപഞ്ചമികൾക്കു കൂടി ഒന്ന്, ഷഷ്ഠീസപ്തമികൾക്കൊന്ന്. എന്നുവെച്ചാൽ ദ്വിവചനപ്രത്യയം കൂടാതെ ഉള്ളൂ. അതിനെ എല്ലാവിഭക്തികളിലും ചേൎത്തു ചൊല്ലി ഇരുപത്തൊന്നോ ഇരുപത്തുനാലോ വിഭക്തിപ്രത്യയമുണ്ടെന്നാക്കിത്തീൎക്കയാണെന്നൎത്ഥം.

എത്രത്തോളമുണ്ടെന്നൂഹിക്കാവുന്നതിനാൽ അത് അധികം വിസ്തരിക്കുന്നില്ല. ഇങ്ങനെ സംസ്കൃതജന്യങ്ങളായ പ്രാകൃതാദി ഭാഷകളിലും സംസ്കൃതത്തിലുള്ള ആത്മനേപദാദിഭേദം, ദ്വിവചനരൂപം, വികരണഭേദം, വിഭക്ത്യർത്ഥങ്ങൾക്കൈക്യം മുതലായതില്ലാത്തതിനാൽ മലയാളഭാഷയിൽ ആ വക സംസ്കൃതവ്യാകരണവിഷയങ്ങളില്ലെന്നുള്ള സംഗതി ആ ഭാഷകൾ സംസ്കൃതജന്യത്വമില്ലെന്നു സാധിപ്പാനുള്ള യുക്തികളിൽ ഉൾപ്പെടുന്നതല്ല.

ഇനി ഗൃഹങ്ങളിൽ പതിവായി വ്യവഹരിച്ചുവരുന്ന വാക്കുകൾ സംസ്കൃതത്തിലും മലയാളത്തിലും പരസ്പരം യാതൊരു സംബന്ധവുമില്ലാത്തവയാണെന്നു പറഞ്ഞിട്ടുള്ള യുക്തിയുടെ സ്ഥിതി നോക്കാം. അതിനു മുമ്പിൽതന്നെ ആ വിഷയത്തിൽ ഉദാഹരിച്ച ചില വാക്കുകളെപ്പറ്റി അല്പം വിചാരിക്കേണ്ടതുണ്ട്. 'തായ്' തള്ള, തന്ത' എന്നിവയിൽ 'തായ്*' എന്ന വാക്ക് മലയാളികളുടെ വ്യവഹാരഭാഷയിൽ തന്നെ ഉൾപ്പെടുന്നതല്ല. ചെന്തമിഴിൽനിന്ന് കേരളസാഹിത്യത്തിലേക്കു മാത്രം മററു ചില വാക്കുകളെപ്പോലെ തത്സമരീതിയിൽ ആ വാക്കും എടുത്തിട്ടുണ്ടെന്നു മാത്രമേയുള്ളു. തള്ള, തന്ത എന്ന പദങ്ങളും മലയാളികളുടെ ശുദ്ധഭാഷയല്ല. മുഖത്തിനു 'മോന്ത' എന്നു പറയുന്നതുപോലെ അത്ര തന്നെയില്ലെങ്കിലും കുറെ നികൃഷ്ടതയുംകൂടി കാണിച്ചുംകൊണ്ടാണ് മലയാളത്തിൽ ആ പദങ്ങൾ മാതാപിതാക്കന്മാരെ കുറിക്കുന്നത്. മലയാളത്തിലെ ശുദ്ധവ്യവഹാരഭാഷയിൽ ആ ഗുരുജനങ്ങളെ പ്രതിപാദിക്കുന്ന പദങ്ങൾ അമ്മ, അച്ഛൻ എന്നിവയാണ്. പക്ഷേ 'അമ്മ' എന്നത് 'അംബാ' എന്ന് അതേ അർത്ഥത്തിലുള്ള സംസ്കൃതപദത്തിന്റെ തൽഭവവും 'അച്ഛൻ' എന്നത് അല്പം അർത്ഥവ്യത്യാസമുണ്ടെങ്കിലും സംസ്കൃതത്തിലെ 'അഹം' എന്ന ഏകവചന

* തുളുഭാഷയിൽ 'അമ്മ' എന്ന പദത്തിന് അച്ഛൻ എന്നാണർത്ഥമെന്നുള്ള സംഗതിയും ഓർത്തുകൊൾക.

ശബ്ദം പ്രാകൃതത്തിൽ 'അംഹേ' എന്നും ഹിന്ദിയിൽ 'ഹമ' എന്നും ബഹുവചനമായി പൎയ്യവസിച്ചതുപോലെ പ്രാകൃതത്തിൽ അമ്മ എന്നൎത്ഥമായ 'അജ്ജു' എന്നതിന്റെയോ വലിയ അൎത്ഥവ്യത്യാസംകൂടാതെ തന്നെ സംസ്കൃതത്തിലെ ആൎയ്യശബ്ദത്തിനു പ്രാകൃതഭാഷയിലുള്ള രൂപമായ 'അജ്ജ' എന്നതിന്റെയോ തൽഭവവുമാണെന്നു വല്ലവരും വാദിച്ചാലോ എന്നു ശങ്കിച്ചിട്ടായിരിക്കാം ഖണ്ഡനകൎത്താക്കന്മാർ ആ ശുദ്ധഭാഷാപദങ്ങളെ ഉപേക്ഷിച്ചത്. ഏതായാലും ഈ ഗൃഹ്യപദഭേദം എന്ന സംഗതിയും മലയാളത്തിന്റെ മാതൃത്വം സംസ്കൃതത്തിനല്ലെന്നു സാധിപ്പാൻ ശരിയായി മതിയാകുമോ എന്നു സംശയമാണ്. എന്തുകൊണ്ടെന്നാൽ ഏതുഭാഷയിലും അന്യഭാഷാസംസൎഗ്ഗത്തിന്റെ ശക്തി വൎദ്ധിച്ചുവരുമ്പോൾ സംഭാഷണഭാഷയിലെയും പദപ്രകൃതികൾ കാലക്രമത്തിൽ മാറിവരുന്നതു സ്വഭാവമാണ്. ഒന്നാംപ്രകരണത്തിൽ കാണിച്ച പ്രകാരം ഒരു ഭാഷയിൽ സാഹിത്യഭാഷാസ്വരൂപം വ്യവസ്ഥപ്പെട്ടുകഴിഞ്ഞിട്ടില്ലെങ്കിൽ അതിലുണ്ടാകുന്ന അന്യഭാഷാവ്യാപ്തി സംഭാഷണത്തിലുള്ളതിനെക്കാൾ സാഹിത്യത്തിൽ അധികമായിരിക്കുമെന്നും സാഹിത്യഭാഷാസ്വരൂപം അന്യഭാഷാസംസൎഗ്ഗത്തിനു മുമ്പു തന്നെ വ്യവസ്ഥിതമായിട്ടുണ്ടെങ്കിൽ പിന്നെയുണ്ടാകുന്ന അന്യഭാഷാകോലാഹലമെല്ലാം സംഭാഷണഭാഷയിൽ മാത്രമായിരിക്കുമെന്നും ഒരു വ്യത്യാസമുള്ളതുപോലെ സംഭാഷണഭാഷയിലും രാജ്യഭരണം, കച്ചവടം, കയ്ത്തൊഴിൽ മുതലായ ബാഹ്യവ്യാപാരങ്ങളെക്കുറിച്ചുള്ള വ്യവഹാരങ്ങളിലാണ്. അന്യഭാഷ ആദ്യമായി വ്യാപിക്കുന്നതെന്നും ഗൃഹ്യവ്യവഹാരങ്ങളിൽ കാലക്രമത്തിലാണ് കടന്നുകൂടുന്നതെന്നും ഉള്ള ഒരു വ്യത്യാസംമാത്രം ഉണ്ടന്നേ ഉള്ളൂ. ആ വിധത്തിൽ വന്നുചേരുന്ന അന്യഭാഷാവ്യാപ്തിയും എല്ലാത്തരം ശബ്ദങ്ങളെപ്പററിയേടത്തോളവും ഒരുപോലെയല്ല ഉണ്ടാകുന്നത്. നാമശബ്ദങ്ങളിൽ സൎവ്വനാമവൎഗ്ഗത്തിൽപ്പെട്ട ചിലതൊഴികെ ശേഷമുള്ളവയിലെല്ലാം അന്യഭാഷാസംസൎഗ്ഗം അതിന്റെ

ശക്തിയനുസരിച്ച് അധികം എളുപ്പത്തിൽ വ്യാപിക്കുന്നതാണ്. പാത്രം, പീഠം, മൂത്രം, പെട്ടകം മുതലായ ഗൃഹ്യഭാഷാപദങ്ങൾതന്നെ അതിന്നുദാഹരണം. അതു കഴിഞ്ഞാൽ 'ഭക്ഷിക്ക, ശൌചിക്ക' എന്ന മാതിരി ക്രിയാപദപ്രകൃതികളിലും അല്പാല്പം പ്രവേശിക്കുന്നതുമാണ്. അതുകൊണ്ട് ദ്രവ്യനാമം, ഗുണനാമം, ക്രിയാനാമം ഇവയെസ്സംബന്ധിച്ചേടത്തോളം ഗൃഹ്യവ്യവഹാരങ്ങളിൽത്തന്നെയായാലും ഒരു ഭാഷ മറെറാരു ഭാഷയിൽനിന്നു വ്യത്യാസപ്പെട്ടിരിക്കുന്ന സംഗതികൊണ്ട് അതിൽ വേറെച്ചില ഭാഷകളുടെ സംസൎഗ്ഗം പ്രബലമായുണ്ടായിട്ടുണ്ടെന്നൂഹിക്കാമെന്നല്ലാതെ ആ രണ്ടു ഭാഷകളും ഒരു കുലത്തിൽപെട്ടവയല്ലെന്നു സാധിപ്പാൻ അതും വേണ്ടവിധം മതിയാകുന്നതല്ല. അതുകൊണ്ടുതന്നെയാണ് ആ സംഗതി അടിസ്ഥാനമാക്കി മലയാളത്തിന് സംസ്കൃതജന്യത്വം ഖണ്ഡിപ്പാൻ പുറപ്പെട്ടവരും ഗൃഹ്യഭാഷയിൽച്ചേൎന്നവയും ആ വക അൎത്ഥത്തെക്കുറിക്കുന്ന ദ്രമിഡഭാഷാപദങ്ങൾ ഏതെല്ലാമായിരുന്നുവെന്നുതന്നെ നിശ്ചയമില്ലാത്തവയുമായ നഖം, മുഖം മുതലായ ശബ്ദങ്ങളും 'ഒരു വസ്തു തരില്ല, ജലപാനം കഴിച്ചിട്ടില്ല, നല്ല ഭംഗിയുണ്ട്' എന്നിവയിലെ വസ്തു, ജലപാനം, ഭംഗി തുടങ്ങിയവയും എല്ലാം സംസ്കൃതഭാഷ വന്നു കയ്യേറിക്കൈവശപ്പെടുത്തിയവയാണെന്നുതന്നെ സമ്മതിക്കേണ്ടി വന്നിട്ടുള്ളതും. ഇങ്ങനെ സൂക്ഷ്മസ്ഥിതിയനുസരിച്ചു നോക്കുമ്പോൾ ഞാൻ, നീ, അവൻ, ഇവൻ മുതലായ പുരുഷസർവനാമപ്രകൃതികളും വിഭക്തിപ്രത്യയരൂപം, വചനപ്രത്യയരൂപം, ക്രിയാപദപ്രത്യയരൂപം, ആ വക പ്രത്യയങ്ങൾ ചേൎക്കുന്ന ക്രമം എന്നിവയാണ് ഒരു ഭാഷയിൽ അന്യഭാഷാസംസൎഗംകൊണ്ട് കാലക്രമത്തിലും മുഖ്യമായി മാറാതെയിരിക്കുന്നതെന്നു കാണാം. അതിനാൽ അവയെപ്പററിയേടത്തോളം സാദൃശ്യമുണ്ടെങ്കിൽ അതടിസ്ഥാനപ്പെടുത്തി ഭാഷകൾക്കു വൎഗൈക്യവും ആ സാദൃശ്യമില്ലെങ്കിൽ വൎഗഭേദവും സാധിക്കുന്നതേ യുക്തമാകുകയുള്ളു എന്നും മററു വ്യാകരണവിധികൾ,

ഗൃഹ്യവ്യവഹാരത്തിലെ ചില പദഭേദങ്ങൾ മുതലായതെല്ലാം ആ വിഷയത്തിൽ അനുപയുക്തങ്ങളാണെന്നുംതന്നെ കരുതേണ്ടതായിരിക്കുന്നു. അങ്ങനെയുള്ള പ്രത്യയസാദൃശ്യംതന്നെയും രണ്ടുഭാഷകൾ തമ്മിലുള്ള ജന്യജനകഭാവം വളരെ അടുത്തതാണെങ്കിൽ മാത്രമേ, എന്നുവെച്ചാൽ—മാതൃപുത്രീഭാവമോ സോദരീഭാവമോ ആണെങ്കിൽ മാത്രമേ സ്പഷ്ടമായിക്കാണ്മാൻ സാധിക്കയുള്ളൂ. വംശപരമ്പര അകന്നുപോകുന്തോറും ആ വക സാദൃശ്യവും അധികമധികം സൂക്ഷ്മമായിത്തീരുന്നതാണ്.

മലയാളം സംസ്കൃതജന്യമാണെങ്കിൽ രണ്ടിന്റേയും അക്ഷരമാല ഒന്നായിരിക്കണമെന്നും അങ്ങനെ ഒന്നായിരുന്നുവെങ്കിൽ മലയാളത്തിലെ ചില പ്രാചീനകൃതികളിൽ വിഷം, ഹനുമാൻ മുതലായ പദങ്ങൾക്കു പകരം വിടം, അനുമാൻ എന്നും മററും പ്രയോഗിക്കേണ്ട ആവശ്യം വരില്ലെന്നും മററും പറഞ്ഞിട്ടുള്ള യുക്തിയും തീരെ ശരിയല്ല. സംസ്കൃതത്തിലെ വിഷം മുതലായ ശബ്ദങ്ങളെ ചെന്തമിഴിലേക്കു 'വിട'മാക്കിയെടുത്തിരുന്നതിനെ ചെന്തമിഴിന്റെ ആക്രമം അസാമാന്യമായുണ്ടായ മലയാളഭാഷയിലേക്കു തത്സമരീതിയിൽ എടുത്തതാണെന്നുവരുവാൻ യാതൊരു വിരോധവുമില്ല. ഭിക്ഷ, സ്ഥാലി, ക്രമുകം മുതലായ ശബ്ദങ്ങൾ മലയാളത്തിലുണ്ടെങ്കിലും പിച്ച, താലി, കമുക് എന്നിവകളും ഇവിടെ പേരുമാറിക്കൂടെന്നില്ലല്ലോ. അവയിൽ ഇന്നത് പ്രയോഗിക്കയെന്നുള്ളത് ഗ്രന്ഥകാരന്റെ ഇഷ്ടാധീനമാണ്. ചെന്തമിൾ ദേശത്തോടു വളരെ അടുത്ത പ്രദേശത്തുണ്ടായ ഒന്നോ രണ്ടോ കൃതികളിൽ ഊഷ്മാക്ഷരങ്ങളും മഹാപ്രാണാക്ഷരങ്ങളും ചേർന്ന വാക്കുകൾതന്നെ വളരെ ദുർല്ലഭമായിക്കാണുന്നതാകട്ടെ ആ പ്രദേശത്ത് ശുദ്ധപദങ്ങളേക്കാൾ ചെന്തമിഴിലേക്ക് തത്ഭവരീതിയിൽ എടുത്തിട്ടുള്ള ചെന്തമിൾപ്പദങ്ങളാണ് അധികം പ്രസിദ്ധങ്ങളായിട്ടുള്ളതെന്നതുകൊണ്ടാണ്. ആ സംഗതി ഇക്കാലത്തും സ്പഷ്ടവുമാണ്. അതുകൊണ്ടുതന്നെയാണ് 'രാമചരിതം' മുതലായ ആവക കൃതികളിൽ മലയാള

ത്തിന്ന യോജിക്കാത്തവിധം ചില ചെന്തമിഠസന്ധികളും, നീട്ടൽ, കുറുക്കൽ മുതലായി ഒമ്പതുവിധത്തിലുള്ള ചെന്തമിഠ സാഹിത്യവികാരങ്ങളും, ചെന്തമിഴിലെ ദേശ്യപദങ്ങളും കാണുന്നതും. അതിനാൽ അക്ഷരമാലയെപ്പററിപ്പറഞ്ഞിട്ടുള്ള ആ സംഗതിയും പ്രകൃതത്തിൽ ഉപയുക്തമാകുന്നതല്ല. എന്നു മാത്രവുമല്ല, സംസ്കൃതജന്യമായ പ്രാകൃതത്തിൽത്തന്നെ സംസ്കൃതത്തിലെ പലമാതിരി കൂട്ടക്ഷരങ്ങളും ഉഷ്മമഹാപ്രാണങ്ങളിൽച്ചിലതും വരുന്നതല്ല. സൂര്യ, നർത്തക, കൈടഭ, അഗ്നി, യഷ്ടി മുതലായ സംസ്കൃതപദങ്ങഠ ആ ഭാഷയിലേക്ക് സൂയ്യ, നട്ടഅ, കഇടവ, അഗ്ഗി, ലട്ടി എന്നീവക രൂപത്തിലാണ് മാറീട്ടുള്ളത്. അതിനാൽ വാക്കുകഠക്കുള്ള അക്ഷരമാററം ഭാഷകളുടെ ജന്യജനകഭാവത്തെ ഖണ്ഡിപ്പാനുള്ള ഒരു യുക്തിതന്നെയുമാകുന്നതല്ല.

മേൽകാണിച്ച സംഗതികളാൽ പ്രധാനമായി പ്രത്യയങ്ങളുടെയും പുരുഷസർവനാമങ്ങളുടെയും സ്വരൂപസാജാത്യം അനുസരിച്ചു ഭാഷകഠ തമ്മിലുള്ള ജന്യജനകഭാവം പരിശോധിക്കുന്നതത്രേ യുക്തമാകയുള്ളു എന്നായല്ലോ. അതിനാൽ ആ വഴിക്കുതന്നെ മലയാളം സംസ്കൃതജന്യമാണെന്നുള്ള വാദം എത്രത്തോളം ശരിയാണെന്നു നോക്കാം. അതിൽ ഈ സംസ്കൃതജന്യതാവാദത്തിന് എത്രത്തോളം പ്രാബല്യമുണ്ടെന്നുള്ള സംഗതിതന്നെ ഒന്നാമതായി വിചാരിക്കേണ്ടതുണ്ട്. കേരളകൌമുദീഗ്രന്ഥകാരൻ അപ്രകാരം ഒരഭിപ്രായം സൂചിപ്പിച്ചിട്ടുണ്ടെന്നുള്ള തെററിദ്ധാരണകൊണ്ടു മാത്രമാണ് അങ്ങനെ ഒരുപക്ഷം പുറപ്പെട്ടിട്ടുള്ളതെങ്കിൽ ആ ഗ്രന്ഥകാരൻ അതു സൂചിപ്പിച്ചിട്ടില്ലെന്നു ബോദ്ധ്യപ്പെടുത്തിയാൽത്തന്നെ ആ പക്ഷവും ശരിയല്ലെന്നായല്ലോ. വാസ്തവത്തിൽ അത്ര മാത്രമല്ല ആ മതത്തിന്നു പ്രാബല്യമുള്ളത്. വളരെക്കാലമായിത്തന്നെ ഭാഷാപണ്ഡിതന്മാരുടെയിടയിൽ അങ്ങനെയൊരഭിപ്രായം പരമ്പരയായി നിലനിന്നു പോന്നുകാണുന്നുണ്ട്. പ്രാചീനഭാഷാപണ്ഡിതന്മാരിൽ അഗ്രേസരനായ ലീലാതിലകകാരൻ ഭാഷോൽപത്തിയെപ്പററി പ്രസ്താവിക്കുന്ന അവസ

രത്തിൽ മലയാളഭാഷക്കും സംസ്തജന്യത്വം അഭിപ്രായ പ്പെട്ടിരിക്കുന്നു. അദ്ദേഹം ഇങ്ങനെയാണ് പ്രസ്താവിക്കു ന്നതു്:—

"ഇഹ താവത്സംസ്കൃതമനാദി. അന്യദാദിമൽ. തസ്യ സംസ്കൃതാൽ പ്രഭവഃസ്യാൽ. തത്ര പ്രകൃതിത്വേന സ്ഥിതം സംസ്കൃതംകച്ചിദൂഹവിഷയോ ഭവതി. കചിൽ പുനര ത്യന്തതിരോഭാവാദൂഹോ ന ശക്യതേ."

ഈ ഗ്രന്ഥത്തിന്—സംസ്കൃതഭാഷ അനാദിയാണ്, എന്നുവെച്ചാൽ ആദികാണ്മാൻ സാധിക്കാത്തതാണ്. മററ തു് ആദിയുള്ളതുമാണ്. അതിൻെറ ഉൽപത്തി സംസ്കൃത ത്തിൽനിന്നായിരിക്കണം. അതിൽ ചില ശബ്ദങ്ങളെപ്പററി യേടത്തോളം പ്രകൃതിയായ, എന്നുവെച്ചാൽ മൂലഭൂതമായ സംസ്കൃതരൂപം ഊഹിച്ചു കണ്ടുപിടിപ്പാൻ സാധിക്കുന്ന താണ്. ചിലതിൻെറ സംഗതിയിലാകട്ടെ കാലക്രമത്തിൽ മാററം കുറെയധികംവന്നു് പരസ്പരസാദൃശ്യം മറഞ്ഞുപോയ തിനാൽ ആ സംസ്കൃതശബ്ദരൂപം ഏതാണെന്നൂഹിപ്പാൻ സാധിക്കുന്നതല്ല എന്നാണല്ലോ താൽപര്യം. ഭാഷാതത്വ ത്തെപ്പററി സാമാന്യം നിഷ്കൃഷ്ടമായും യുക്തിയുക്തമായും പല ചർച്ചകളും ചെയ്തിട്ടുള്ള ആ പ്രാചീനാചാര്യൻപോലും ഇങ്ങനെ അഭിപ്രായപ്പെട്ടിട്ടുള്ള സ്ഥിതിക്കു് പ്രകൃതവിഷയ മായ സംസ്കൃതജന്യത്വവാദം അത്ര നിസ്സാരമല്ലെന്നും അതി നെപ്പററി കുറെക്കൂടി നിഷ്കൃഷ്ടമായി പരിശോധിക്കേണ്ടതു ണ്ടെന്നും വന്നുകൂടുന്നു. അതിനാൽ ഈ സംസ്കൃതജന്യത്വ വാദികളുടെ അഭിപ്രായം എന്താണെന്നുതന്നെ ഒന്നു വിവേ ചനം ചെയ്തു തീർച്ചപ്പെടുത്തേണ്ടതായുമിരിക്കുന്നു. അതിൽ മലയാളം സംസ്കൃതജന്യമാണെന്നു പറയുന്നതിന് മറെറാ രു ഭാഷയും ഇടയിൽപെടാത്തവിധം പ്രാകൃതംപോലെ

സംസ്കൃതത്തിൽനിന്നു നേരെതന്നെ ജനിച്ചതാണ് മലയാളമെന്നോ, അതോ സംസ്കൃതത്തിൽനിന്ന് ഒന്നോ രണ്ടോ ഭാഷ ഇടയിൽപെട്ടവയായിട്ടുണ്ടായി അതിൽനിന്നുണ്ടായതാണ് മലയാളമെന്നോ അഭിപ്രായം? എന്നുവെച്ചാൽ കേരളഭാഷ സംസ്കൃതഭാഷയുടെ പുത്രിതന്നെയാണെന്നഭിപ്രായമുണ്ടോ അതോ പരമ്പരയായി സംസ്കൃതവംശത്തിൽ ജനിച്ചതാണെന്നുമാത്രമേ അഭിപ്രായമുള്ളു? അതുപോലെതന്നെ സംസ്കൃതമെന്ന പദം ചിലപ്പോൾ വേദാദികൾ ഉൾപ്പെട്ട 'ആര്യഭാഷ' എന്ന സാമാന്യാർത്ഥത്തിലും ചിലപ്പോൾ ആ ആര്യഭാഷയുടെ പരിഷ്കൃതരൂപവും 'കാവ്യാദികളിൽക്കാണുന്നതുമായ 'സംസ്കൃതഭാഷ' എന്ന വിശേഷാർത്ഥത്തിലും സാധാരണ പ്രയോഗിച്ചുവരാറുള്ളതുകൊണ്ട് പ്രകൃതത്തിലെ സംസ്കൃതശബ്ദത്തിനു വേദഭാഷാസാധാരണമായ ആര്യഭാഷ എന്നുമാത്രമാണോ അർത്ഥം കരുതീട്ടുള്ളത് ? അതോ ആ ആര്യഭാഷയിൽ കാലക്രമത്തിലുണ്ടായ വികാരങ്ങളും അതനുസരിച്ചുണ്ടായ സാഹിത്യഗ്രന്ഥങ്ങളും അടിസ്ഥാനപ്പെടുത്തി പരിഷ്കരിച്ചു വ്യവസ്ഥപ്പെടുത്തിയ ഭാഷാരൂപമായ സംസ്കൃതഭാഷയെന്നുതന്നെ അർത്ഥം കരുതീട്ടുണ്ടോ ? ഇങ്ങനെ സംസ്കൃതജന്യമെന്നതിന്ന് ആര്യഭാഷയുടെ പരിഷ്കൃതരൂപമായ സംസ്കൃതത്തിൽനിന്നു നേരെതന്നെ ഉണ്ടായത്, അതിൽനിന്നു പരമ്പരയായുണ്ടായത്, ആര്യഭാഷയുടെ പ്രാചീനരൂപത്തിൽനിന്നു നേരെതന്നെ ഉണ്ടായത്, അതിൽനിന്നു പരമ്പരയായുണ്ടായത് എന്നീവിധത്തിൽ നാലുതരം അഭിപ്രായങ്ങൾ കല്പിക്കാവുന്നതാണ്. അതിൽ ഒന്നാമത്തെ പക്ഷമാണെങ്കിൽ വിഭക്തിപ്രത്യയങ്ങൾ, ക്രിയാപദപ്രത്യയങ്ങൾ, പുരുഷസർവനാമങ്ങൾ, നിപാതങ്ങൾ ഇവയുടെ സ്വരൂപങ്ങളിൽ ആ പരിഷ്കൃതഭാഷയും പ്രാകൃതഭാഷയും തമ്മിൽ അടുത്ത സാജാത്യം കാണുന്നതുപോലെ മലയാളവും ആ പരിഷ്കൃതഭാഷയും തമ്മിലും സാജാത്യമുണ്ടായിരിക്കേണ്ടതാണ്. അതു തീരെയില്ലെന്നു താഴെ കാണിക്കുന്ന ഉദാഹരണങ്ങളാൽ സ്പഷ്ടവുമാണ്:—

| സംസ്കൃതം | പ്രാകൃതം | മലയാളം |
|---|---|---|
| ചന്ദ്രഃ * | ചന്ദോ | ചന്ദ്രൻ |
| ചന്ദ്രം | ചന്ദം | ചന്ദ്രനെ |
| ചന്ദ്രേണ | ചന്ദേണ | ചന്ദ്രനാൽ |
| ചന്ദ്രസ്യ | ചന്ദസ്സ | ചന്ദ്രന്റെ |
| ചന്ദ്രാണാം | ചന്ദാണം | ചന്ദ്രന്മാരുടെ |
| ഭവതി | ഹോദി | ഭവിക്കുന്നു |
| ബഭൂവ | ഹുവീഅ | ഭവിച്ചു |
| ഭവിഷ്യാമി | ഹോസ്സാമി | ഭവിക്കും |
| മാം | മം | എന്നെ |
| അസ്മാഭിഃ | അമ്ഹേഹി | ഞങ്ങളാൽ |
| ത്വം | തും, തുവം | നീ |
| സഃ | സോ | അവൻ |
| ഏഷഃ | ഏസോ | ഇവൻ |
| ഏവ | എവ്വ, ജെവ്വ | തന്നെ |
| ഇവ | വിഅ, വിവ | പോലെ |



ഇപ്രകാരം പ്രത്യയരൂപാംശങ്ങളിലും മററും ആ സംസ്കൃതത്തോടു യാതൊരടുപ്പവുമില്ലാത്തതിനാൽ ഒന്നാമത്തെ പക്ഷം ഒരുവിധത്തിലും ശരിയാകയില്ലെന്നു നിർവിവാദമായിത്തന്നെ നിശ്ചയിക്കാം. രണ്ടാമത്തെ പക്ഷമാണെങ്കിൽ സംസ്കൃതഭാഷക്കും മലയാളഭാഷക്കും ഇടയിലുണ്ടായിട്ടുള്ള ഭാഷകൾ ഇന്നിന്നവയാണെന്നുംകൂടി അറിഞ്ഞിരിക്കണം. എന്നാൽ മാത്രമേ ഇന്നവഴിക്കാണു് സംസ്കൃതഭാഷയുടെ ഒരു ശാഖ മലയാളമായിപ്പരിണമിച്ചതെന്നും പ്രത്യയാംശങ്ങളിലും മററും ഉണ്ടാകേണ്ട സാദൃശ്യം ഇന്നിന്നമാതിരിയിലാണു് തേഞ്ഞുമാഞ്ഞു പോയതെന്നും അറിവാൻ സാധിക്കയുള്ളു. മാഗധി, ശൌരസേനി, പാലി, പൈശാചി എന്നീവക പ്രാകൃതഭാഷകളിലൊന്നാണു് സംസ്കൃതമലയാളങ്ങൾ യോജി

* സംസ്കൃതത്തിലും ചന്ദ്രഃ ഭവതി എന്നീവക സ്ഥലങ്ങളിൽ ചന്ദ്രോ ഭവതി എന്നു് ഓകാരമാകുന്നതു നോക്കുക.

പ്പിക്കത്തക്കവിധം ഇടയിലുണ്ടായ ഭാഷയെന്നുവരുവാൻ ആ ഭാഷകൾ തമ്മിലും അവയ്ക്കു സംസ്കൃതഭാഷയോടും കാണുന്ന സാജാത്യംപോലെ ആ പ്രാകൃതങ്ങളിലൊന്നിനോടും മേല്പറഞ്ഞവിധത്തിലുള്ള സാജാത്യം മലയാളത്തിനു കാണാത്തതിനാൽത്തന്നെ നിവൃത്തിയുള്ളതല്ല. ഒരു യുക്തിയും തെളിവും കൂടാതെ ആ ലൌകികസംസ്കൃതത്തിൽനിന്നു പരമ്പരയായി ജനിച്ചതാണ് മലയാളമെന്നു പറയുന്നതു വിശ്വസിക്കാവുന്നതുമല്ല. അതിനും പുറമെ പ്രാകൃതഭാഷോല്പത്തിക്കു ശേഷമാണ് മലയാളത്തിൽ ജനവാസം തുടങ്ങിയതെന്നും തീർച്ചപ്പെടുത്തേണ്ടതായി വരും. അതിനാൽ രണ്ടാമത്തെ അഭിപ്രായവും സ്വീകരിക്കത്തക്കതായിരിക്കുന്നില്ല.

ഇനി ആര്യഭാഷയിൽനിന്നു വളരെക്കാലംമുമ്പ്, എന്നുവെച്ചാൽ വേദകാലത്തിനും എത്രയോ വളരെ മുമ്പ് നേരെതന്നെ ജനിച്ച ഒരു ശാഖയാണ് മലയാളമെന്നാണഭിപ്രായമെങ്കിൽ ആ പക്ഷത്തിലും ചില അസംഗതികളുണ്ട്. ദ്രമിഡശാഖകളായ തെലുങ്ക്, ചെന്തമിഴ്, കർണ്ണാടകം, മലയാളം മുതലായ ഭാഷകൾക്കെല്ലാം ഭാഷാഭേദനിയാമകളായ പ്രത്യയാദ്യംശങ്ങളിൽ അടുത്ത സാദൃശ്യം കാണുന്നതുകൊണ്ട് ഒന്നുകിൽ ഇവയെല്ലാം പൊതുവായ ഒരു മൂലഭാഷയിൽ നിന്നുണ്ടായതായിരിക്കണം, അല്ലെങ്കിൽ ഇവയിൽത്തന്നെ ഒന്നു മററുള്ളവയുടെ മൂലമായിരിക്കണം എന്നുള്ളതു തീർച്ചയാണല്ലോ. അതിൽ ഇവക്കെല്ലാം അടിസ്ഥാനം, ഇപ്പോഴില്ലാത്തതും എല്ലാററിനും പൊതുവായുള്ളതുമായ ഒരു മൂലഭാഷയാണെന്നും ആ ഭാഷ പ്രാചീനാര്യഭാഷതന്നെയാണെന്നുമാണ് അഭിപ്രായമെങ്കിൽ ഇപ്പോൾ കാണുന്നവയിൽവെച്ച് ഏററവും പഴക്കമേറിയതും ലൌകികസംസ്കൃതത്തിന്റെ മൂലഭാഷയുമായ വൈദികഭാഷക്കും ഈ ദ്രമിഡശാഖകൾക്കും പരസ്പരം സഹോദരീഭാവമോ അടുത്ത ചാർച്ചയെങ്കിലുമോ ഉണ്ടെന്നുവരുന്നതിനാൽ വേദഭാഷയും ദ്രമിഡഭാഷകളും തമ്മിൽ ഭാഷാഭേദനിയാമകാംശങ്ങളിൽ കുറെയെങ്കിലും സാജാത്യമുണ്ടാകേണ്ടതാണ്. അതു ലേശംപോലും

കാണുന്നില്ല. പൊതുവായ ഒരു മൂലഭാഷയല്ല ദ്രമിഡഭാഷാശാഖകൾക്കടിസ്ഥാനം. അവയിൽത്തന്നെ ഒന്നിൽനിന്നു കാലക്രമത്തിൽ മററുള്ളവ ജനിച്ചതാണെന്നാണെങ്കിൽ ആ ജനകഭാഷ മലയാളമോ മറേറതെങ്കിലുമോ എന്ന സംഗതിയും വിചാരിക്കേണ്ടതുണ്ട്. മലയാളംതന്നെയാണെന്നുള്ള പക്ഷം മുമ്പു പറഞ്ഞതുപോലെ മലയാളത്തിനും ആൎയ്യവേദഭാഷക്കുമെങ്കിലും പരസ്പരസാദൃശ്യമുണ്ടാകണമെന്നുവരുന്നതാണ്. അതുണ്ടായാലേ പ്രാചീനാൎയ്യഭാഷയിൽനിന്നു നേരെത്തന്നെ ജനിച്ചതാണ് മലയാളമെന്നു പറയുന്നതു യുക്തമാകയുള്ളു. മലയാളമല്ല ചെന്തമിഴ് മുതലായതിലൊന്നാണ് മലയാളത്തിനും മററും അടിസ്ഥാനമെങ്കിൽ ആൎയ്യഭാഷയിൽനിന്നു നേരെത്തന്നെ ജനിച്ചതല്ല മലയാളമെന്നു സിദ്ധിക്കയും ചെയ്യുന്നു. ഇങ്ങനെ മൂന്നാമത്തെ പക്ഷത്തിലുള്ള സംസ്കൃതജന്യത്വവും നല്ല ശരിയായിത്തീരുന്നതല്ല.

പ്രാചീനാൎയ്യഭാഷയിൽനിന്ന് പല നിലകളും ഇടക്ക് കഴിഞ്ഞിട്ടുള്ളവിധം പരമ്പരയായി ജനിച്ചിട്ടുള്ളതാണ് നമ്മുടെ ഭാഷ, എന്നുവെച്ചാൽ മലയാളഭാഷയുടെയും കുലകൂടസ്ഥതയുടെ സ്ഥാനം ആൎയ്യഭാഷക്കു തന്നെയാണ് എന്നുള്ള നാലാമത്തെ അഭിപ്രായത്തെക്കുറിച്ചു മാത്രമാണല്ലോ ഇനി നോക്കാനുള്ളത്. മലയാളത്തിനും മററു ദ്രമിഡശാഖകൾക്കും മൂലമായിപ്പറയുന്ന മൂലദ്രമിഡഭാഷ, വൈദികസംസ്കൃതഭാഷയുണ്ടാകുന്നതിനും കുറേത്തലമുറകൾക്കുമുമ്പു തന്നെ അന്നത്തെ ആൎയ്യഭാഷയിൽനിന്നു പിരിഞ്ഞുപോന്ന് ആ വഴിക്കു കുറെ ഭാഷാതലമുറകൾ കഴിഞ്ഞിട്ടുണ്ടായതാണെന്നും അതിനാൽ മലയാളത്തിനും പരമ്പരയായി ആൎയ്യഭാഷാജന്യത്വം ഉണ്ടെന്നുമാണ് ഈ പക്ഷക്കാർ അഭിപ്രായപ്പെടുന്നത്. ലീലാതിലകകാരനും ഈ അഭിപ്രായത്തോടു യോജിച്ചിരിക്കുന്ന വിധത്തിലാണ് കാണുന്നതും പല ഭാഷാതത്വങ്ങളും പ്രതിപാദിച്ച് ചെന്തമിഴ്, മലയാളം മുതലായ ഭാഷകൾക്കെല്ലാം പരസ്പരഭേദം യുക്തിയുക്തമായി വ്യവസ്ഥാപിച്ചിട്ടുള്ള ആ പ്രാചീനാചാൎയ്യൻ ദ്രമിഡവർഗ്ഗത്തിൽ

ച്ചേൻ ആ വക ഭാഷകളെല്ലാം ഒരേ മൂലഭാഷയുടെ പിരിവുകളാണെന്നും സംസ്കൃതവും പ്രാകൃതഭാഷകളും അവയിൽ ചേരാത്ത ഭിന്ന വർഗ്ഗഭാഷകളാണെന്നും ശബ്ദവിഭാഗപ്രകരണത്തിൽ കാണിച്ചിരിക്കുന്നു. അദ്ദേഹംതന്നെ ഭാരതീയ ഭാഷകളിൽവെച്ച് ആര്യഭാഷ മാത്രമാണ് ഉൽപത്തി ഊഹിപ്പാൻ സാധിക്കാതെയുള്ളതെന്നും മററുസകല ഭാരതീയ ഭാഷകളുടേയും ഉൽപത്തി ഊഹിക്കാവുന്നതാണെന്നും ആ വക എല്ലാ ഭാഷകളും പരമ്പരയായി ആര്യഭാഷയിൽനിന്നു ജനിച്ചതായിരിക്കണമെന്നും ഗൂഢശബ്ദങ്ങളെപ്പററിപ്പറയുന്ന പ്രകരണത്തിലും പ്രസ്താവിച്ചിരിക്കുന്നു. അതു രണ്ടുംകൂടി നോക്കുമ്പോൾ ആ ഗ്രന്ഥകാരന് മേൽക്കാണിച്ച അഭിപ്രായമാണുള്ളതെന്നു സ്പഷ്ടവുമാണല്ലോ. ഒരു ഭാഷയിൽ നിന്നുപിരിഞ്ഞ ശാഖകളിലും ശാഖോപശാഖകളായിത്തീൎന്ന പല തലമുറയും കഴിയുമ്പോൾ പ്രത്യയാദ്യംശങ്ങൾക്കും പ്രകൃതി ഭാഗത്തിന്നും പലതരം മാററങ്ങളും വന്നു കൂടുന്നതിനാൽ വൈജാത്യത്തെ സൂചിപ്പിക്കുന്ന ആ വക സാദൃശ്യംപോലും ഇല്ലാതായിത്തീരുന്നതാണെന്നും ഗൂഢശബ്ദ പ്രസ്താവത്തിൽ അദ്ദേഹം സൂചിപ്പിച്ചിട്ടുണ്ട്. നവീനന്മാരായ ചരിത്രകാരന്മാരിൽ ചിലരും മേൽപ്പറഞ്ഞ അഭിപ്രായത്തോടു യോജിക്കാവുന്നവിധത്തിലാണ് ദ്രമിഡജനങ്ങളുടെ ചരിത്രത്തെപ്പററി പ്രസ്താവിച്ചിട്ടുള്ളതു്. വളരെപ്പുരാതനമായ ആദികാലത്ത് ഏഷ്യാമദ്ധ്യത്തിൽനിന്ന് ഒരു ജനപ്രവാഹം വടക്കോട്ടു പോന്നു ഭാരതഭൂമിയിൽ പ്രവേശിച്ച് അവിടെയവിടെയായി വാസമുറപ്പിച്ചു. അവരാണ് ദ്രമിഡന്മാരെന്നുപറയുന്ന ജനങ്ങൾ. അങ്ങനെ കുറെ വൎഷസഹസ്രങ്ങൾ കഴിഞ്ഞതിന്നുശേഷം പിന്നെയും ഒരു ജനപ്രവാഹം ഏഷ്യാമദ്ധ്യത്തിൽനിന്നു പുറപ്പെട്ടുപോന്ന് സിന്ധുനദിതീരത്തും ക്രമേണ ആര്യാവൎത്തദേശങ്ങളിൽ മുഴുവനും വ്യാപിച്ചു സ്ഥിരവാസം തുടങ്ങി. അവരാണ് ആര്യന്മാരെന്നു പറഞ്ഞുവരുന്ന ജനങ്ങൾ. ആര്യജനപ്രവാഹം ഭാരതഭൂമിയിൽ പ്രവേശിച്ചപ്പോൾ

ദ്രമിഡന്മാരേക്കാൾ പരിഷ്കൃതന്മാരായിരുന്ന ആ ആൎയ്യന്മാർ പൂൎവ്വാഗതന്മാരായ ദ്രമിഡന്മാരിൽ ആൎയ്യാവൎത്തഭൂഭാഗത്തുണ്ടായിരുന്നവരെ മിക്കതും ആ പ്രദേശത്തിൽനിന്നു തെക്കോട്ടോടിക്കയും ശേഷമുള്ളവരെ കീഴ്പ്പെടുത്തി നശിപ്പിക്കയും ചെയ്തു. ഇങ്ങനെയാണ് ദ്രമിഡജനങ്ങൾ വിന്ധ്യന്റെ ദക്ഷിണഭാഗത്തു മാത്രമായിത്തീൎന്നത്. ചുരുക്കത്തിൽ ഇപ്രകാരമെല്ലാമുള്ള ആ ചരിത്രകാരന്മാരുടെ പ്രസ്താവങ്ങളും ദ്രമിഡഭാഷക്കും വൈദിക സംസ്കൃതം മുതലായ ആൎയ്യഭാഷകൾക്കും ആദിമൂലം ഒന്നാണെന്നും അത് ദ്രമിഡപൂൎവ്വന്മാർ ഏഷ്യാമദ്ധ്യത്തിൽനിന്നു പുറപ്പെട്ടപ്പോൾ അവൎക്കുണ്ടായിരുന്ന ഭാഷയാണെന്നും സാധിപ്പാൻ മതിയാകുന്നതാണല്ലോ. അതിന്നും പുറമെ ഭാഷാശാസ്ത്രതത്വമനുസരിച്ചു സൂക്ഷ്മമായിപ്പരിശോധിക്കുമ്പോൾ പാശ്ചാത്യഭാഷകളോടും ചീനഭാഷ മുതലായ മററു പൌരസ്ത്യഭാഷകളോടും ആൎയ്യദ്രമിഡഭാഷകളെ ഒപ്പിച്ചുനോക്കുന്നപക്ഷം മററുള്ളവയിൽനിന്നു വ്യതിരിക്തങ്ങളായ ചില പ്രത്യേക സ്വഭാവങ്ങൾ ഈ രണ്ടു ഭാഷകളിലും പൊതുവായിക്കാണാവുന്നതുമാണ്. രണ്ടു ഭാഷകളിലും മൂലമാതൃകാവൎണ്ണങ്ങൾ മിക്കതും ഒന്നായിത്തന്നെ ഇരിക്കുന്നു. വൎണ്ണങ്ങളുടെ ഉച്ചാരണരീതിയും സ്വരങ്ങളെല്ലാം പഠിച്ചതിന്നുശേഷം വ്യഞ്ജനങ്ങൾ പഠിക്കുകയെന്ന മാതൃകാപാഠക്രമവും ഒന്നുതന്നെ. വ്യഞ്ജനപാഠത്തിൽ വ്യഞ്ജനങ്ങളെയെല്ലാം ആദ്യസ്വരമായ അകാരം ഒട്ടുവിൽച്ചേൎത്തു പഠിക്കുക എന്ന സമ്പ്രദായവും രണ്ടിലും ഒന്നുതന്നെയാണ്. ഈ വക സംഗതികൾ ഭാഷകൾക്ക് എത്രതന്നെ തലമുറ മാററങ്ങളും മററും കഴിഞ്ഞാലും മാറിപ്പോകാത്തവയുമാണ്. അതിൽ രണ്ടുഭാഷകളിലെയും മാതൃകാവൎണ്ണങ്ങളുടെ സ്ഥിതിതന്നെ ഒന്നാമതായി നോക്കുക.

സ്വരങ്ങളിൽ അ, ആ, ഇ, ഈ, ഉ, ഊ, ഏ, ഐ, ഓ, ഔ എന്നിവയും അം എന്ന അനുസ്വാരവും വ്യഞ്ജനങ്ങളിൽ ക, ങ, ച, ഞ, ട, ണ, ത, ന, പ, മ എന്ന വൎഗ്ഗമൂല

വ്യഞ്ജനങ്ങളും യ, ര, ല, വ, ള എന്നിവയും രണ്ടു ഭാഷകളിലും തുല്യങ്ങളായിരിക്കുന്നു. സ്വരങ്ങളിൽ ഋ, ൠ, ഌ എന്നിവയും അഃ എന്ന വിസൎഗ്ഗവും വ്യഞ്ജനങ്ങളിൽ വൎഗ്ഗമദ്ധ്യങ്ങളായ ഖ, ഗ, ഘ, ഛ, ജ, ഝ, ഠ, ഡ, ഢ, ഥ, ദ, ധ, ഫ, ബ, ഭ എന്നിവയും ശ ഷ സ ഹ ങ്ങളും വൈദികസംസ്കൃതം മുതലായ ആൎയ്യഭാഷയിൽ അധികമാണ്. അതുപോലെ സ്വരങ്ങളിൽ ഹ്രസ്വങ്ങളായ എ ഒ എന്നിവയും വ്യഞ്ജനങ്ങളിൽ ഴ, റ, റ2, ന2 എന്നിവയും ദ്രമിഡഭാഷയിലും അധികമാണ്. § എങ്കിലും രണ്ടുഭാഷയിലും അധികമായിക്കാണുന്ന ആവക വൎണ്ണങ്ങളെല്ലാം രണ്ടിലും പൊതുവായുള്ള വൎണ്ണങ്ങളുടെതന്നെ ഓരോമാതിരി വികാരങ്ങൾകൊണ്ട് പിൽക്കാലത്തുണ്ടായവയാണെന്നു കരുതുവാൻ ഭാഷാശാസ്ത്രപ്രകാരം വേണ്ടെടത്തോളം യുക്തിയില്ലെന്നില്ല. കകാരം ഉച്ചരിപ്പാൻ ഏതവയവങ്ങളുടെ സംയോഗം വേണ്ടിവരുന്നുവോ അവയുടെ ആ മാതിരി സംയോഗത്തിന്നുതന്നെ ദൃഢത (ബലം) അല്പം കുറച്ചുച്ചരിക്കുന്നതാണ് ഗകാരമെന്നുള്ളതു വ്യക്തമാണ്. എന്നുവെച്ചാൽ കകാരോച്ചാരണത്തിൽ അവയവസംയോഗത്തിന്നു ദൃഢത അധികമുണ്ടു്; ഗകാരോച്ചാരണത്തിൽ അതിന് അത്രത്തോളം ദൃഢതയില്ല എന്നുമാത്രമേ അവ തമ്മിൽ ഭേദമുള്ളു എന്നൎത്ഥം. ആ മാതിരി വികാരം പദങ്ങളുടെ ഉച്ചാരണവേഗംകൊണ്ടും മററും വന്നുകൂടാവുന്നതാണെന്ന സംഗതി തെലുങ്ക്, കൎണ്ണാടകം എന്നീ ഭാഷകളിൽ ഖരാക്ഷരങ്ങൾ പലേടത്തും മൃദുക്കളായ ഗജഡദബങ്ങളായി മാറിക്കാണുന്നതുകൊണ്ടുംകൂടി സ്പഷ്ടവുമാണ്. അതിനാൽ കചടതപങ്ങൾതന്നെ അവയവസംയോഗമാൎദ്ദവത്താൽ മൃദുക്കളായിത്തീൎന്നവയാണ്. ഗജഡദബങ്ങളെന്നും കാലാന്തരത്തിൽ ആവക ദൃഢശിഥിലോച്ചാരണഭേദം പലവാക്കുകളിലും സ്ഥിരപ്പെട്ടതോടുകൂടി ആ മൃദുവൎണ്ണങ്ങളും അൎത്ഥഭേദം നിയമിക്കുന്ന

§ പ്രത്യേക ലിപിയില്ലാത്തതിനാൽ റകാരത്തിന് 'റ2' എന്നും നകാരത്തിന് 'ന2' എന്നും ചേൎത്തിരിക്കുന്നു, കാററ്, നിന്റെ2, നരി, ആന2 ഇങ്ങനെ വ്യത്യാസം.

ഹിധം ഓരോ പദങ്ങളിൽച്ചേൎന്ന് പ്രത്യേക വൎണ്ണങ്ങളുടെ സ്ഥാനം കയ്യേറ്റുണ്ടതാണെന്നും ഊഹിക്കാവുന്നതാണ്. വൎഗ്ഗവ്യഞ്ജനങ്ങളിൽ ചടവൎഗ്ഗങ്ങൾ മുഴുവനുംതന്നെ അതിപുരാതനകാലത്തുണ്ടായിരുന്നില്ലെന്നും പിന്നീടുണ്ടായതാണെന്നുംകൂടി ചില പാശ്ചാത്യഭാഷാശാസ്ത്രജ്ഞന്മാർ പ്രസ്താവിച്ചുകാണുന്ന സ്ഥിതിക്ക് പ്രസ്തുത സംഗതിയിൽ ഒട്ടും അതിശയത്തിന്നും വകയുള്ളതല്ല. ഖ, ഘ മുതലായ അതിഖരഘോഷവൎണ്ണങ്ങൾ പത്തും കകാരഗകാരാദികളോടു ഹകാരം ചേൎന്നുണ്ടായ സംയുക്താക്ഷരങ്ങളുടെ നിലയിലാണ് ആദ്യത്തിലുണ്ടായിട്ടുള്ളതെന്നും കാലാന്തരത്തിലാണ് പ്രത്യേകവൎണ്ണങ്ങളുടെ സ്ഥാനം വഹിച്ചതെന്നും കരുതുവാൻ വേണ്ട യുക്തികൾ ഒന്നാംപ്രകരണത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ‡ ചടതങ്ങളുടെ ഉച്ചാരണത്തിൽ വേണ്ട അവയവസംയോഗങ്ങളെ വളരെയധികം ശിഥിലമാക്കി ശ്വാസപ്രേരണയോടുകൂടി ഉച്ചരിക്കുമ്പോഴാണ് ശഷസങ്ങളായ ഊഷ്മവൎണ്ണങ്ങളുണ്ടായിത്തീരുന്നത്. അതിനാൽ ആ ശഷസവൎണ്ണങ്ങളും ചടതങ്ങളുടെ വികാരങ്ങളായി പിൽക്കാലത്ത് ആൎയ്യഭാഷയിലുണ്ടായവയാണെന്നു വരാവുന്നതാണ്. വിസൎഗ്ഗംപോലെ ഒരു വൎണ്ണം ദ്രമിഡഭാഷയിലും ആദികാലത്തുണ്ടായിരുന്നതായി 'അഗസ്ത്യസൂത്രം, തൊൽക്കാപ്പിയം' മുതലായ പഴയ ചെന്തമിഴ് വ്യാകരണഗ്രന്ഥങ്ങളാൽ കാണുന്നുണ്ട്. അതിന്ന് ദ്രമിഡഭാഷക്കാർ 'ആയ്ത' എന്ന പേരും പറഞ്ഞുവന്നിരുന്നു. അത്, ഇത് മുതലായ വാക്കുകൾക്ക് ചെന്തമിഴിലുള്ള പ്രാചീനരൂപം ആ ആയ്തവൎണ്ണം മദ്ധ്യത്തിൽച്ചേൎന്ന് "അഃത്ു, ഇഃത്ു" എന്ന മാതിരിയിലാണ്. ആയ്തവൎണ്ണം എഴുതിക്കാണിപ്പാനുണ്ടായിരുന്ന ലിപി അടുപ്പിൻകല്ലിന്റെ ആകൃതിയിലുള്ള മൂന്നു കുത്താണെന്നും "അഃ കേനന്തനിനിലൈമുപ്പുള്ളിയാഃയ്തം" എന്ന അഗസ്ത്യസൂത്രത്താലും "ആയ്തമെൻറമുപ്പാൎപ്പുള്ളിയുമെഴുത്തോരന്ന" എന്ന തൊൽക്കാപ്പിയസൂത്രത്താലും കാണുന്നുണ്ട്. വിസൎഗ്ഗത്തിന്റെതന്നെ

‡ ഒന്നാംപ്രകരണം 31—33 ഭാഗങ്ങൾ നോക്കുക.

ഒരു വികാരമാണ് ഹകാരമെന്നുള്ളതു സ്പഷ്ടവുമാണല്ലോ. സ്വരങ്ങളുടെയും വ്യഞ്ജനങ്ങളുടെയും മദ്ധ്യത്തിലിരിക്കുന്നതിനാൽ, എന്നുവെച്ചാൽ സ്വരങ്ങളെപ്പോലെ കേവലം അവയവസംയോഗംകൂടാതെ ഉച്ചരിപ്പാനും തരമില്ല; ഉച്ചരിക്കുന്നതിൽ മററു പ്രധാനവ്യഞ്ജനങ്ങളെപ്പോലെ അത്രത്തോളം അവയവസംയോഗം വേണ്ടിവരുന്നതുമില്ല; എന്നുള്ള നിലയിലിരിക്കുന്നതിനാൽ മദ്ധ്യവർണ്ണങ്ങളെന്നു പറഞ്ഞുവരുന്ന യരലവങ്ങളിൽ രേഫവും ലകാരവും ഉച്ചാരണവേഗത്താൽ സ്വരത്തിന്റെ നിലയവലംബിച്ചിട്ടുള്ളവയാണ് ഋകാരവും ഌകാരവും. ആര്യഭാഷയിലെ അകാരത്തിനുള്ള സംവൃതോച്ചാരണവും 'കർ' എന്നുച്ചരിച്ചിരുന്നതിനെ 'കൃ' എന്നുച്ചരിപ്പാൻ പ്രത്യേകം സഹായിച്ചിരുന്നിരിക്കണം. അതുകൊണ്ടുതന്നെയാണ് ആര്യഭാഷാവൈയാകരണന്മാർ പലേടത്തും 'കൃ' എന്നതിനെ കർ എന്നാക്കുക (കൃതം, കരണം, കരോതി മുതലായ ശബ്ദങ്ങൾ നോക്കുക) മുതലായി ഋകാരസ്ഥാനത്ത് 'അർ' എന്നതിനെയും നേരെമറിച്ചും വിധിക്കേണ്ടിവന്നിട്ടുള്ളതും. ഇങ്ങനെ ആര്യഭാഷയിൽ അധികം കാണുന്ന വർണ്ണങ്ങളെല്ലാം പൊതുവായ മൂലവർണ്ണങ്ങളുടെതന്നെ വികാരങ്ങളാണെന്നുവരുവാൻ വിരോധമില്ലെന്നായല്ലോ. ദ്രമിഡഭാഷയിൽക്കാണുന്ന അധികവർണ്ണങ്ങളുടെ സ്ഥിതിയും ഇപ്രകാരംതന്നെയാണ്. അതിൽ എ, ഒ എന്ന ഹ്രസ്വസ്വരങ്ങൾ സംസ്കൃതത്തിലുള്ള ഏകാരത്തിന്റെയും ഓകാരത്തിന്റെയും ഉച്ചാരണത്തിനു വേഗം കൂടിവന്ന വഴിക്കുണ്ടായവയാണ്. അതിന്, സംസ്കൃതജന്യങ്ങളായ പ്രാകൃതാദിഭാഷകളിലും ഹ്രസ്വമായ എകാരവും ഒകാരവും ധാരാളം കാണുന്നതുതന്നെ നല്ല തെളിവുമാണ്. * റകാരം സംസ്കൃതഭാഷയിലും ഉള്ളതുതന്നെയാണ്. നിദ്രാ, വജ്രം, വക്രം, ശുഭ്രം മുതലായ ശബ്ദങ്ങളുടെ ഉച്ചാരണങ്ങൾ തമ്മിൽ താരതമ്യപ്പെടുത്തിനോക്കിയാൽ ആ സംഗതി അറിയാവുന്നതുമാണ്. നിദ്രാവജ്രശബ്ദ

* എല്ലാംഗളെംത്തി (ഏവം, ഗത ഇതി എന്നു സംസ്കൃതം) എന്ന പ്രാകൃതഭാഷാശബ്ദങ്ങളും മറവും നോക്കുക.

ങ്ങളിൽ ദകാരജകാരങ്ങൾക്കു ശേഷമുള്ള വ്യഞ്ജനം 'ര' എന്നും വക്രശ്രുഭശബ്ദങ്ങളിൽ കകാരഭകാരങ്ങൾക്കു ശേഷമുള്ളതു് 'റ' എന്നുമാണല്ലൊ. സംസ്കൃതത്തിലെ രേഫത്തിന്റെ ഉച്ചാരണത്തെപ്പറ്റിപ്പറയുന്ന പ്രകൃതത്തിൽ അതു് വൎത്സ്യമായിട്ടും മൂൎദ്ധന്യമായിട്ടും രണ്ടുവിധത്തിലുമുണ്ടെന്നു് 'യജുർവ്വേദപ്രാതിശാഖ്യം' എന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുമുണ്ടു്. 'വൎത്സം' എന്നു പറയുന്നതു് മേൽവരിയിലുള്ള ദന്തങ്ങളുടെ മദ്ധ്യത്തിനു നേരെ അകത്തെ ഭാഗത്തുള്ള തൊണ്ണിന്റെ വക്കിലായിട്ടുള്ള ചെറിയ മുഴയാണു്. 'ര' എന്നതിന്റെ ഉച്ചാരണം നാക്കിന്റെ തല ആ ഭാഗത്തു തട്ടിച്ചുംകൊണ്ടുമാണു്. അതിനാൽ വൎത്സ്യമായ ഉച്ചാരണം രകാരത്തിന്റെയും മൂൎദ്ധന്യമായ ഉച്ചാരണം റകാരത്തിന്റെയുമാണെന്നു വ്യക്തവുമാണല്ലൊ. എന്നു മാത്രമല്ല, ഈ വിഷയത്തിൽ ദ്രമിഡഭാഷക്കാരായ പണ്ഡിതന്മാൎക്കു് വലിയൊരു തെറ്റിദ്ധാരണയും വന്നുപോയിട്ടുള്ളതായിക്കാണുന്നുണ്ടു്. രകാരമാണു് സംസ്കൃതത്തിലും ദ്രാമിഡത്തിലും പൊതുവായിട്ടുള്ളതെന്നും റകാരം സംസ്കൃതത്തിലില്ലാത്തതും ദ്രമിഡഭാഷക്കു് പ്രത്യേകമായുള്ളതുമാണെന്നുമാണല്ലോ സാധാരണയായി അവർ പറഞ്ഞും ധരിച്ചും വരുന്നതു്. എന്നാൽ വസ്തുസ്ഥിതിയും സംസ്കൃതഭാഷയിലെ പ്രമാണഗ്രന്ഥങ്ങളും ഈ വിഷയത്തിൽ നേരെ വിപരീതമാണു്. കൂട്ടക്ഷരമല്ലാത്ത സ്ഥലങ്ങളിലും സംസ്കൃതത്തിൽ മൂൎദ്ധന്യമായ റകാരമാണു് അധികം പ്രസിദ്ധമായിട്ടുള്ളതെന്ന സംഗതി ഋവൎണ്ണ, ടവൎഗ്ഗ, രേഫ, ഷകാരങ്ങളുടെ ഉച്ചാരണസ്ഥാനം മൂൎദ്ധാവാണെന്നു വിധിക്കുന്ന പാണിനിസൂത്രം തന്നെ തെളിയിക്കുന്നുണ്ടു്. ടവൎഗഷകാരങ്ങളുടെ ഉച്ചാരണസ്ഥാനം ഏതോ അതു റകാരത്തിന്റെ ഉച്ചാരണസ്ഥാനമായിട്ടാണിരിക്കുന്നതെന്നും രകാരത്തിന്റെ ഉച്ചാരണസ്ഥാനം അതല്ലെന്നും ഉള്ളതു് ഉച്ചാരണത്തിൽ മനസ്സുവെച്ചുനോക്കിയാൽ എളുപ്പത്തിൽ സ്പഷ്ടമാകുന്നതാണു്. ഋകാരവും റകാരത്തിന്റെ സംപ്രസാരണമായിട്ടല്ലാതെ രകാരം ചുരുങ്ങിയതാ

യിട്ടല്ല ഇരിക്കുന്നത്. എന്നു മാത്രവുമല്ല, സംസ്കൃതശാഖാഭാഷകൾ സംസാരിച്ചുവരുന്ന ഔത്തരാഹന്മാരുടെ ഉച്ചാരണവും 'റാമചന്ദ്ര, റാവണ' എന്നെല്ലാമാണ്. ദ്രമിഡന്മാരുടെ ഉച്ചാരണംപോലെ 'രാമചന്ദ്ര' എന്നും മററുമല്ല. വർത്സ്യമായിട്ടുള്ള രകാരത്തിന്റെ ഉച്ചാരണം സംസ്കൃതത്തിൽ പാക്ഷികമായി ചിലർ സ്വീകരിച്ചിട്ടുണ്ടെന്നേയുള്ളു. ഏതായാലും ര, റ എന്ന രണ്ടു വ്യഞ്ജനങ്ങളും സംസ്കൃതത്തിലും ഉള്ളതാകയാൽ അവയിലൊന്ന് ദ്രമിഡഭാഷക്കു പ്രത്യേകമുള്ള വർണ്ണമാണെന്നു പറവാൻ തരമുള്ളതല്ല. ദ്രമിഡഭാഷയിൽ കര, കറ എന്നീ വക പദങ്ങളിൽ ആ വർണ്ണങ്ങൾ അർത്ഥഭേദനിയാമകങ്ങളായിത്തീർന്നിട്ടുള്ളതുപോലെ സംസ്കൃതത്തിൽ അർത്ഥഭേദനിയാമകത്വം അവക്കു പ്രത്യേകം സിദ്ധിച്ചിട്ടില്ലെന്നു മാത്രമേയുള്ളു. ഴകാരം ളകാരത്തിന്റെ വികാരമായി വന്നുകൂടിയതാണെന്ന് കീൾ, പാൾ, നാൾ, അവൾ എന്നിങ്ങനെ ആ രണ്ടു വർണ്ണങ്ങളിലും അവസാനിക്കുന്ന പദങ്ങൾ ഒരുപോലെ ഉച്ചരിച്ചുവരുന്നതും എഴുതിവരുന്നതും തെളിയിക്കുന്നുണ്ട്. ആ വ്യഞ്ജനങ്ങൾക്കു ശേഷം ഏതെങ്കിലും ഒരു സ്വരം ചേർത്ത് കീഴിൽ, പാഴിൽ, നാളിൽ, അവളിൽ എന്നെല്ലാമാകുമ്പോഴേ രണ്ടു വർണ്ണങ്ങളാണെന്നുതന്നെ വ്യക്തമാകുന്നുള്ളു. ചുരുക്കത്തിൽ ളകാരത്തെ കുറേക്കൂടി മൃദുപ്പെടുത്തി ഉച്ചരിക്കുന്നതാണ് ഴകാരമായിത്തീർന്നിട്ടുള്ളതെന്നു പറയാം. വർത്സ്യങ്ങളായ റ2കാര ന2കാരങ്ങൾക്കാകട്ടെ മൂർദ്ധന്യമായ ടകാരത്തെയും ദന്ത്യമായ നകാരത്തെയും അപേക്ഷിച്ചു സ്ഥാനഭേദം തന്നെയുണ്ടെങ്കിലും അവയും ടകാരനകാരങ്ങളിൽ നിന്നുതന്നെ ഉണ്ടായവയാണെന്നു കരുതുവാൻ ചില തെളിവുകളുണ്ട്. അതിൽ ങകാരംപോലെ റ2കാരവും വാക്കുകളിൽ ഒററയായിച്ചേർന്നു നിൽക്കില്ലെന്നും ഒന്നുകിൽ ഇരട്ടിച്ച് കാററ്, പുററ് എന്ന മാതിരിയിൽ 'ററ' എന്നായോ അല്ലെങ്കിൽ അതിന്റെ അനുനാസികമായ ന2കാരം മുമ്പിൽച്ചേർന്ന് എന്റെ നിന്റെ എന്ന മാതിരിയിൽ 'ന്റ' എന്നായോ മാത്രമേ വരികയുള്ളു എന്നുമാണ് ഭാഷാനിയമം.

ശബ്ദപ്രകൃതിയിൽ ഒററയായി നില്ക്കുന്ന ഩകാരമെല്ലാം പ്രയോഗാർഹമായ നിലയിൽ വരുമ്പോൾ മൂർദ്ധന്യമായ റകാരമായോ ടകാരമായോ മാറുന്നതാണെന്നാണ് വ്യാകരണനിയമവും. അതനുസരിച്ചാണ് ഉറയിലിട്ട വാൾ എന്നർത്ഥമായ ശബ്ദം 'ഉടവാൾ' എന്നായും കാട് മേട് എന്നിവയിലെ ടകാരം ഇരട്ടിച്ച് കാട്ടിൽ, മേട്ടിൽ എന്നാകുന്നതുപോലെ ആറ്, ചേറ് എന്നിവയിലെ റകാരം ഇരട്ടിക്കേണ്ടിവരുന്ന അവസരങ്ങളിൽ ആററിൽ, ചേററിൽ എന്നിങ്ങനെ ഩകാരത്തിന്റെ ഇരട്ടിയായും പരിണമിക്കുന്നതു്. വാസ്തവത്തിൽ ഉറ, ആറ്, ചേറ് എന്നിവയുടെ ശബ്ദപ്രകൃതിയിൽ റകാരമല്ല ഩകാരമാണ് അടങ്ങീട്ടുള്ളതെന്ന സംഗതിയും ആ വക പരിണാമങ്ങളാൽ അറിയാവുന്നതാണ്. ഇത്രയുംകൊണ്ട് പ്രസ്തുതമായ ഩകാരത്തിന് മൂർദ്ധന്യങ്ങളായ ടകാരത്തോടും റകാരത്തോടും ഉള്ള ചാർച്ച അസാമാന്യമായിട്ടുണ്ടെന്നു വ്യക്തമായല്ലോ. അതിനാൽത്തന്നെ ടകാരത്തിന്റെ വികൃതോച്ചാരണം വഴിക്കാണ് ഩകാരം ഉണ്ടായിത്തീൎന്നതെന്നും ഊഹിക്കാം. ഩകാരമാകട്ടെ സംസ്കൃതത്തിലും ഉള്ളതാണ്. 'ഭഗവൻ, ജനാൻ' എന്നീവക പദങ്ങൾ അതിന്നുദാഹരണവുമാണ്. പക്ഷെ ദന്ത്യമായ നകാരത്തിന്റെ ഒരു വികൃതോച്ചാരണമായിട്ടു മാത്രമാണ് സംസ്കൃതഭാഷയിൽ അതിന്റെ നില. ദ്രമിഡഭാഷയിൽ അതിന്ന് നിന്നാൽ, നിന്ഩാൽ എന്നിങ്ങനെ നിന്നുവെങ്കിൽ എന്നും നിന്നെക്കൊണ്ട് എന്നും മററുമുള്ള അർത്ഥഭേദത്തെ നിയമിക്കുന്ന നിലയും കൂടി വന്നുകൂടീട്ടുണ്ട് എന്നേ ഉള്ളൂ. ഇങ്ങനെ രണ്ടുഭാഷയിലും അധികം കാണുന്ന വർണ്ണങ്ങളെല്ലാം രണ്ടിലും പൊതുവായിട്ടുള്ള വർണ്ണങ്ങളിൽ നിന്നുതന്നെ കാലാന്തരത്തിൽ ഉണ്ടായിത്തീൎന്നവയാണെന്നൂഹിപ്പാൻ യുക്തിയുണ്ടെന്നായല്ലോ. ആ മാതിരിയിൽ ഒന്നിന്റെ അപഭ്രംശമായി മറെറാരു വർണ്ണം ഉണ്ടാകുമെന്നുള്ളതിന്നു സംസ്കൃതജന്യമായ പ്രാകൃതത്തിലും മററും സംസ്കൃതത്തിലില്ലാത്ത ഹ്രസ്വമായ എകാരവും ഒകാരവും കാണുന്നതും സംസ്കൃതപ്രാകൃത

ങ്ങളിലൊ സംസ്കൃത മാതൃകാവർണ്ണങ്ങളും കൂടി സ്വീകരിച്ചു കേരളകർണ്ണാടകഭാഷകളിലൊ ഇല്ലാത്ത ദന്ത്യചകാരജകാരങ്ങൾ തെലുങ്കിൽ കാണുന്നതും ദ്രമിഡശാഖകളിൽത്തന്നെ തെലുങ്കിലോ കർണ്ണാടകത്തിലോ ഇല്ലാത്ത താലവ്യകകാരങ്ങകാരങ്ങൾ മലയാളത്തിലും പ്രാകൃതത്തിൽപ്പോലുമില്ലാത്ത താലവ്യകകാരവും മററും ഹിന്ദിയിലും കാണുന്നതും പൂർണ്ണോദാഹരണങ്ങളായിട്ടുമുണ്ട്. ഈവക സംഗതികളെല്ലാം കൂടി നോക്കുമ്പോഴും മുൻപറഞ്ഞ ചരിത്രകാരന്മാരുടെ അഭിപ്രായം നോക്കുമ്പോഴും മൂലദ്രമിഡഭാഷയും വൈദികസംസ്കൃതം മുതലായ ആര്യഭാഷയും ഒരു മൂലഭാഷയിൽനിന്നുണ്ടായതാണെന്നൂഹിപ്പാൻ വലിയ വിരോധവുമില്ല. അതിനാൽ മലയാളവും പരമ്പരയായി ആര്യഭാഷയിൽനിന്നുണ്ടായതാണെന്നു ലീലാതിലകകാരൻ മുതലായവർ അഭിപ്രായപ്പെട്ടിട്ടുള്ള ആ പക്ഷം അത്ര നിസ്സാരമായി ബാധിക്കാവുന്നതല്ലെന്നും അതിലും ചില തത്വങ്ങൾ അടങ്ങിട്ടുണ്ടെന്നും തന്നെ വിചാരിക്കേണ്ടിയിരിക്കുന്നു. ഇതിനും പുറമെ ഏഷ്യാമദ്ധ്യത്തിൽ നിന്ന് ആദ്യത്തിൽ പുറപ്പെട്ടുപോന്ന ജനങ്ങൾ ബെലൂചിസ്ഥാനം വഴിയാണ് ഭാരതഖണ്ഡത്തിലേക്കു പ്രവേശിച്ചതെന്നും ബെലൂചിസ്ഥാനത്ത് അവർ വളരെക്കാലം പാർത്തിരുന്നുവെന്നു മാത്രമല്ല ചിലർ അവിടെത്തന്നെ വാസമുറപ്പിച്ചുവെന്നും അതുകൊണ്ടാണ് ബെലൂചിസ്ഥാനത്തുള്ള 'ബ്രാഹുയി' ഭാഷയും ദ്രമിഡഭാഷയും തമ്മിൽ ചില സാദൃശ്യം കാണുന്നതെന്നുംകൂടി ചില ചരിത്രകാരന്മാർ പറഞ്ഞിട്ടുണ്ട്. അവരുടെ അഭിപ്രായമനുസരിച്ചു നോക്കുമ്പോൾ ബ്രാഹുയിഭാഷക്കുള്ള ദ്രമിഡഭാഷാസാദൃശ്യവും ആര്യദ്രമിഡഭാഷകൾ ഒരേ വംശത്തിൽ നിന്നുണ്ടായവയാണെന്നുള്ള പ്രസ്തുത സംഗതിക്കു സാധകമാകുന്നതാണല്ലോ. ഇനി ദ്രമിഡമൂലഭാഷക്കും വൈദികാദി സംസ്കൃതഭാഷക്കും മൂലമായിപ്പറയുന്ന ആ ആദിഭാഷക്ക് 'ആര്യഭാഷ' എന്നു പറയുന്നതു ശരിയാണോ എന്നും അങ്ങനെയാണെങ്കിൽ 'ദ്രമിഡഭാഷ' എന്നും പറയാവുന്നതല്ലേ എന്നുമാണ് ആലോചിക്കുന്നതെങ്കിൽ ശരിതന്നെ.

രണ്ടു പേർകൊണ്ടും ആ ആദിഭാഷയെ നിർദ്ദേശിക്കാവുന്നതാണ്. പക്ഷെ അതുകൊണ്ട് മലയാളം മേൽപ്രകാരം ആൎയ്യഭാഷാജന്യമാണെന്നു പറയുന്നതിനു വിരോധമൊന്നും സിദ്ധിക്കുന്നില്ലെന്നു മാത്രമേയുള്ളു. എന്നാൽ മേൽ വിവരിച്ചപ്രകാരം പല യുക്തികളുമുണ്ടെങ്കിലും ആ മാതിരിയുള്ള ആൎയ്യഭാഷാജന്യതാമതവും നിശ്ചിതമായി വ്യവസ്ഥപ്പെടുത്തുവാൻ തരമില്ലാതെയാണിരിക്കുന്നത്. എന്തുകൊണ്ടെന്നാൽ—ദ്രമിഡജനങ്ങൾ ഏഷ്യാമദ്ധ്യത്തിൽനിന്നു വന്നവരാണെന്ന സംഗതിയിൽ ചില ചരിത്രകാരന്മാർ ഭിന്നാഭിപ്രായക്കാരാണ്. ആൎയ്യാവൎത്തഭൂമിയെല്ലാം ഒരുകാലത്ത് കടലിൽ ഉൾപ്പെട്ടുകിടന്നിരുന്നുവെന്നും അക്കാലത്തും വിന്ധ്യന്റെ തെക്കുഭാഗത്തുള്ള ഭാരതഭൂമിയിൽ ജനവാസമുണ്ടായിരുന്നുവെന്നുമാണ് ചില ചരിത്രകാരന്മാരുടെ പക്ഷം. ഈ പക്ഷത്തിൽ ആ ആദികാലത്ത് ദക്ഷിണഭാരതവും സുമാത്രാ, ജാവ മുതലായ ചെറുദ്വീപുകളും ആസ്ത്രേലിയയും എല്ലാംകൂടി ഒന്നിച്ചു ചേൎന്നു കിടന്നിരുന്ന ഭൂഖണ്ഡമായിരുന്നുവെന്നും അതിന്നെല്ലാംകൂടി 'ലിമൂരിയ' എന്നു പേരായിരുന്നുവെന്നും അവിടെയെല്ലാം വസിച്ചിരുന്നവരാണു ദ്രമിഡപൂൎവ്വികന്മാരെന്നും പറഞ്ഞുവരുന്നു. ആൎയ്യാവൎത്തഭാഗം പിൽക്കാലത്തു കടൽ ഒഴിഞ്ഞുണ്ടാകയും ലിമൂരിയാഖണ്ഡത്തിൽ പല ഭാഗങ്ങളും കടലെടുത്തുപോകയും ചെയ്തപ്പോൾ ആൎയ്യന്മാർ ആൎയ്യാവൎത്തത്തിൽ പ്രവേശിക്കയും ദ്രമിഡന്മാർ ദക്ഷിണഭാരതത്തിൽ മാത്രമായിത്തീരുകയും ചെയ്തുവെന്നാണു അവർ സമൎത്ഥിക്കുന്നത്. സുമാത്ര മുതലായ ദ്വീപുകളിലെ ഭാഷകൾക്കും ദ്രമിഡഭാഷക്കും ചില അംശങ്ങളിൽ സാദൃശ്യം കാണുന്നുണ്ടെന്നുള്ളതും ഭൂഗർഭശാസ്ത്രജ്ഞന്മാരുടെ ചില സങ്കേതങ്ങളനുസരിച്ചുള്ള പരിശോധനവഴിക്കുണ്ടായ ഊഹവുമാണു ഈ പക്ഷത്തിനു പ്രധാനമായ അവലംബമായിരിക്കുന്നത്. അവർ ആൎയ്യഭാഷയും മൂലദ്രമിഡഭാഷയും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നും മൂലദ്രമിഡഭാഷ 'സിഥിയൻ' എന്ന ഒരു വൎഗ്ഗത്തിൽ

മെന്ന ഭാഷയാണെന്നും പറയുന്നു. 'ബ്രാഹൂയി' ഭാഷക്കു ദ്രമിഡഭാഷയോടു സാദൃശ്യംകാണുന്നതു് ആദികാലത്തുതന്നെ ഒരു ദ്രമിഡസംഘം ദക്ഷിണഭാരതത്തിൽനിന്നു ബലൂചിസ്ഥാനത്തുപോയി വാസമുറപ്പിച്ചതുകൊണ്ടായിരിക്കാമെന്നു് ഈ പക്ഷക്കാൎക്കു് വാദിപ്പാൻ വിരോധമുള്ളതുമല്ല. എങ്കിലും ഈ അഭിപ്രായം വേണ്ടടത്തോളം അടിസ്ഥാനമില്ലാത്തതും അതിനാൽ വിശ്വാസയോഗ്യമായ നിലയിൽ എത്താത്തതുമായിട്ടുള്ള സ്ഥിതിയിലാണു് ഇപ്പോഴും ഇരിക്കുന്നതു്. എന്നുമാത്രമല്ല ബലൂചിസ്ഥാനത്തെക്കു ദ്രമിഡദേശത്തുനിന്നു് ഒരു സംഘം ജനങ്ങൾ പോയി സ്ഥിരവാസമുറപ്പിച്ചതാണെന്നു പറയുന്നതുപോലെ സുമാത്രാദ്വീപിലെയ്ക്കുംമറ്റും ദ്രമിഡദേശത്തുനിന്നു ചിലർ പോയി അവിടെ വാസമുറപ്പിച്ചതുകൊണ്ടാണു് അവിടങ്ങളിലെ ചില ഭാഷകൾക്കു ദ്രമിഡഭാഷക്കു് സാദൃശ്യം കാണുന്നതെന്നു മറുപക്ഷക്കാൎക്കു വാദിക്കാവുന്നതുമാണു്. അതിനാൽ ഈ പക്ഷത്തിനുള്ള ആ പ്രധാനാവലംബംതന്നെ ബലഹീനമായിട്ടാണിരിക്കുന്നതു്. അതിനുംപുറമേ ഈ പക്ഷത്തിൽ ആൎയ്യഭാഷയിലും ദ്രമിഡഭാഷയിലും ഉള്ളതുകാണുന്ന മാതൃകാവചനങ്ങളുടെ സാമ്യം മുതലായ സംഗതികൾക്കു തക്കതായ ഉപപത്തിയൊന്നും കാണുന്നതുമില്ല. അതുകൊണ്ടു് ആകപ്പാടെ മൂലദ്രമിഡഭാഷയുടെ ഉൽപത്തിയെപ്പററി ഇങ്ങനെ രണ്ടുപക്ഷമുണ്ടെന്നും അതിൽ ഒരു പക്ഷത്തെ അവലംബിച്ചാണു് മലയാളത്തിനു് ആൎയ്യഭാഷാജന്യത്വം പരമ്പരയായി പ്രാചീനാചാൎയ്യന്മാർ പറഞ്ഞുവന്നിരുന്നതെന്നും മാത്രമേ ഈ വിഷയത്തിൽ തീൎച്ചപ്പെടുത്തുവാൻ തരമുള്ളു. എന്നാൽ പ്രാചീനാചാൎയ്യന്മാർ പറയുന്ന ആൎയ്യഭാഷാജന്യത്വത്തിനു് ആൎയ്യഭാഷയുടെ പരിഷ്കൃതരൂപമായ സംസ്കൃതത്തിൽനിന്നു നേരെ ജനിച്ചതു് എന്നാണു് താൽപൎയ്യമെന്നു ചിലർ ധരിക്കുന്നതു് 'ആൎയ്യഭാഷ' എന്ന സാമാന്യാൎത്ഥത്തിൽ പ്രയോഗിച്ച സംസ്കൃതശബ്ദത്തിന്റെ അൎത്ഥം തെററിദ്ധരിച്ചിട്ടാണെന്നും അതിനാൽ അങ്ങനെയുള്ള സംസ്കൃതജന്യത്വവാദം പ്രാചീനന്മാർ പുറപ്പെടുവിച്ചതാ

യിക്കരുതുന്നതും അതുവെച്ചു വാദിക്കുന്നതും ഖണ്ഡിക്കുന്നതും എല്ലാം അജ്ഞതാവാന്തന്യായഗ്രസ്തവും അസംഗതവുമാണെന്നും നിസ്സംശയം തീർച്ചപ്പെടുത്താവുന്നതുതന്നെയാണ്.

ഇത്രയുംകൊണ്ടുതന്നെ കേരളഭാഷയിലേക്കു തത്സമരീതിയിൽ സംസ്കൃതത്തിൽനിന്നു സ്വീകരിച്ചിട്ടുള്ള പദപ്രകൃതികളുടെ ബാഹുല്യം കണ്ടു ഭ്രമിച്ചും ഭാഷകൾക്കുള്ള ജന്യജനകഭാവത്തിന്റെ സ്വരൂപം എന്താണെന്നു വിവേകപൂർവ്വം നോക്കാതെയുമാണ് കേരളഭാഷ സംസ്കൃതഭാഷയിൽ നിന്നു നേരെതന്നെ ജനിച്ചതാണെന്നു ചിലർ വെറുതെ വാദിക്കുന്നതെന്നുള്ളതും സ്പഷ്ടമാണല്ലോ. സംസ്കൃതഭാഷയിലെ മാതൃകാവർണ്ണങ്ങളിൽചെന്ന് അതിഖരാദിവ്യഞ്ജനങ്ങളും ഋകാരാദിസ്വരങ്ങളും കേരളഭാഷയിലേക്കു സ്വീകരിച്ചതുമുതൽക്കാണ് കേരളഭാഷയുണ്ടായതെന്നും മറ്റും അവർ പറയുവാനൊരുങ്ങുന്നതും പദപ്രകൃതിയാണ് ഭാഷാഭേദനിയാമകമെന്നുള്ള തെറ്റിദ്ധാരണ തീർന്നാൽ നിൽക്കുന്നതാണ്. എന്നുമാത്രമല്ല, കേരളഭാഷയിലേക്കു സംസ്കൃതാക്ഷരമാല സ്വീകരിച്ചതുമുതൽക്കാണ് കേരളഭാഷയുടെ ഉത്ഭവമെന്നു പറയുന്നതിൽതന്നെ അതിന്റെ അസാംഗത്യം സ്പഷ്ടവുമാണ്. ഒരു ഭാഷ ഉണ്ടാകുന്നതിനുമുമ്പ് ആ ഭാഷയിലേക്ക് മറ്റൊന്നിലെ അക്ഷരമാല സ്വീകരിപ്പാൻ കഴിയുന്നതല്ല. ഒരു വസ്തു ഉണ്ടാകുന്നതിനുമുമ്പുതന്നെ അതു മറ്റൊന്നിന്റെ ഗുണം സ്വീകരിക്കുന്നതല്ലല്ലോ. അതുകൊണ്ടു സംസ്കൃതപ്രകൃതികളെ തത്സമരീതിയിൽ സ്വീകരിച്ചുതുടങ്ങുന്നതിനു മുമ്പുതന്നെ കേരളഭാഷയുണ്ടെന്നു സിദ്ധമാകുന്നു. കേരളത്തിൽ ഒരു ഭാഷ മുമ്പുതന്നെയുണ്ട്; പക്ഷേ അതു മലയാളമല്ല എന്നാണ് അഭിപ്രായമെങ്കിൽ ആ മുമ്പുള്ള ഭാഷയിലേക്കു കുറെ സംസ്കൃതപ്രകൃതികളെ കൂട്ടിച്ചേർത്തതുകൊണ്ട് വസ്തുഭേദംവന്നു പുതുതായ ഒരു ഭാഷയുണ്ടാകുന്നതല്ലെന്നും മലയാളത്തിൽകാണുന്ന സംസ്കൃതപ്രകൃതികൾ മുഴുവനും കർണ്ണാടകത്തിലും തെലുങ്കിലും സംസ്കൃതത്തിലും ഉണ്ടെങ്കിലും ആ ഭാഷകളെല്ലാംകൂടി ഒരുഭാഷയായിരിക്കുന്നില്ലാത്തതിനാൽ പദപ്രകൃതിഭാഗമോ അതിലുൾപ്പെട്ട അക്ഷരങ്ങളുടെ പാഠമോ ഭാഷാഭേദസാധകമാകുന്നതല്ലെന്നും മുമ്പുതന്നെ തെളിയിച്ചിട്ടുമുണ്ട്.

ഇനി, ചെന്തമിഴിന്റെ ഒരുപശാഖയായിട്ടാണ് മലയാളഭാഷ ജനിച്ചിട്ടുള്ളതെന്നു പറയുന്ന രണ്ടാമത്തെ മതത്തിന്റെ സ്ഥിതി പരിശോധിക്കാം. ഈ മതവും വാസ്തവത്തിൽ നല്ല ശരിയല്ലെന്നുള്ളതിലേക്ക് ചില സംഗതികൾ ഒന്നാം പ്രകരണത്തിൽത്തന്നെ പ്രതിപാദിച്ചിട്ടുണ്ട്. അതിനാൽ അവയുടെ ഒരു ചുരുക്കവും വേറെയും കാണുന്ന ചില തെളിവുകളും മാത്രമേ ഇവിടെ പ്രസ്താവിക്കേണ്ടതായിട്ടുള്ളു. കൊല്ലവർഷാരംഭകാലംവരെ കേരളത്തിലും ചോളപാണ്ഡ്യദേശങ്ങളിലും എല്ലാം ഒരേ ഭാഷതന്നെയാണ് പൊതുജനങ്ങളുടെ വ്യവഹാരഭാഷയായിരുന്നതെന്നും ആ ഭാഷ ഇപ്പോൾ തമിഴ് എന്ന് സാധാരണയായിപ്പറഞ്ഞുവരുന്ന ചെന്തമിഴ്തന്നെയാണെന്നും കൊല്ലവർഷാരംഭകാലംമുതൽ കേരളത്തിലെ പൊതുജനങ്ങളുടെ വ്യവഹാരത്തിൽ ആ ചെന്തമിഴിന്റെ ശബ്ദരൂപങ്ങൾക്ക് ക്രമേണ ഓരോതരം മാററങ്ങൾ വന്നുതുടങ്ങിയെന്നും അങ്ങനെ മാറിമാറി ഉണ്ടായതാണ് മലയാളഭാഷയെന്നും ചോളപാണ്ഡ്യദേശങ്ങളിലെ പൊതുജനങ്ങളുടെ വ്യവഹാരത്തിലാകട്ടെ ആ ചെന്തമിഴ്ശബ്ദരൂപങ്ങളായ നാമരൂപങ്ങൾ, ക്രിയാപദരൂപങ്ങൾ, വിഭക്തിരൂപങ്ങൾ മുതലായവക്ക് ആ കാലത്തിന്നുശേഷം പറയത്തക്ക മാററം യാതൊന്നും സംഭവിച്ചിട്ടില്ലെന്നുമാണല്ലോ മലയാളം ചെന്തമിഴിന്റെ പുത്രിയാണെന്നോ അതിന്റെ ഒരുപശാഖയാണെന്നോ പറയുന്ന ഈ മതക്കാരുടെ അഭിപ്രായത്തിന്റെ സാരം. ഒന്നാമതായി ഈ അഭിപ്രായത്തിന്നടിസ്ഥാനമായി അവർ പറയുന്ന സംഗതികൾ എന്തെല്ലാമാണെന്നും അവയുടെ സൂക്ഷ്മസ്വഭാവങ്ങളെന്തെല്ലാമാണെന്നും ആവക സംഗതികൾ പ്രസ്തുതാഭിപ്രായത്തെസ്സാധിപ്പാൻ എത്രത്തോളം മതിയാകുന്നുണ്ടെന്നുംതന്നെ നോക്കാം. അവർ കാണിച്ചിട്ടുള്ള തെളിവുകൾ ചുരുക്കത്തിൽ താഴെ വിവരിക്കുന്നവയാണ്:—

൧. മലയാളഭാഷയിലെയും ചില പ്രാചീനഗ്രന്ഥങ്ങളെ 'തമിഴ്' എന്ന ശബ്ദംകൊണ്ട് വ്യവഹരിച്ചുവന്നിരുന്നതായിക്കാണുന്നുണ്ട്. നിരണം കവികളുടെ കൃതികളിലൊന്നായ ബ്രഹ്മാണ്ഡപുരാണം ഗദ്യഗ്രന്ഥത്തിന്റെ ആരംഭത്തിൽ "ശ്രീ വേദവ്യാസമഹർഷി അരുളിച്ചെയ്ത ബ്രഹ്മാണ്ഡപുരാണ

ത്തിൽ മദ്ധ്യഭാഗത്തെ ഇതാ ഞാൻ തമിഴായിക്കൊണ്ടുറിയിക്കുന്നേൻ" എന്നും രാമചരിതത്തിന്റെ അവസാനത്തിൽ "ചീരാമനമ്പിനൊടിയമ്പിന തമിൾക്കവി വല്ലോർ" എന്നും മററും പ്രതിപാദിച്ചുകാണുന്നത് അതിന്നുദാഹരണമാണ്. അതു ശരിയാകണമെങ്കിൽ കേരളത്തിലും ചോളപാണ്ഡ്യദേശങ്ങളിലും പൂർവകാലങ്ങളിൽ ഒരു ഭാഷയേ നടപ്പുണ്ടായിരുന്നുള്ളുവെന്നും ആ ഭാഷ തമിഴാണെന്നും സ്വീകരിക്കയും ആവക ഗ്രന്ഥങ്ങളുണ്ടായ കാലത്തേക്ക് വാസ്തവത്തിൽ കേരളത്തിലെ ഭാഷ തമിഴിൽനിന്ന് കുറെ വ്യത്യാസപ്പെട്ടതായിത്തീർന്നിരുന്നുവെങ്കിലും ആ വ്യത്യാസം വകവെക്കാതെ അപ്പോഴും തമിൾ എന്ന നിലയിൽത്തന്നെയാണ് അതിനെ ഗണിച്ചുവന്നിരുന്നതെന്നും അതുകൊണ്ടുതന്നെ ആവക ഗ്രന്ഥങ്ങളുടെ ഉല്പത്തികാലത്തിൽനിന്ന് വളരെയകലമുള്ള കാലത്തല്ല കേരളഭാഷ തമിഴിൽനിന്ന് പിരിവാൻതുടങ്ങിയതെന്നും വിചാരിക്കയും വേണ്ടിയിരിക്കുന്നു. (1)

൮. ശരീരാംഗങ്ങളെ പ്രതിപാദിക്കുന്ന കൈ, കാൽ, കൺ മുതലായ പദങ്ങളും പാൽ, നെയ് മുതലായ ഗൃഹ്യപദങ്ങളും മിക്കതും ചെന്തമിഴിലുള്ളവതന്നെയാണ് മലയാളഭാഷയിലും കാണുന്നത്. ഏതെങ്കിലും രണ്ടുഭാഷകളിലെ ഗൃഹ്യപദങ്ങൾ ഒന്നായിരുന്നാൽ അവതമ്മിൽ ജന്യജനകഭാവം തീർച്ചപ്പെട്ടതാവുന്നതും വളരെക്കാലംകൊണ്ട് മാത്രം വന്നുകൂടുന്ന ആ വക പദങ്ങളുടെ മാററംപോലും ഈ രണ്ടു ഭാഷകളുടെ സംഗതിയിൽ ഉണ്ടായിക്കഴിഞ്ഞിട്ടില്ലെന്നു നിശ്ചയിക്കാവുന്നതുമാണ്.

൯. മലയാളഭാഷയിലുള്ള ഗ്രന്ഥങ്ങളിൽവെച്ച് ഏററവും പ്രാചീനവും ഏകദേശം കൊല്ലവർഷം നാലാം ശതകത്തിലുണ്ടായതാണെന്നൂഹിക്കാവുന്നതുമായ 'രാമചരിതം'

(1) തമിൾ എന്ന പദം ഇക്കാലത്തെന്നപോലെ മുൻകാലത്തും ചോളപാണ്ഡ്യഭാഷയായ ചെന്തമിഴിനെ മാത്രമാണ് കുറിച്ചിരുന്നത് എന്നുള്ള ഭ്രമമാണ് ഈ വാദംകാട്ടിക്കൂട്ടിയതാണ്. അതിനാൽ ഇതു വായിക്കുമ്പോൾ 'തമിൾ' എന്നത് സാമാന്യവാചകമാണെന്നും 'ചെന്തമിൾ' എന്നതാണ് മുൻകാലത്ത് വിശേഷവാചകമായിരുന്നതെന്നും ഉള്ള സംഗതി ഓർക്കേണ്ടതില്ല.

എന്ന ഗ്രന്ഥത്തിലും അതിനുശേഷം ഏകദേശം ആറാം ശതകത്തിലുണ്ടായ നിരണം കൃതികളിലും തുഞ്ചത്തെഴുത്തച്ഛൻ തുടങ്ങിയ കവികളുടെ കൃതികളിലില്ലാത്ത ചെന്തമിഴ് ശബ്ദരൂപങ്ങൾ ധാരാളം കാണുന്നുണ്ട്. അതിൽത്തന്നെയും രാമചരിതത്തിൽ വളരെ അധികമായും ഇരിക്കുന്നുണ്ട്. അതിനാൽ മലയാളം ചെന്തമിഴിൽനിന്ന് അല്പാല്പമായി ഭേദപ്പെട്ടു മറെറാരു ഭാഷയാവാൻ തുടങ്ങിയവഴി ആ ഗ്രന്ഥങ്ങൾ കാണിക്കുന്നതുകൊണ്ട് നമ്മുടെ ഭാഷ ചെന്തമിഴിന്റെ ഉപശാഖയാണെന്നുള്ളതിലേയ്ക്ക് ആ ഗ്രന്ഥങ്ങൾതന്നെ ഉത്തമലക്ഷ്യങ്ങളായിരിക്കുന്നുണ്ട്.

൪. പ്രാചീനങ്ങളായ ചെന്തമിഴ് ഗ്രന്ഥങ്ങളിൽ 'ചിലപ്പതികാരം', 'പതിററുപ്പത്ത്' തുടങ്ങിയ ചില പ്രധാന ഗ്രന്ഥങ്ങളുടെതന്നെ കർത്താക്കന്മാർ കേരളീയരാണെന്ന് കാണുന്നു. നാലായിരപ്രബന്ധമെന്നും ദ്രാവിഡവേദമെന്നും പറഞ്ഞുവരുന്ന ചെന്തമിഴ്ഗ്രന്ഥത്തിൽപ്പോലും ചില ഭാഗങ്ങൾ കേരളീയനായ കുലശേഖരാഴ്വാരുടെ കൃതിയായിട്ടാണിരിക്കുന്നത്. അതിനാലും ആ കവികളുടെ കാലത്ത് കേരളത്തിലുണ്ടായിരുന്ന ഭാഷ ചെന്തമിഴാണെന്നും മലയാളം ആ ചെന്തമിഴിന്റെ ഒരു മാററമായി പിൽക്കാലത്തുണ്ടായതാണെന്നും ഊഹിക്കാം. എന്നു മാത്രമല്ല കേരളത്തിൽ മുൻകാലത്ത് സ്ഥാപിച്ചിട്ടുള്ള ചില ശിലാശാസനങ്ങളും താമ്രശാസനങ്ങളും ചെന്തമിഴ്ഭാഷയിൽ രേഖപ്പെടുത്തിക്കാണുന്നതും അക്കാലങ്ങളിലെ പൊതുജനഭാഷ ചെന്തമിഴ്തന്നെയായിരുന്നുവെന്ന് തെളിയിക്കുന്നുണ്ട്.

ഇങ്ങനെയെല്ലാമാണ് ഈ പക്ഷക്കാർ കേരളഭാഷയ്ക്കു ചെന്തമിഴിന്റെ ഉപശാഖാസ്ഥാനം സ്ഥാപിക്കുന്നതു്. അതിൽ ഒന്നാമതായിക്കാണിച്ച യുക്തിക്കടിസ്ഥാനം 'തമിഴ്' എന്ന വാക്കിന്റെ അർത്ഥത്തെപ്പററിയുണ്ടായ തെററിദ്ധാരണയാണെന്നുള്ള സംഗതി സ്പഷ്ടമാണ്. ദ്രമിഡശാഖാഭാഷകൾക്കെല്ലാം മൂലമായിരുന്ന ഭാഷയെക്കുറിക്കുന്നതും പ്രാചീനകാലങ്ങളിൽ ദ്രമിഡന്മാരുടെയിടയിൽ 'ഭാഷ' എന്നുമാത്രം അർത്ഥമായിരുന്നതുമായ 'തമിഴ്' എന്ന പദം അർത്ഥവ്യാപ്തി ചുരുങ്ങി ആധുനികകാലങ്ങളിൽ ചെന്തമിഴ് ശാഖയെമാത്രം

കുറിക്കുന്നതായിത്തീൎന്നതാണെന്നു് ഒന്നാംപ്രകരണത്തിൽതന്നെ പ്രതിപാദിച്ചിട്ടുണ്ടല്ലോ. കൎണ്ണാടകം, തുളു, മലയാളം എന്നീവക ശാഖകളെ ഇടക്കാലങ്ങളിൽ തമിഴ്പ്പദം ചേൎത്തു 'കരിനാട്ടുകത്തമിഴ്' തുളുനാട്ടുതമിഴ്, മലനാട്ടുതമിഴ്, എന്ന മാതിരിയിൽ വ്യവഹരിച്ചുവന്നിരുന്നതു ചുരുങ്ങി കൎണ്ണാടകം, തുളു, മലയാളം എന്ന മട്ടിലായിത്തീൎന്നതിനുശേഷവും വളരെ അടുത്തകാലത്തുമാണു് തമിഴ് എന്ന ദ്രമിഡഭാഷാസാമാന്യവാചകപദം ചെന്തമിഴ് എന്ന ശാഖാവിശേഷത്തെ മാത്രം കുറിക്കുന്നതായിത്തീൎന്നിട്ടുള്ളതെന്ന വാസ്തവവും ആ പ്രകരണത്തിൽ വിസ്തരിച്ചു തെളിയിച്ചിട്ടുണ്ടു്. 'ലീലാതിലകം' എന്ന കേരളഭാഷാശാസ്ത്രത്തിന്റെ കൎത്താവായ പ്രാചീനാചാൎയ്യനും തമിഴ് ശബ്ദം ദ്രമിഡഭാഷാസാമാന്യത്തിന്റെ വാചകമാണെന്നു പലേടത്തും സ്പഷ്ടമായികാണിച്ചിട്ടുണ്ടു്. (1) അതിനാൽ ആ പദത്തിനു മുൻകാലങ്ങളിലും ഇക്കാലത്തെ ചുരുങ്ങിയ അൎത്ഥമാണെന്നു ഭ്രമിച്ചു്, രാമചരിതം നിരണംകൃതികൾ മുതലായ ഗ്രന്ഥങ്ങൾ തമിഴാണെന്നു ആ കവികൾ പറഞ്ഞിട്ടുള്ള തടിസ്ഥാനമാക്കി അക്കാലത്തു ചെന്തമിഴിൽനിന്നു ഭിന്നമായൊരു ഭാഷയാണു് മലയാളമെന്നു ജനങ്ങൾ ഗണിച്ചിരുന്നില്ലെന്നു കരുതുന്നതു ശരിയാകുന്നതല്ല. രാമചരിതത്തിൽ ചെന്തമിഴിലെ ശബ്ദരൂപങ്ങൾ വളരെയധികം നിറഞ്ഞിരിക്കുന്നതുകൊണ്ടു് ആ ഗ്രന്ഥത്തെപ്പററിയേടത്തോളം അങ്ങനെയൊരു ഭ്രമം സംഭാവ്യമായിത്തോന്നിയേക്കാമെങ്കിലും 'അമരം തമിഴ്ക്കുറു് അംഗുലീയാങ്കം തമിഴ്, നാഗാനന്ദം തമിഴ്' എന്നീവക ഗ്രന്ഥങ്ങളെയും 'തമിഴ്' എന്ന പദംകൊണ്ടുതന്നെ വ്യവഹരിച്ചു വന്നിരുന്നതും ഇക്കാലത്തും അങ്ങനെതന്നെ വ്യവഹരിച്ചുവരുന്നതും അറിയുമ്പോൾ ആ ഭ്രമത്തിനു തീരെ വകയില്ലാതാകയുംചെയ്യും. എന്തുകൊണ്ടെന്നാൽ, ആ വക ഗ്രന്ഥങ്ങളിലെ ഭാഷയും ചെന്തമിഴും തമ്മിലുള്ള ഭേദം അതു നിൎമ്മിച്ചകാലത്തു പ്രത്യേകം ഗണിച്ചിരുന്നില്ലെന്നു് ഒരുവിധത്തിലും വിചാരിക്കാവുന്നതല്ല. ആ ഗ്രന്ഥങ്ങളിലെ ഭാഷയുടെ സ്വരൂപമാണു് താഴെ കാണിച്ചിരിക്കുന്നതു്—

(1) 'തമിഴ് മണി സംസ്കൃതം പവഴം' എന്ന മണിപ്രവാളപദാൎത്ഥവിവരണം മുതലായതു നോക്കുക.

"പിന്നെയോ സ്വാമിനി! അക്കാലത്തിങ്കൽ കന്ദൎപ്പസുന്ദരൻ കാമിനീജനനയനാഭിരാമൻ ശ്രീരാമൻ പമ്പാതീരഗതമാകിന വനപ്രദേശത്തിങ്കൽ സഞ്ചരിക്കുന്നകാലത്തു് വസന്തകാലം തുടങ്ങി. ശിശിരകാലം നിസ്സൃതമായീത്. വിനിൎഗ്ഗതപ്രായങ്ങളായീതു ഹിമപടലങ്ങൾ. മധുരസനഷ്യന്ദികളായി മാധവീലയങ്ങൾ. മനോജ്ഞപ്രസവപ്രസാധനങ്ങളായീതു യൂഥികായൂഥങ്ങൾ. ചൈത്രഗുണസ്തോത്രപാഠകന്മാരോ എന്നുമാറു കൂകിത്തുടങ്ങീ മയിൽകുലം."

(അംഗുലീയാങ്കം തമിൾ)

"എങ്ങനെയിരിപ്പൊരുത്തനേതാൻ ഭഗവാൻ? നൃത്തസ്വരൂപനായിരിപ്പൊരുത്തനേതാൻ. നൃത്തംതാനെപ്രകാരമിരുന്നു? വേദാധ്യയനനിവൎത്തിതസ്വാധ്യായരാകിന ഇന്ദ്രാദിദേവതാവൎഗ്ഗത്തിന്നനധ്യായാധ്യയനാൎത്ഥമായി വേദനിധി വിരിഞ്ചദേവൻ ബ്രഹ്മന്തിരുവടി ഋഗ്വേദത്തിൽ നിന്നു വാദ്യം, യജുൎവ്വേദത്തിൽനിന്നഭിനയം, സാമവേദത്തിൽ നിന്നു സ്വരം, അഥൎവ്വണവേദത്തിൽനിന്നു രസഭാങ്ങളെന്നീ നാലു വേദങ്ങളിൽ നിന്നിവനാലിനെയുമുദ്ധരിച്ചരുളുക നിമിത്തമായി വേദചതുഷ്ടയസ്വരൂപമാകിന ചാക്ഷുഷയാഗത്തെ നൃത്തമെന്നു ചൊല്ലുന്നു."

(മത്തവിലാസം തമിൾ)

ഈ വക തമിൾഗ്രന്ഥഭാഷക്കും ചെന്തമിഴിനും ഉള്ള ഭേദം അക്കാലത്തറിഞ്ഞിരുന്നില്ലെന്നു കരുതുന്നതു് ഇക്കാലത്തെ മലയാളഭാഷക്കും ചെന്തമിൾ മുതലായ ഭാഷകൾക്കും ഉള്ള ഭേദവും ജനങ്ങൾ അറിഞ്ഞിട്ടില്ലെന്നു കരുതുന്നതിനോടു തുല്യമാണല്ലോ. അതിനാൽ ഈ മതത്തിന്റെ സാധകമായി ഒന്നാമതായിപ്പറഞ്ഞിട്ടുള്ള സംഗതികൾ വെറും തെറ്റിദ്ധാരണ മാത്രമാണു് അടിസ്ഥാനമെന്നു സ്പഷ്ടവുമാണല്ലോ.

ഇനി ഗൃഹ്യപദങ്ങൾ മിക്കതും ചെന്തമിഴിലും മലയാളത്തിലും ഒന്നായിരിക്കുന്നുണ്ടെന്നിങ്ങനെ രണ്ടാമതു കാണിച്ച സംഗതിയെപ്പറ്റി നോക്കുകയാണെങ്കിൽ അതും വേണ്ടേടത്തോളം പരിശോധിക്കാതെ മലയാളം ചെന്തമിഴി

ന്റെ ഉപശാഖയാണെന്നു സാധിപ്പാനുള്ള യുക്തിയായാകുമെന്നു കരുതിപ്പുറപ്പെടുവിച്ച അഭിപ്രായമാണെന്നു കാണാവുന്നതാണ്. ആ വക ഗൃഹ്യപദങ്ങൾ ചെന്തമിഴിലും മലയാളത്തിലും മാത്രമല്ല വലിയ വ്യത്യാസമില്ലാതെയിരിക്കുന്നതു്. മററു ദ്രമിഡശാഖകളായ തുളു, കർണ്ണാടകം, തെലുങ്കു് എന്നീ ഭാഷകളോടും ആ വിഷയത്തിൽ മലയാളത്തിനു് ധാരാളം സാമ്യമുണ്ടു് നോക്കുക:—

| തെലുങ്കു്. | ചെന്തമിഴ്. | കർണ്ണാടകം. | തുളു. | മലയാളം. |
|---|---|---|---|---|
| കന്നു | കൺ | കൺ, കൺ, കണ്ണു | കണ്ണു് | കൺ, കണ്ണു് |
| കയി | കൈ | കയ്, കെയ്, കയ്യി | കയ് | കയ്, കയ്യു് |
| കായ | കായ് | കായ്, കായ | കായി | കായ, കായ് |
| കാലു, കാൽ | കാൽ | കാൽ, കാലു | കാലു് | കാൽ, കാലു് |
| നെയ്, നെയ്യി | നെയ് | നെയ്, നെയ്യു | നെയ് | നെയ്, നെയ്യു് |
| തല | തലൈ | തല, തലെ | തരെ | തല |
| അമ്മ | അമ്മൻ, അമ്മാ | അമ്മ | അപ്പു | അമ്മ |
| പാൽ, പാലു | പാൽ | പാൽ, പാലു | പേലു | പാൽ, പാലു് |
| ഉപ്പു | ഉപ്പു് | ഉപ്പു | ഉപ്പു് | ഉപ്പു് |
| കരി | കരി | കരി | കരി | കരി |



ഇതു് മാതിരി പല ഗൃഹ്യപദങ്ങളും ദ്രമിഡശാഖകളിലെല്ലാം സമാനങ്ങളായിട്ടുണ്ടു്. അതിനാൽ ചെന്തമിഴ് ഭാഷമാത്രം അടിസ്ഥാനമാക്കി അതിന്റെ ഒരുൾപ്പിരിവാണു് മലയാളമെന്നു സാധിക്കുവാൻ ഈ യുക്തി തീരെ മതിയാകുന്നതല്ല. അങ്ങനെയാണെങ്കിൽ ദ്രമിഡശാഖയിൽച്ചേർന്ന മറെറതു ഭാഷയുടേയും ഒരുപശാഖയാണ് മലയാളമെന്നും മലയാളത്തിന്റെ ഉപശാഖകളാണ് മററു ദ്രമിഡഭാഷകളെല്ലാമെന്നും തുല്യന്യായമനുസരിച്ചു പറയുന്നതും ശരിയാകേണ്ടിവരുന്നേക്കും. നേരേമറിച്ചു്, ചെന്തമിഴ് ശാഖയൊഴികെ മററുള്ളവയിലെല്ലാം കയ്, കയ്യു്; നെയ്, നെയ്യു്; കൺ, കണ്ണു്; എന്നമാതിരിയിൽ ആ വക പദങ്ങൾക്കു് യകാരാന്തമായ ഒരു രൂപവും, ആ യകാരവും മററും ഇരട്ടിച്ചുംകൊണ്ടുള്ള മറെറാരു രൂപവും കാണുന്നതുകൊണ്ടും ചെന്തമിഴിൽ അങ്ങ

നെ രണ്ടുതരം രൂപം സാധാരണമായി ഇല്ലാത്തതുകൊണ്ടും ചെന്തമിഴ്പരിഷ്കാരത്താൽ കൈ, കൺ എന്നിങ്ങനെ ഐകാരാന്തമായും മററും ആ വക ശബ്ദങ്ങളുടെ രൂപങ്ങൾ വ്യവസ്ഥപ്പെടുത്തുന്നതിന്നു മുമ്പുതന്നെ മലയാളം മുതലായ ശാഖകൾ പിരിഞ്ഞു സ്വതന്ത്രങ്ങളായിത്തീൎന്നിട്ടുണ്ടെന്നു സാധിപ്പാൻ ആ ശാഖകളിലെല്ലാം തുല്യമായിക്കാണുന്ന ആ വക ഗ്രാഹ്യപദരൂപവിശേഷങ്ങൾ ഉപയുക്തങ്ങളായിത്തീരുന്നതുകൊണ്ടു് ചെന്തമിഴിന്റെ ഒരു ശാഖയല്ല മലയാളമെന്നു കാണിപ്പാൻ പ്രയോജനപ്പെടുന്നതായിട്ടാണു് ഈ സംഗതിയിരിക്കുന്നതും.

രാമചരിതം, നിരണംകൃതികൾ എന്നീ ഗ്രന്ഥങ്ങളെ ആസ്പദമാക്കിപ്പറഞ്ഞിരിക്കുന്ന മൂന്നാമത്തെ സംഗതിയിലും പല അംശങ്ങളും ആലോചിക്കേണ്ടതായിട്ടുണ്ടു്. മലയാളം ചെന്തമിഴിന്റെ ഉപശാഖയാണെന്നുള്ളതിലേക്കു് മലയാളത്തിലെ ഗ്രന്ഥങ്ങളിൽവെച്ചു് ഏററവും പ്രാചീനമായ രാമചരിതത്തിൽ ചെന്തമിഴിലെ ശബ്ദരൂപങ്ങൾ വളരെയധികം കാണുന്നുണ്ടെന്നുള്ളതുതന്നെ തെളിവാണെന്നാണല്ലോ ആ യുക്തിയുടെ സാരം. അവിടെ, മലയാളത്തിലെ ഏററവും പ്രാചീനമായ ഗ്രന്ഥം രാമചരിതമാണെന്നും അത്രയും ചെന്തമിഴ് രൂപങ്ങളില്ലാത്ത പലമാതിരി പഴയ പാട്ടുകളും മററും കാണുന്നവയെ അപേക്ഷിച്ചും ആ ഗ്രന്ഥത്തിന്നു പഴക്കം അധികമുണ്ടെന്നും എങ്ങനെ നിശ്ചയിക്കാം. ചെന്തമിഴ് രൂപങ്ങൾ ആ ഗ്രന്ഥത്തിൽ അധികം കാണുന്നതുതന്നെ അതിന്റെ പ്രാചീനതക്കുള്ള തെളിവാണെന്നു പറയുന്നതു നല്ല ശരിയാകുന്നതല്ല. എന്തുകൊണ്ടെന്നാൽ ആ സംഗതി പ്രാചീനതക്കു തെളിവായിത്തീരണമെങ്കിൽ കാലപ്പഴക്കംമാത്രമേ മലയാളഭാഷാഗ്രന്ഥങ്ങളിൽ ചെന്തമിഴ് രൂപങ്ങൾ അധികം ഉണ്ടാകുന്നതിന്നുള്ള കാരണമാകയുള്ളു എന്നും ദേശഭേദംകൊണ്ടും മററും അതു വരുന്നതല്ലെന്നും തീൎച്ചപ്പെട്ടിരിക്കണം. ദേശഭേദംകൊണ്ടും വാസ്തവത്തിൽ ആ ഭാഷാവ്യത്യാസം വന്നുകൂടുന്നുണ്ടെന്നുള്ളതു് അനുഭവസിദ്ധമാണു്. എന്നു മാത്രമല്ല,

ചെന്തമിഴ് രൂപങ്ങൾ രാമചരിതത്തിൽ അധികമുണ്ടെന്നുള്ള സംഗതി പ്രകൃതത്തിൽ ആ ഗ്രന്ഥത്തിന്റെ പ്രാചീനതക്കുള്ള തെളിവായി ഒരു വിധത്തിലും സ്വീകരിക്കാവുന്നതുമല്ല. അങ്ങനെ സ്വീകരിക്കുന്നപക്ഷം ആകപ്പാടെ സിദ്ധിക്കുന്നതെന്താണെന്നു നോക്കുക—മലയാളം ചെന്തമിഴിന്റെ ഉപശാഖയാണെന്നുള്ളതിലേക്ക് ആ ഭാഷയിലെ ഏററവും പ്രാചീനമായ രാമചരിതഗ്രന്ഥത്തിൽ ചെന്തമിഴ് രൂപങ്ങൾ വളരെയധികം കാണുന്നുണ്ടെന്നുള്ള സംഗതി തെളിവ്; രാമചരിതമാണ് മലയാളത്തിലെ ഏററവും പ്രാചീനമായ ഗ്രന്ഥമെന്നുള്ളതിലേക്ക് ചെന്തമിഴിന്റെ ഉപശാഖയായ മലയാളത്തിലെ ഗ്രന്ഥങ്ങളിൽവെച്ച് രാമചരിതത്തിലാണ് ചെന്തമിഴ് രൂപങ്ങൾ അധികം കാണുന്നതെന്ന സംഗതിയും തെളിവ്; ഇങ്ങനെ മലയാളം ചെന്തമിഴ്ശാഖയാണെന്നുള്ളത് രാമചരിതത്തിന്റെ പ്രാചീനതകൊണ്ടും രാമചരിതം പ്രാചീനമാണെന്നുള്ളത് മലയാളം ചെന്തമിഴ് ശാഖയാണെന്നുള്ളതുകൊണ്ടും സാധിക്കണമെന്നുള്ള അന്യോന്യാശ്രയദോഷം വരുന്നനിലയിലാണ് ആ സംഗതിയിരിക്കുന്നത്. അതിനാൽ രാമചരിതത്തിൽ ചെന്തമിഴ്‌രൂപങ്ങൾ അധികം കാണുന്നുണ്ടെന്നുള്ളത് അതിന്റെ പ്രാചീനതയെ തെളിയിപ്പാൻ മതിയാകുന്നതല്ല. നേരെ മറിച്ച് കാലഭേദംകൊണ്ടല്ല ദേശഭേദംകൊണ്ടാണ് ആ ഗ്രന്ഥത്തിൽ ചെന്തമിഴ് രൂപങ്ങൾ അധികം വന്നുകൂടീട്ടുള്ളതെന്നതിന്ന് കൊല്ലവർഷം എട്ടാം ശതകത്തിൽ ജീവിച്ചിരുന്ന 'അയ്യപ്പിള്ള ആശാൻ' എന്ന കവിയുടെ രാമകഥപ്പാട്ട്, കണിയാർ കുളത്തിൽപ്പോര് മുതലായി പിൽക്കാലത്തുണ്ടായ പല ഗ്രന്ഥങ്ങളും തെളിവായിട്ടുമുണ്ട്. രാമചരിതകർത്താവായ ചീരാമകവി തിരുവിതാംകൂറിലെ തെക്കെ ഖണ്ഡത്തിൽ, എന്നുവെച്ചാൽ തിരുവനന്തപുരം മുതൽ കന്യാകുമാരിവരെയുള്ള ഭാഗത്തിൽ ഉൾപ്പെട്ട പ്രദേശത്തു ജീവിച്ചിരുന്നാളാണെന്നുള്ളതു നിർവിവാദമാണല്ലൊ. പിൽക്കാലത്തുണ്ടായ രാമകഥപ്പാട്ടിന്റെയും മററും കർത്താക്കന്മാരും ആ നാട്ടുകാരുമായ കവികളുടെ കൃതികളിലും രാമച

രിതത്തിലുള്ളതിൽ ഒട്ടും കുറയാതെതന്നെ ചെന്തമിൾരൂപങ്ങൾ നിറഞ്ഞുകാണുന്നുണ്ടു്. നോക്കുക:—

"അരചർകൾകോനേ മേന്മേലരുന്തുയർപിടിത്തീവണ്ണം
പുരികുഴലാളൈനണ്ണിപ്പോക്കുമതല്ല കാലം
ഇരുപതുകരങ്ങൾതങ്കുമിലങ്കവേന്തനെയൊരിക്കാൽ
കരുത്തുകകളകചോകം കൈക്കൊൾക കോപമിപ്പോൾ"

(രാമചരിതം)

"വിണ്ണുമൊരുചരത്താലേ വെല്ലുവെല്ലും വേന്തനീരേ-
യെണ്ണച്ചുളപ്പെഴിലാമോയേതുമറിയാത്തവർപോൽ
അണ്ണലേയെൻ വാനരങ്ങളരിയതൊഴിൽചെയ്‌വാർ കാ-
ണെണ്ണമുടൈയോരു കരുമമിങ്കിരിന്തു ചൊന്നാക്കാൽ"

(രാമകഥ)



"ചീർപെറുകൈലൈമേവി ചിവൻറടെ പാതം ചേർന്ത
പേർപെറുമരചുതന്നിൽ പെരുമ്പകൈവീറിതമ്മിൽ
വാർപെറുതമ്പിമാർകൾ വൻകുലയാലിറന്ത
ചീർപെറുകതൈയാൻപാടച്ചെന്തിൽവാൾകന്തൻകാപ്പാം."

(കുഞ്ചുതമ്പികഥ, കൊല്ലം ൬-ാം ശതകം)

ഇവയിൽ ചെന്തമിഴിന്റെ കലച്ചയെപ്പറ്റിയേടത്തോളം രാമചരിതവും രാമകഥ മുതലായതും തമ്മിൽ യാതൊരു വ്യത്യാസവും ഇല്ലെന്നുള്ളതു സ്പഷ്ടമാണല്ലോ. ആവക തെക്കൻദേശങ്ങളിൽ കൊല്ലവർഷം എട്ടും ഒൻപതും പത്തും ശതകങ്ങളിലുണ്ടായ കൃതികളിൽപ്പോലും അപ്രകാരം ചെന്തമിൾശബ്ദരൂപങ്ങൾ കാണുന്നതുകൊണ്ടുതന്നെ കാലഭേദത്താലല്ല ദേശഭേദത്താൽ മാത്രമാണ് ആ ഭാഷാഭേദം ഉണ്ടായിട്ടുള്ളതെന്നു നല്ലവണ്ണം തെളിയുന്നതുമുണ്ടു്. രാമകഥ മുതലായ പിൽക്കാലത്തെ ഗ്രന്ഥങ്ങളാൽ ദേശഭേദമാണ് രാമചരിതത്തിലെയും ഭാഷാഭേദത്തിനു കാരണമെന്നു തീർച്ചപ്പെടുത്തുവാൻ വഴി വന്നതിന്നുശേഷവും മലയാളം ചെന്തമിഴിന്റെ ഉപശാഖയാണെന്നുള്ള മതം നിലനിർത്തുവാൻവേണ്ടി രാമചരിതം അതെ

ഴുതിയ കാലത്തെ ഉത്തമഭാഷയായ രാജഭാഷയിലും രാമകഥ മുതലായ പിൽക്കാലത്തെ ഗ്രന്ഥങ്ങൾ അന്നു നാട്ടിൽ നടപ്പുണ്ടായിരുന്ന നാടോടിഭാഷയിലും ആണു് നിർമ്മിച്ചിട്ടുള്ളതെന്നും അതുകൊണ്ടാണു് അവ തമ്മിൽ കാലഭേദം വളരെയുണ്ടെങ്കിലും ചെന്തമിഴ്‌രൂപങ്ങൾ രണ്ടുവകയിലും ഒരുപോലെ വ്യാപിച്ചിരിപ്പാൻ സംഗതിവന്നിട്ടുള്ളതെന്നും ഈ വിഷയത്തിൽ ചിലർ പുറപ്പെടുവിച്ചുകാണുന്ന അഭിപ്രായം ഒരിക്കലും ശരിയാകുന്നതല്ല. ഒന്നാമതായി ഒരു നാട്ടിലെ ഉത്തമഭാഷയും സാധാരണ സംസാരഭാഷയെന്നു പറയാവുന്ന നാടോടിഭാഷയും തമ്മിലുള്ള വ്യത്യാസംതന്നെ നാടോടിഭാഷയിൽ ഗ്രന്ഥപ്രയോഗത്തിന്നു് അർഹങ്ങളല്ലാത്ത ചില അപഭ്രഷ്ടശബ്ദങ്ങളും ചില ഗ്രാമ്യശബ്ദങ്ങളുംകൂടി ദുർല്ലഭമായുണ്ടായിരിക്കും; ഉത്തമഭാഷയിൽ അതുണ്ടായിരിക്കയില്ല; എന്നുള്ളതുമാത്രമാണു്. എഴുതിക്കാണിക്കുമ്പോൾ ആ വക ശബ്ദങ്ങളെക്കൊണ്ടു വരുന്ന വൈജാത്യം നാടകാഖ്യായികകളിലെ ചില കഥാപാത്രങ്ങളുടെ സംഭാഷണം നിർമ്മിക്കുന്നതുപോലെ മനഃപൂർവ്വം പ്രവൃത്തിക്കുന്നില്ലെങ്കിൽ ഉച്ചാരണത്തിൽ വരുന്നതിനേക്കാൾ ചുരുങ്ങിയിരിക്കയും ചെയ്യും. അങ്ങനെയല്ലാതെ മറെറാരു നാട്ടുഭാഷയിലെ ശബ്ദരൂപങ്ങൾ കലരുന്ന സംഗതിയെപ്പററിയേടത്തോളം വരുന്ന താരതമ്യംകൊണ്ടല്ല നാടോടിഭാഷയും ഉത്തമമായ ഭാഷയും വ്യത്യാസപ്പെട്ടുന്നതു്. അതിനാൽ രണ്ടുവക ഗ്രന്ഥങ്ങളിലും ചെന്തമിഴ്‌രൂപങ്ങൾ ഒരുപോലെ നിറഞ്ഞുകാണുന്ന സംഗതിക്കു് അങ്ങനെയൊരഭിപ്രായം പുറപ്പെടുവിച്ചതുകൊണ്ടു യാതൊരുപപത്തിയും സിദ്ധിക്കുന്നില്ല. രണ്ടാമതു് പ്രകൃതത്തിൽ അങ്ങനെയൊരു യുക്തി പറയുന്നതു് നേരെ വിപരീതസാധകമായിട്ടാണിരിക്കുന്നതും. എങ്ങനെയെന്നാൽ രാമചരിതകാലത്തു് ഉത്തമഭാഷയായ രാജഭാഷയിൽ മാത്രമായിരുന്നു ചെന്തമിഴ്‌രൂപങ്ങൾ ധാരാളമുണ്ടായിരുന്നതെന്നും നാടോടിഭാഷയിൽ അത്രത്തോളം ഉണ്ടായിരുന്നില്ലെന്നും രാമകഥാകാലത്തേക്കു് നാടോടിഭാഷയിലും ആവക ശബ്ദരൂപങ്ങൾ ധാരാളം കലൎന്നുവന്നുവെന്നുമാണല്ലോ അതുകൊണ്ടു സിദ്ധിക്കുന്നതു്. എന്നു

വെച്ചാൽ ആദ്യത്തിൽ രാജഭാഷ മാത്രമായിരുന്ന ചെന്തമിഴ് കലൎന്ന ഭാഷ, പിൽക്കാലത്തു നാടോടിഭാഷയായിത്തീൎന്നുവെന്നാണല്ലോ സിദ്ധിക്കുന്നതെന്നു ചുരുക്കം. ഇങ്ങനെ ചെന്തമിഴ്‌രൂപങ്ങൾ ക്രമത്തിൽ ചുരുങ്ങിവന്നു മലയാളമായിത്തീൎന്നുവെന്നു കാണിക്കാൻ പറയുന്ന യുക്തി, ചെന്തമിഴ്‌രൂപങ്ങൾ മലയാളത്തിൽ ക്രമത്തിൽ വൎദ്ധിച്ചുവന്നുവെന്നു കാണിക്കുന്നതായിട്ടാണ് പൎയ്യവസിക്കുന്നതെന്നും അല്പം ആലോചിച്ചാൽ സ്പഷ്ടമാകുന്നതാണ്. അതിനാൽ ആ അഭിപ്രായപ്രകടനം തീരെ ഗണിക്കത്തക്കതല്ല. രാമചരിതാദികളിലെല്ലാം കാണുന്ന ഭാഷാഭേദത്തിന്നടിസ്ഥാനം ആവക ഗ്രന്ഥകൎത്താക്കന്മാരുടെ ദേശഭേദമല്ലാതെ മറ്റൊന്നുമല്ലെന്നു നിസ്സംശയം തീൎച്ചപ്പെടുത്താവുന്നതുമാണ്.

വസ്തുസ്വഭാവം സൂക്ഷ്മമായി പരിശോധിച്ചാലും ഈ സംഗതി നല്ലവണ്ണം തെളിയുന്നുണ്ട്. ഓരോരോ രാജ്യങ്ങളിലായി ഓരോരോ ഭാഷകൾ വ്യാപിച്ചുകിടക്കുന്നതിന്റെയും അവ തമ്മിൽ ഒന്നിനൊന്നു ഭേദപ്പെട്ടുവരുന്നതിന്റെയും സമ്പ്രദായംതന്നെ നോക്കുക. ക്ലൃപ്തമായ ഒരതിരു കല്പിച്ചോ അങ്ങനെയൊരതിരടിസ്ഥാനമാക്കിയോ അല്ല വാസ്തവത്തിൽ വിഭിന്നഭാഷകൾ കയ്യാളും ചെയ്തുപോരുന്നത്. ദേശഭേദക്രമമനുസരിച്ചു ക്രമത്തിൽമാത്രമേ അവ മാറിവരുന്നുള്ളൂ. എങ്ങനെയെന്നാൽ, ഏതെങ്കിലും ഒരു ഭാഷ അടുത്ത രാജ്യത്തുള്ള മറ്റൊരു ഭാഷയോടു ദേശക്രമമനുസരിച്ച് ക്രമത്തിൽ അടുത്തടുത്തു ചെല്ലുന്തോറും ആ അന്യഭാഷയിലെ ശബ്ദരൂപങ്ങളെ കുറേശ്ശക്കുറേശ്ശയായി സ്വീകരിക്കയും സ്വന്തം ശബ്ദരൂപങ്ങളെ അതിന്നനുസരിച്ച് ഉപേക്ഷിക്കയും ചെയ്തുകൊണ്ടാണ് ജനങ്ങളുടെ വ്യവഹാരം നിൎവ്വഹിച്ചുപോരുന്നത്. അങ്ങനെ അടുപ്പം അധികമാകുംതോറും ആ അന്യഭാഷയുടെ അംശങ്ങൾ അധികമായും സ്വന്തം അംശങ്ങൾ ചുരുങ്ങിയും വരുന്നവിധത്തിൽ കലൎന്ന് ഒടുവിൽ ലയിക്കയും പിന്നെ ആ അന്യഭാഷ മാത്രമായിത്തീരുകയുംചെയ്യുന്നു. മലയാളത്തിന്റെ തെക്കേഅറ്റത്ത് ചെന്തമിഴ് രാജ്യത്തോടടുത്ത പ്രദേശങ്ങളിലുള്ള മലയാളഭാഷയിൽ ചെന്തമിഴ്ശബ്ദങ്ങളും

വടക്കേ അററത്ത് തുളുനാടിനോടടുത്ത പ്രദേശത്തെ ഭാഷയിൽ ആ തുളുഭാഷയിലെ ശബ്ദങ്ങളും ധാരാളം കലൎന്നിരിക്കുന്നത് അനുഭവസിദ്ധമാണല്ലൊ. അപ്രകാരം രണ്ടുഭാഷകളും കലൎന്ന പ്രദേശത്തെ ജനങ്ങൾക്കു പ്രായേണ രണ്ടുഭാഷയും അറിയാവുന്നതുമായിരിക്കും. അതുതന്നെയാണ് മദ്ധ്യമലയാളത്തിലെ ഒരു നാടന് ചെന്തമിഴ് ഭാഷയിൽ പറയുമ്പോൾ തീരെ മനസ്സിലാകാതിരിക്കുന്നതിന്നും തെക്കേഅററത്തുള്ള ഒരു മലയാളിക്ക് അതു മനസ്സിലാകുന്നതിന്നും കാരണം. ഈവിധത്തിൽ ദേശഭേദം വഴിയായി ഒന്നോടൊന്നു കലൎന്നുചേൎന്നു വന്നുകൂടുന്ന ഭാഷാഭേദത്തിൽ ഒരു ഭാഷയുടെ അംശങ്ങൾ അധികമായും മററതിന്റെ അംശങ്ങൾ ചുരുങ്ങിയും ഇരിക്കുന്ന പ്രദേശത്തുണ്ടായ കവിതകളും പ്രായേണ അതിന്നനുസരിച്ചേ ഇരിക്കുവാൻ തരമുള്ളൂ. ഒന്നാംപ്രകരണത്തിൽ വിവരിച്ചിട്ടുള്ള പ്രകാരം ഓരോ ഭാഷയുടെയും ബലവും വ്യാപ്തിയും വർദ്ധിപ്പാനുണ്ടാകുന്ന കാരണങ്ങളുടെ താരതമ്യവും സ്വഭാവവും അനുസരിച്ച് ആവക അന്യഭാഷാസംസൎഗ്ഗത്തിന്നും കാലക്രമംകൊണ്ടു ചില ദേശഭേദങ്ങളെപ്പററിയേടത്തോളം കുറെ വ്യത്യാസവും വന്നുകൂടുന്നതാണ്. എന്നുവെച്ചാൽ ഒരുദേശത്ത് ഒരു കാലത്ത് ചെന്തമിഴ്ശബ്ദങ്ങൾ അധികംകലൎന്ന മലയാളഭാഷയാണ് ഉണ്ടായിരുന്നതെങ്കിലും രാജഭാഷയുടെ മാററംകൊണ്ടോ ജനസംസൎഗ്ഗത്തിന്റെ വ്യത്യാസംകൊണ്ടോ മററു കാരണവിശേഷംകൊണ്ടോ കാലാന്തരത്തിൽ അവിടെ അതുതന്നെ ചെന്തമിഴ് ശബ്ദങ്ങളില്ലാത്ത മലയാളഭാഷയായിത്തീൎന്നുവെന്നു വരാവുന്നതാണെന്നു താൽപൎയ്യം. വസ്തുസ്വഭാവമനുസരിച്ചു ഭാഷയുടെ സ്ഥിതി ഈവിധത്തിലാണെന്നു മാത്രവുമല്ല കൊല്ലംപരവൂരിനുതെക്കു കന്യാകുമാരിവരെയുള്ള പ്രദേശമാകട്ടെ പലകാലത്തും ഓരോരോ ചെന്തമിഴ് നാട്ടുരാജാക്കന്മാരുടെ ആക്രമത്തിന്നും അധികാരത്തിന്നും കീഴടങ്ങിക്കൊണ്ടും ചിലപ്പോൾ ചില കേരളരാജാക്കന്മാരുടെതന്നെ അധീനത്തിലുമായിട്ടാണ് മുൻകാലങ്ങളിൽ ഇരുന്നിരുന്നതെന്ന സംഗതി ചരിത്രലക്ഷ്യങ്ങളാൽ

ധാരാളം തെളിയുന്നതുമുണ്ട്. രാജരാജചോളൻ, രാജേന്ദ്രചോളൻ, പരാന്തകപാണ്ഡ്യൻ മുതലായ പലരും അവിടെയുള്ള ചില പ്രദേശങ്ങളിൽ സ്ഥാപിച്ചിരിക്കുന്ന അനേകം ശിലാശാസനങ്ങൾ ആവക ലക്ഷ്യങ്ങളിലുൾപ്പെടുന്നവയുമാണ്. കേരളത്തിലെ പെരുമാൾ വാഴ്ചക്കാലത്തിനുശേഷം ഏകദേശം ക്രിസ്തുവർഷം ഒമ്പതാം ശതകംമുതൽ പതിമ്മൂന്നാം ശതകംവരെയുള്ള കാലം മിക്കതും ആ പ്രദേശങ്ങൾ ചെന്തമിഴ് രാജാക്കന്മാരുടെ ആധീനത്തിൽതന്നെയായിരുന്നു. പെരുമാൾ വാഴ്ചക്കു മുമ്പുണ്ടായിരുന്ന സമുദായഭരണകാലത്തും കേരളരാജ്യത്തിൻെറ തെക്കെ അറ്റത്തി കൊല്ലംപരവൂർ പ്രദേശമായിരുന്നു എന്നൂഹിപ്പാൻ ചില തെളിവുകളില്ലായ്കയില്ല. ക്രിസ്തുവത്സരം പതിന്നാലാം ശതകത്തിൽ ജീവിച്ചിരുന്ന കൊല്ലം രാജാവ് ജയസിംഹൻെറയും അദ്ദേഹത്തിൻെറ പുത്രനും ചോളപാണ്ഡ്യരാജ്യങ്ങൾ ജയിച്ചുകീഴടക്കിയാളുമായ വീരരവിവർമ്മചക്രവർത്തിയുടേയും കാലംമുതൽക്കാണ് ആ നിലക്കു പ്രധാനമായ മാററം ഉണ്ടായിത്തുടങ്ങിയത്. അതിനുശേഷവും ചിലപ്പോൾ ചില ചെന്തമിഴ് നാട്ടുരാജാക്കന്മാർ ആക്രമിക്കാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും അവരുടെ പ്രാബല്യം സ്ഥിരപ്പെടുവാൻ ഇടയായിട്ടില്ല. ഈവക വിശേഷസംഗതികൾ നിമിത്തം ആവക പ്രദേശങ്ങളിലുണ്ടായിരുന്ന ഭാഷയും സാമാന്യത്തിലധികം ചെന്തമിഴ് രൂപങ്ങൾ കലർന്നും ചില മലയാളശബ്ദങ്ങൾ ചേർന്നും ആകപ്പാടെ മലയാളത്തിൽനിന്നും ചെന്തമിഴിൽ നിന്നും വ്യത്യാസപ്പെട്ട് ഒരു വിജാതീയമായ നിലയിലാണ് വളർന്നുവന്നത്. മലയാളഭാഷ എഴുതിവന്നിരുന്ന വട്ടെഴുത്തിൽനിന്നും ചെന്തമിഴ്ലിപിയിൽനിന്നും വ്യത്യസ്തമായി 'മലയാംതമിഴ്' എന്നു പേരായ ഒരു പ്രത്യേക ലിപിയുള്ളതും ഈ ഭാഷ എഴുതുവാൻ ആ നാട്ടുകാർ ഏർപ്പെടുത്തിയിരുന്നതായിരിക്കണമെന്നു കരുതേണ്ടിയിരിക്കുന്നു.

മേൽപ്രകാരം രണ്ടു പ്രധാനഭാഷകളുടെ അംശങ്ങളും കലർന്നനിലയിൽ ഉണ്ടായിരുന്ന ആവക പ്രദേശങ്ങളിലെ

ഭാഷക്ക് പിന്നെ വല്യതായൊരു മാററം വന്ന് ആകപ്പാടെ മലയാളഭാഷതന്നെയെന്നു പറയാവുന്ന നിലയിൽ എത്തുവാനിടയായിത്തീന്നത് പ്രധാനമായി മാത്താണ്ഡവമ്മ മഹാരാജാവിൻെറ കാലംമുതൽക്കാണെന്നും തെളിവുകൊണ്ടും യുക്തികൊണ്ടും അറിയാവുന്നതാണ്. ആ മഹാരാജാവിൻെറ ദിഗ്ജയംകൊണ്ടു കന്യാകുമാരിമുതൽ ആലുവായ്വരെയുള്ള പ്രദേശങ്ങൾ മുഴുവനും ഏകാധിപത്യത്തിൻകീഴിലായിത്തീരുകയും പിൽക്കാലത്ത് അതിന്ന് മാററംവരാത്തവിധത്തിൽ ഉറച്ച് നിൽക്കയും ചെയ്തപ്പോൾ ആ രാജ്യത്തിൽ അധികഭാഗത്തും ഉള്ള ഭാഷ ചെന്തമിഴ് കലരാത്ത മലയാളമായതുകൊണ്ടും രേങ്ങനെയുള്ള പ്രദേശങ്ങളിലെ ജനങ്ങളുമായുള്ള സംസൎഗ്ഗം അധികമായതുകൊണ്ടും രാജഭാഷയിലും അതിന്നു പ്രാധാന്യം സിദ്ധിച്ചതുകൊണ്ടും രാജ്യത്തിൻെറ അതിരിൽ ചെന്തമിഴ്നാടിനോടു തൊട്ടുകിടക്കുന്ന കുറച്ചു ദിക്കൊഴികെ മറെറല്ലാ പ്രദേശങ്ങളിലും ആ ശുദ്ധ മലയാളഭാഷതന്നെ നടപ്പായിത്തീരുവാൻ സംഗതിവന്നു കാലക്രമത്തിലുണ്ടായ അച്ചടിയേൎപ്പാടിൻെറ അഭിവൃദ്ധിയും നല്ല മലയാളഭാഷയെ തെക്കോട്ട് അധികമധികം വ്യാപിപ്പിക്കുവാൻ വളരെസ്സഹായിച്ചിട്ടുണ്ട്. ഇങ്ങനെയെല്ലാമാണ് തിരുവനന്തപുരം മുതലായ തെക്കൻപ്രദേശങ്ങളിലും മുമ്പുണ്ടായിരുന്നമിശ്രഭാഷ മിക്കതും പോയി മലയാളഭാഷതന്നെ നാട്ടുഭാഷയായിത്തീന്നതെന്ന സംഗതി അടുത്ത രണ്ടു മൂന്നു ശതവൎഷങ്ങളിലുണ്ടായിട്ടുള്ള രേഖകളും ഗ്രന്ഥങ്ങളും പരിശോധിച്ചാൽ അനുഭവപ്പെടുന്നതുമാണ്. അതിനാൽ രാമചരിതത്തിലെ ഭാഷാഭേദത്തിനു ദേശഭേദംതന്നെയാണ് കാരണമെന്ന് അനേകം സംഗതികളാൽ സ്പഷ്ടമാകുന്നതുകൊണ്ട് അത് ആദ്യത്തെ മലയാളഗ്രന്ഥമാണെന്നു സങ്കല്പിച്ചു പുറപ്പെടുവിച്ചിട്ടുള്ള വാദവും ഒരുവിധത്തിലും നിലനിൽക്കത്തക്കതല്ല. എന്നുമാത്രമല്ല ആ ഗ്രന്ഥം ഉണ്ടാകുന്നതിന്ന് എത്രയോമുമ്പുതന്നെ മലയാളത്തിൽ അനവധി പാട്ടുകളും പല ഗ്രന്ഥങ്ങളും ഉണ്ടായിക്കഴിഞ്ഞിട്ടുണ്ടെന്നുള്ളതിലേക്ക് വേണ്ട തെളിവുകളും ഉണ്ട്. അതിനെപ്പററി ആ വക ഗ്രന്ഥങ്ങളെ നിരൂപണംചെയ്യുന്ന അവസരത്തിൽ പ്രസ്താവിക്കുന്നതാണ്.

ഇനി, പഴയചെന്തമിൾ ഗ്രന്ഥകർത്താക്കന്മാരിൽ ചിലർ കേരളീയരായിക്കാണുന്നുണ്ടെന്നും കേരളത്തിലും ചില ശിലാശാസനങ്ങളും മററും ചെന്തമിൾഭാഷയിൽ സ്ഥാപിച്ചുകാണുന്നുണ്ടെന്നും ഉള്ള നാലാമത്തെ സംഗതിയുടെ സ്ഥിതി നോക്കാം. വാസ്തവത്തിൽ അതിനെപ്പററി അധികമൊന്നും വിചാരിക്കേണ്ടതായിട്ടുതന്നെയില്ല. പ്രാചീനകാലങ്ങളിലാകട്ടെ ഇക്കാലത്താകട്ടെ കേരളീയരിൽ ചില കവികൾ ചെന്തമിൾഭാഷയിൽ ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുണ്ടെന്നുള്ളതുകൊണ്ട് ആ ഗ്രന്ഥകർത്താക്കന്മാർക്ക് ചെന്തമിൾഭാഷയിൽ നല്ല പരിചയമുണ്ടായിരുന്നുവെന്നുള്ളടത്തോളമല്ലാതെ അവരുടെ കാലത്ത് കേരളത്തിലുണ്ടായിരുന്ന പൊതുജനഭാഷ ചെന്തമിഴാണെന്നുകൂടി സിദ്ധിക്കുന്നതല്ല. അങ്ങനെയാണെങ്കിൽ കേരളീയരിൽത്തന്നെ ശങ്കരാചാര്യർ, കുലശേഖരവർമ്മപ്പെരുമാൾ മുതലായി എത്രയോ കവികൾ അനവധി സംസ്കൃതഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുണ്ടെന്നുള്ളതിൽനിന്ന് അവരുടെ കാലത്ത് കേരളത്തിലെ പൊതുജനഭാഷ സംസ്കൃതമായിരുന്നുവെന്നു പറയുന്നതും ശരിയാണെന്നുവരും. കുലശേഖരവർമ്മപ്പെരുമാളും മററും സംസ്കൃതത്തിലും ചെന്തമിഴിലും ഗ്രന്ഥങ്ങൾ നിർമ്മിച്ചുകാണുന്നതുകൊണ്ട് അവരുടെ കാലത്ത് കേരളത്തിലെ പൊതുജനഭാഷ ഏതാണെന്നു പറവാൻ നിവൃത്തിയില്ലാതെയുംവരും. എന്നുമാത്രമല്ല ഇക്കാലത്തും ചിലർ സംസ്കൃതഗ്രന്ഥങ്ങൾ നിർമ്മിച്ചുകാണുന്നതുകൊണ്ട് അവർ സംസ്കൃതം പഠിച്ചിട്ടുണ്ടെന്നുമാത്രമേ തെളിയുന്നുള്ളു എന്നത് അനുഭവസിദ്ധമാകയാൽ അതിലധികം അതുകൊണ്ടൂഹിക്കുന്നത് അനുഭവവിരുദ്ധവുമാണ്. അതിനാൽ കേരളത്തിലെ പൊതുജനഭാഷ ഒരുകാലത്തും സംസ്കൃതമായിരുന്നില്ലെങ്കിലും സംസ്കൃതഭാഷാഗ്രന്ഥങ്ങളിൽവെച്ച് ഏററവും പ്രധാനപ്പെട്ട വേദാന്തഭാഷ്യം മുതലായ പല ഗ്രന്ഥങ്ങളുടെയും കർത്താക്കന്മാർ കേരളീയരായ ശ്രീശങ്കരാചാര്യസ്വാമികളും മററുമാണെന്നുള്ളതുപോലെ ചെന്തമിൾഭാഷാഗ്രന്ഥങ്ങളിൽവെച്ചു പ്രധാനപ്പെട്ടവയിൽ ഒന്നായ ചിലപ്പതികാരത്തിൻെറയും മററും കർത്താക്കന്മാരും കേരളീയരായ ഇളംകോവടികൾ മുതലായിച്ചിലരാണെന്നേ ആവക ഗ്രന്ഥങ്ങളെപ്പററിയേടത്തോളം വന്നുകൂടുന്നുള്ളു. ശിലാശാസനങ്ങളും താമ്രശാസനങ്ങളും കാണുന്നുണ്ടെന്നുള്ള

സംഗതിയുടേയും സൂക്ഷ്മസ്ഥിതി ഇതുപോലെതന്നെയാണ്. സംസ്കൃതഭാഷയിലും ആ മാതിരി അനേകം പ്രാചീനശാസനങ്ങൾ കേരളത്തിൽ പലസ്ഥലങ്ങളിലും സ്ഥാപിച്ചുകാണുന്നുണ്ട്. അതടിസ്ഥാനമാക്കി അക്കാലത്ത് സംസ്കൃതമായിരുന്നു കേരളത്തിലെ പൊതുജനഭാഷയെന്നൂഹിക്കാവുന്നതല്ലല്ലോ. ഇക്കാലത്ത് ആംഗ്ളഭാഷയിൽ പല രേഖകളും കേരളത്തിലും മററു ഭാരതഖണ്ഡരാജ്യങ്ങളിലും ഏർപ്പെടുത്തിക്കാണുന്നതുകൊണ്ടു ഭാരതഖണ്ഡത്തിലെയെല്ലാം മാതൃഭാഷ അതാണെന്നു വിചാരിക്കുന്നത് പരമാബദ്ധവുമാണല്ലോ. അതുകൊണ്ട് ആ വക ഗ്രന്ഥങ്ങളെയും ശിലാശാസനാദികളെയും അവലംബിച്ച്, കേരളത്തിൽ സംസ്കൃതംപോലെ ചെന്തമിഴും ഒരു കാലത്ത് വിദ്യാഭ്യാസഭാഷയുടെ നിലയിൽ സാമാന്യമായി അഭ്യസിച്ചുവന്നിരുന്നുവെന്നതുവരെ ഊഹിക്കുന്നതേ ശരിയാകയുള്ളു. അതിൽത്തന്നെയും ചെന്തമിഴിൽക്കാണുന്ന ശിലാശാസനങ്ങൾ അധികവും കൊല്ലംമുതൽക്കു തെക്കുള്ള പ്രദേശങ്ങളിലായതുകൊണ്ടു ആ വക പ്രദേശങ്ങളിലാണ് ചെന്തമിഴ്‌വിദ്യാഭ്യാസം അധികകാലം നിലനിന്നിട്ടുള്ളതെന്നും വിചാരിപ്പാൻ വഴിയുള്ളതാണ്. മററു ചില പ്രദേശങ്ങളിൽ ചെന്തമിഴില്ലാതെ പഴയ മലയാളത്തിൽത്തന്നെ ദുർല്ലഭമായിട്ടാണെങ്കിലും ചില ശാസനങ്ങൾ കാണുന്നില്ലെന്നുമില്ല. എന്നുമാത്രമല്ല ഈ വിഷയത്തിൽ ഒരു സംഗതി പ്രത്യേകം ഓർമ്മവെക്കേണ്ടതായിട്ടുണ്ട്. മൂലദ്രമിഡഭാഷ എഴുതിവന്ന ലിപിയായിരിക്കണമെന്നൂഹിക്കാവുന്നതും അടുത്തകാലംവരെയും എന്നുവെച്ചാൽ കൊല്ലവർഷം ആയിരത്തിനാല്പതുവരെയും മലയാളഭാഷയിൽ ആധാരം മുതലായ കരണങ്ങൾ എഴുതിവന്നിരുന്നതുമായ 'വട്ടെഴുത്ത്' എന്ന ലിപിമാലയിൽ വർഗ്ഗമദ്ധ്യാക്ഷരങ്ങളായ ഖ, ഗ, ഘ മുതലായതിനെയും ശഷസഹങ്ങളെയും കുറിപ്പാൻ വേണ്ട പ്രത്യേകലിപിയില്ലാത്തതുനിമിത്തം ആ വക അക്ഷരങ്ങൾ ചേർന്ന സംസ്കൃതപ്രകൃതികശബ്ദങ്ങൾ എഴുതുമ്പോൾ ചെന്തമിഴിലെന്നപോലെ അവയെ വർഗ്ഗപ്രഥമാക്ഷരമായും മററും മാററംചെയ്തു് എഴുതിവരുന്ന പതിവാണുണ്ടായിരുന്നത്. അതുമാത്രം നോക്കി അതിലെ ഭാഷ ചെന്തമിഴാണെന്നു ഭ്രമിക്കുന്നതു ശരിയല്ലെന്നും ചെന്തമിഴ് പ്രത്യ

യങ്ങളും മററു നിയമങ്ങളും അടിസ്ഥാനപ്പെടുത്തി ഭാഷാനിണ്ണയം ചെയ്യുന്നതേ ശരിയാകയുള്ളു എന്നും അറിഞ്ഞിരിക്കേണ്ടതാണ്. ഈ സംഗതി അടുത്തകാലത്തും ഇടക്കാലത്തും ആ വട്ടെഴുത്തിൽ എഴുതീട്ടുള്ള ചില ലക്ഷ്യങ്ങളുടെ സ്വഭാവം കാണിച്ചുതന്നെ ദൃഷ്ടാന്തപ്പെടുത്താം.

"കൊല്ലം ൯൱൭-ാമത മീന ഞായററിൽ എഴുതിയ വപ്പനോലക്കരണമാവത. ചെങ്ങനാഴി നാരണി ചങ്കരനും തമ്പിമാരും കയ്യാൽ ആറ അച്ചുകൊണ്ടാൻ മണിമലെയിരവിക്കമരനും തമ്പിമാരും കൊണ്ടാർകൊണ്ട പരിചാവത. ഇക്കൊണ്ട അച്ചു ൬൰-നും കാരിയം തന്റെ വെങ്ങിലിച്ചേരിതേചത്ത മടപ്പാട എന്ന പറമ്പ അതിലെ മേപ്പുലവും കീഴ്പ്പുലവുംക്കൂടി ആറ അച്ചും കൊടുത്ത മടപ്പാട എന്ന പറമ്പ അതിലെ മേപ്പുലവും കീഴ്പ്പുലവുംക്കൂടി ൬൰-അച്ചും കൊടുത്ത വച്ചിച്ചു കൊണ്ടാൻ ചെങ്ങനാഴി നാരണി ചങ്കരനും തമ്പിമാരും അമ്മാക്കേമേ. ഇതറിയും താക്കി മണിമലെ വിളഞ്ഞൂര ചകന്റെ പൊന്നനറിക." (1)

"കൊല്ലം ൧൦൧൩ ാമത മീനഞായററിൽ എഴുതിയ മറുപാട്ടോലക്കരണമാവത. ആത്തൂര അടപ്പാടത്ത പങ്കൻ ഇട്ടിമയും തമ്പിമാരും കയ്യാൽ മുപ്പത്തൊന്ന പുത്തപ്പണം കൊണ്ടാൻ നാമങ്ങലത്ത ത്തപ്പൻ നാരായണൻ കൊണ്ടാർകൊണ്ട പരിചാവിത. ഇക്കൊണ്ട പുത്തപ്പണം ൩൧-നും കാരിയം ഇതിന്ന പാട്ടം തന്റെ പാത്തിരമങ്ങലം തേചത്ത പരിയക്കിടത്ത തനിക്കുള്ള പടിഞ്ഞാറെ പുഞ്ച അഞ്ച പറക്ക അഞ്ച വടിപ്പൻ നെല്ലിന്ന പാട്ടമായി പാട്ടമാണ്ട പാട്ടനെല്ലിൽ തന്റെ പണത്തിന്ന പതിന്നരംപലിചയും പലിചപ്പണത്തിന്ന പറവിലയും കണ്ടുള്ള നെല്ല ൧- പറ ൭-ം കഴിച്ചു നീക്കി മിക്കുള്ള പാട്ടനെല്ല ൩ പറ ൭ ം ഓണ വാഴക്കുലയും ആണ്ടുതോറും കൊടുക്കവും കൊള്ളവും കടവർ."

ഈ രേഖകളുടെ രീതി അനുസരിച്ചു നോക്കിയാൽ ക്രിസ്തുവത്സരം ൧൭൭-ൽ ഉണ്ടായതാണെന്നു തീച്ചപ്പെടുത്താവുന്ന

(൧) അച്ച് അന്നത്തെ ഒരു നാണയം. തേചം=ദേശം, മേപ്പുലം= മേൽ ഫലം. അമ്മാക്കം=ആ മാറ്റ്ം, താക്കി=സാക്ഷി,

വീരരാഘവചക്രവർത്തിശാസനം (1) മുതലായി ചിലതിലെ ഭാഷയും ചെന്തമിഴല്ലെന്നും വട്ടെഴുത്തിലെ ലിപിന്യൂനതകൊണ്ട് എഴുതുമ്പോൾ വാക്കുകൾക്ക് ചില വികാരം വരുത്തീട്ടുള്ളതാണെന്നും പ്രത്യക്ഷപ്പെടുന്നതുമാണ്. ചരിത്രലക്ഷ്യങ്ങളനുസരിച്ചു നോക്കിയാലും വിദ്യാഭ്യാസഭാഷയുടെ സ്ഥാനത്തു ചെന്തമിഴിനു കുറേക്കാലത്തേക്കു കേരളത്തിൽ പ്രചാരമുണ്ടായിരുന്നുവെന്നല്ലാതെ കേരളത്തിലെ പൊതുജനഭാഷ ഒരുകാലത്തും ചെന്തമിഴായിരുന്നുവെന്നു കാണുന്നതല്ല. ആൎയ്യമതവ്യാപ്തിയോടുകൂടി ആദ്യത്തിൽ വൈദികമതവും പിന്നെ അതിലും ശക്തിയോടുകൂടി ബുദ്ധമതവും പിന്നെ ആ മതത്തെ തീരെ നിരാകരിക്കത്തക്കവിധം അത്ര പ്രാബല്യത്തോടുകൂടി മീമാംസകമതവുമാണ് കേരളത്തിൽ കൈകാൎയ്യം നടത്തീട്ടുള്ളത്. അതിൽ ബുദ്ധമതത്തിന്റെ അധഃപതനാരംഭകാലമായ ക്രിസ്തുവർഷം ൪-ാം ശതകത്തിന് കലി ൩൫-ാം ശതകം വരെക്കും കേരളത്തിലേയും വിദ്യാഭ്യാസഭാഷ പ്രധാനമായി ചെന്തമിഴ തന്നെയായിരുന്നു. അതിനുള്ള കാരണം ആ ഭാഷയിൽ പല സാഹിത്യഗ്രന്ഥങ്ങളും വ്യാകരണാദിഗ്രന്ഥങ്ങളും അതിനു മുമ്പുതന്നെ ഉണ്ടായിക്കഴിഞ്ഞിരുന്നതും നാട്ടുഭാഷയായ മലയാളശാഖയിൽ പറയത്തക്ക പ്രധാന ഗ്രന്ഥങ്ങൾ അക്കാലത്തും ഉണ്ടായിട്ടില്ലാതിരുന്നതുമായിരിക്കണം. അങ്ങനെ ചെന്തമിഴിൽ വിദ്യാഭ്യാസം നടന്നിരുന്ന കാലങ്ങളിൽ ചെന്തമിഴ് നാട്ടുകാരായ പണ്ഡിതന്മാരിൽ കപിലർ, പരണർ, ചാത്തനാർ മുതലായിപ്പലരും കേരളത്തിൽ ആ ഭാഷ പഠിപ്പിക്കുവാൻ വന്നു താമസിച്ചിരുന്നതായിട്ടും അവരിൽ ചിലർ കേരളരാജാക്കന്മാരുടെ പണ്ഡിതസദസ്സിൽ അംഗങ്ങളായിരുന്നതായിട്ടും പ്രാചീന ചെന്തമിഴ്ഗ്രന്ഥങ്ങളാൽ തെളിയുന്നതുമുണ്ട്. കലി ൩൫-ാം ശതകത്തോടുകൂടി കൎമ്മപ്രധാനമായ മീമാംസകമതത്തിന്റെ പ്രാബല്യം തുടങ്ങിയപ്പോൾ ആ മതഗ്രന്ഥങ്ങളിൽ പ്രധാനപ്പെട്ടവയെല്ലാം സംസ്കൃതത്തിലായിരുന്നതുകൊണ്ടും മറെറാരു ഭാഷയിലേക്കു പകൎത്തിയാൽ ഫലം വരാത്ത മന്ത്രങ്ങളെക്കൊണ്ടുള്ള ആവശ്യം അധികമാ

(൧) ഈ ശാസനം കൊച്ചിരാജ്യ ചരിത്രം മുതലായ പുസ്തകങ്ങളിൽ പ്രസിദ്ധപ്പെടുത്തീട്ടുണ്ട്.

യിത്തീൎന്നതുകൊണ്ടും സംസ്കൃതവിദ്യാഭ്യാസവും അധികം ആവശ്യമായിത്തീൎന്നു. ക്രമേണ ചെന്തമിഴ് വിദ്യാഭ്യാസം കുറഞ്ഞും സംസ്കൃതവിദ്യാഭ്യാസം വൎദ്ധിച്ചുംവന്നു. എങ്കിലും മദ്ധ്യകേരളത്തിൽപ്പോലും ചെന്തമിഴ് വിദ്യാഭ്യാസം തീരെ നിന്നുപോവാൻ പിന്നെയും നാലുശതവൎഷത്തോളം വേണ്ടിവന്നിട്ടുണ്ടു്. ഇങ്ങനെയെല്ലാമാണ് ഈ വിഷയത്തിൽ ചരിത്രപ്രകാരം കാണുന്ന സംഗതികളുടെ ആകപ്പാടെയുള്ള സംക്ഷേപം.

മേൽകാണിച്ച തെളിവുകളാൽ, മലയാളം ചെന്തമിഴിന്റെ ഉപശാഖയാണെന്നും കൊല്ലവൎഷാരംഭത്തിനു ശേഷമാണ് അതിൻെറ ഉൽപത്തിയെന്നും സാധിപ്പാൻ കാണിക്കുന്ന യുക്തികളൊന്നും ശരിയാകുന്നതല്ലെന്നുമാത്രമല്ല അതിന്നെത്രയോ മുമ്പുതന്നെ വേർപിരിഞ്ഞു സ്വതന്ത്രങ്ങളായിത്തീൎന്നിട്ടുള്ള മൂലദ്രമിഡശാഖകളിലൊന്നാണ് മലയാളമെന്നു നിൎണ്ണയിപ്പാൻ വേണ്ടേടത്തോളം തെളിവുകളുമുണ്ടു്. മൂലദ്രമിഡഭാഷയുടെ പല പിരിവുകളിൽ ഒന്നായ ചോളപാണ്ഡ്യശാഖയെ വ്യാകരണാദി ഗ്രന്ഥങ്ങളെക്കൊണ്ടു സംസ്കരിച്ച് ചെന്തമിഴാക്കി വ്യവസ്ഥപ്പെടുത്തിയവരിൽ ആദ്യത്തെ ആൾ അഗസ്ത്യമഹൎഷിയാണെന്നും കലിവൎഷം ൨൫-ാം ശതകത്തിന് (ക്രിസ്തുവിനു മുമ്പ് ആറാം വൎഷശതകത്തിന്) ഇപ്പുറമല്ലാത്ത കാലത്ത് ജീവിച്ചിരുന്ന തൊൽകാപ്പിയ ഗ്രന്ഥകാരൻ ആ അഗസ്ത്യമഹൎഷിയുടെ ശിഷ്യപരമ്പരയിൽപ്പെട്ട ഒരാളാണെന്നും ഒന്നാംപ്രകരണത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. (1) ആ തൊൽകാപ്പിയ ഗ്രന്ഥത്തിൽ ചൊല്ലധികാരത്തിൽ, ചെന്തമിഴ് സാഹിത്യത്തിൽ കാണുന്ന പദങ്ങളുടെ വൎഗ്ഗവിഭാഗം കാണിക്കുന്ന പ്രകരണത്തിൽ മലനാടായ മലയാളത്തിലെ ഭാഷയും ചെന്തമിഴല്ലാത്ത ദ്രമിഡശാഖാഭാഷകളിൽ ഒന്നാണെന്ന് അഭിപ്രായപ്പെട്ടിട്ടുണ്ടു്. മലനാട്, കുടനാട്, കൎന്നാട് (കൎണ്ണാടകം) മുതലായവ കൊടുന്തമിഴ് നാടുകളാണെന്നും ആ വക കൊടുന്തമിഴ്നാടുകളിലെ ഭാഷകൾ ചെന്തമിഴ്സാഹിത്യഗ്രന്ഥ

1. മൂന്നാം ഭാഗം നോക്കുക

ങ്ങളിൽ തൽഭവരീതിയിലും തത്സമരീതിയിലും എടുത്തുചേ ൎത്തുകാണുമെന്നും ൩൯൭-മുതൽ ൪൦൦ വരെയുള്ള സൂത്രങ്ങ ളാൽ ആ ഗ്രന്ഥകാരൻ വിവരിച്ചിരിക്കുന്നു. നോക്കുക—

"ഇയച്ചൊററിരിചൊററിചെച്ചൊൽ വടചൊ-
ലെൻറനൈത്തേ ചെയ്യുളീട്ടച്ചൊല്ലേ:"

അൎത്ഥം—ചെയ്യുൾകളിൽ എന്നുവെച്ചാൽ സാഹിത്യ ങ്ങളിൽ കാണുന്ന വാക്കുകൾ ഇയച്ചൊൽ, തിരിചൊൽ, തി ചൈച്ചൊൽ, വടചൊൽ എന്നിങ്ങനെ നാലു വകയായി ട്ടുണ്ട്. എന്നിങ്ങനെ ചെന്തമിൾ സാഹിത്യങ്ങളിലെ പദ ങ്ങളെ വകതിരിച്ചു കാണിച്ചതിന്നുശേഷം ഓരോന്നിൻെറ ലക്ഷണം പ്രത്യേകം ഇങ്ങനെ വിവരിച്ചിരിക്കുന്നു.

"അവററുൾ ഇയച്ചൊററാമേ
ചെന്തമിൾ നിലത്തു വഴക്കൊടു ചിവണി-
ത്തമ്പൊരുൾവഴാമെയിചൈക്കും ചൊല്ലേ,"

അൎത്ഥം—അവയിൽ ഇയച്ചൊല്ലെന്നു പറയുന്നതാവട്ടെ ചെന്തമിൾ നാട്ടിൽ പ്രസിദ്ധമായി പ്രചരിച്ചുംകൊണ്ടും കൊടുന്തമിൾ നാടുകളിൽ പ്രസിദ്ധിയില്ലാതെയും ഇരിക്കുന്ന പദങ്ങളാണ് ചെന്തമിഴിലെ സ്വന്തപദങ്ങൾ എന്നു താ ല്പൎയ്യം.

"ഒരു പൊരുൾകുറിത്തവേറുചൊല്ലാകിയും
വേറുപൊരുൾ കുറിത്തവൊരു ചൊല്ലാകിയും
ഇരുപാററെൻപ തിരി ചൊക്കിളവി."

അൎത്ഥം—ഒരേ അൎത്ഥത്തെക്കുറിക്കുന്ന പല വാക്കുകൾ, പല അൎത്ഥങ്ങളെയും കുറിക്കുന്ന ഒരു വാക്ക് ഇങ്ങനെ തിരി ചൊല്ല് രണ്ടുവിധത്തിലുണ്ട്. എന്നുവെച്ചാൽ പൎയ്യായപദ ങ്ങളും നാനാൎത്ഥപദങ്ങളുമായി തിരിചൊല്ല് രണ്ടുവിധം എന്നു സേനാവരയ്യരുടെ വ്യാഖ്യാനം. ഭവനന്ദിയുടെ നന്നൂ ലിലും തിരിചൊൽ എന്നതുകൊണ്ടു പൎയ്യായപദങ്ങളെയും നാനാൎത്ഥപദങ്ങളെയുമാണ് വിവക്ഷിച്ചിരിക്കുന്നതായിക്കാ ണുന്നത്. എന്നാൽ അൎത്ഥത്തിന്നു മാററംവരാതെ ശബ്ദ ത്തിന്നുമാത്രം ഉച്ചാരണവൈജാത്യംവന്നു മാററം വന്നുകൂടിയ

വാക്കുകൾ ഒരുവക, ശബ്ദമാററം വരാതെ പ്രയോഗവിശേഷം വഴിക്കു രൂഢിശക്തി വന്നുകൂടി അൎത്ഥം മുമ്പുള്ളതല്ലാതായിത്തീൎന്നിട്ടുള്ള വാക്കുകൾ മറെറാരുവക ഇങ്ങനെ തിരിച്ചൊല്ലു രണ്ടുവകയായിട്ടുണ്ടെന്നുള്ള അൎത്ഥമാണ് ഈ ഗ്രന്ഥത്തിനും വിഭാഗശുദ്ധിക്കും യുക്തമായിരിക്കുന്നത്. ഹിംസ, മരകതാദി ശബ്ദങ്ങൾ സിംഹ, മരതകാദി ശബ്ദങ്ങളായി മാറീട്ടുള്ളതുപോലെ അൎത്ഥമാററം കൂടാതെ ശബ്ദമാററം വന്ന ചെന്തമിഴ് ശബ്ദങ്ങൾ ഒന്നാമത്തെ വകക്കും മലയാളത്തിലെ താമസ, തടസ്ഥാദി ശബ്ദങ്ങളെപ്പോലെ ശബ്ദമാററം കൂടാതെ അൎത്ഥമാററം വന്ന ചെന്തമിഴ്പദങ്ങൾ രണ്ടാമത്തെ വകക്കും ഉദാഹരണങ്ങൾ.

"ചെന്തമിഴ് ചേൎന്ത പന്നിരു നിലത്തും
തൻകുറിപ്പിനവേ തിശൈച്ചൊൽക്കിളവി."

അൎത്ഥം—ചെന്തമിഴ് നാട്ടോടു ചേൎന്ന പന്തിരണ്ടു കൊടുന്തമിഴ് നാടുകളിലെ ഭാഷകളിൽ ഏതിലെങ്കിലും അൎത്ഥവാചകമായുള്ള പദമാണ് ദിശച്ചൊല്ലെന്നു പറയുന്നത്. എന്നുവെച്ചാൽ, ആ വക ദ്രമിഡഭാഷകളിലെ സ്വന്തപദങ്ങളെ തൽഭവരീതിയിലോ തത്സമരീതിയിലോ ചെന്തമിഴ് സാഹിത്യങ്ങളിൽ പ്രയോഗിച്ചുകാണും. അവയാണ് ദിശച്ചൊല്ലെന്നു പറയുന്നതെന്നു താല്പൎയ്യം.

മേൽപ്രകാരം ചെന്തമിഴ് സാഹിത്യങ്ങളിലുള്ള ദ്രമിഡദേശഭാഷാപദങ്ങളുടെ മൂന്നു വകഭേദങ്ങളും വിവരിച്ചതിന്നുശേഷം പിന്നത്തെ രണ്ടു സൂത്രങ്ങളാൽ സംസ്കൃതത്തിൽനിന്നു തത്സമമായോ തൽഭവമായോ എടുത്തുചേൎത്തിട്ടുള്ള പദങ്ങൾക്കാണ് വടചൊല്ലെന്നു പറയുന്നതെന്നും ആ ഗ്രന്ഥകാരൻ പ്രസ്താവിച്ചിരിക്കുന്നു. അവിടെ സംസ്കൃതത്തിൽനിന്നെന്നപോലെ കൊടുന്തമിഴ് നാടുകളിലെ ഭാഷകളിൽനിന്നു ചെന്തമിഴ് സാഹിത്യത്തിലേക്ക് എടുത്തുചേൎത്ത പദങ്ങൾക്കാണ് ദ്രമിഡദേശഭാഷ എന്നൎത്ഥമായ തിശൈച്ചൊല്ലെന്നു പറയുന്നതെന്നു കാണിച്ചിരിക്കുന്നതുകൊണ്ട് ആ ഗ്രന്ഥകാരന്റെ കാലത്ത് സംസ്കൃതംപോലെ കൊടുന്തമിഴ്നാട്ടിലെ ഭാഷകളും ചെന്തമിഴിൽനിന്നു വിഭിന്നങ്ങളായ

ഭാഷകളാണെന്നു സ്പഷ്ടമാണല്ലോ. മലനാടെന്നു പറഞ്ഞുവന്നിരുന്ന മലയാളപ്രദേശം കൊടുന്തമിഴ്നാടുകളിൽ ചേൎന്നതാണെന്നു്

"തെൻ പാണ്ടി കുട്ടം കുടം കൎക്കാവൺ പൂഴി
പൻറിയരുവാവതൻ വടക്കു
നൻറായ് ചീതം മലനാടു പുനനാടു
ചെന്തമിഴ് ചേരേ തമിഴ് പന്നിരുനാട്ടെൻ"

എന്നീവക പ്രാചീന ഗ്രന്ഥങ്ങളാൽത്തന്നെ നല്ലവണ്ണം തെളിയുന്നതുമാണു്. എങ്കിലും ചെന്തമിഴ്നാടേതാണെന്നും കൊടുന്തമിഴ്നാടുകളേതെല്ലാമാണെന്നും ഉള്ള സംഗതിയിൽ ചില അഭിപ്രായഭേദങ്ങൾ കാണുന്നതുകൊണ്ടു് ഈ വിഷയത്തിൽ അല്പം ചിലതുകൂടി പ്രസ്താവിക്കേണ്ടതായിട്ടുണ്ടു്.

മധുര, തിരുനൽവേലി മുതലായ പാണ്ഡ്യനാട്ടിലുൾപ്പെട്ട പണ്ഡിതന്മാർ ആ വക പ്രദേശമാണു് ചെന്തമിഴ്നാടെന്നും പണ്ടുണ്ടായിരുന്ന മൂന്നു ചെന്തമിഴ്സംഘങ്ങളുടെയും സ്ഥാപനപ്രദേശം അതാണെന്നു് 'ചങ്കനൂൽകൾ' എന്നുപറയുന്ന പ്രാചീന ഗ്രന്ഥങ്ങളാൽത്തന്നെ തെളിയുന്നതാണെന്നും കൊടുന്തമിഴ്നാടുകൾ പന്തിരണ്ടും അതിന്നുചുറ്റും കിടക്കുന്ന പ്രദേശങ്ങളാണെന്നും പറയുന്നു. ചോളദേശത്തുകാരായ പണ്ഡിതന്മാർ അവരുടെ നാടാണു് ചെന്തമിഴ്നാടെന്നും അതിന്നുചുറ്റും കിടക്കുന്ന പ്രദേശങ്ങളാണു് കൊടുന്തമിഴ്നാടുകളെന്നും അഭിപ്രായപ്പെടുന്നു. തൊൽകാപ്പിയത്തിന്റെ വ്യാഖ്യാതാക്കന്മാരിൽ സേനാവരയ്യർ എന്ന പണ്ഡിതനാകട്ടെ 'വേകൈ' എന്ന നദിക്കു തെക്കും 'മരുത' എന്ന നദിക്കു വടക്കും കരുവൂരിനു കിഴക്കും മരുവൂരിൻ പടിഞ്ഞാറുമുള്ള പ്രദേശങ്ങളെല്ലാം ചെന്തമിഴ്നാടാണെന്നു പ്രസ്താവിച്ചിരിക്കുന്നു. ഇവയിൽ വേകൈനദി മധുരയിലുള്ളതും കരുവൂർ എന്നപ്രദേശം കോയമ്പത്തൂർ ജില്ലയിൽ അമരാവതി നദിയുടെ തീരത്തുള്ള കരൂരുമാണെന്നു മിക്കതും തീർച്ചപ്പെടുത്താവുന്നതുകൊണ്ടു് ചോളപാണ്ഡ്യരാജ്യങ്ങൾ രണ്ടുംകൂടിയുള്ള ഭൂഭാഗത്തിൽ നാലുഭാഗത്തും കുറേശ്ശ സ്ഥലം കൊടുന്തമിഴ്നാടുകളായി ഒഴിച്ചിട്ടു് ശേഷം നടുവിലുള്ള ഭാഗമെല്ലാം ചെന്ത

മിഴ്നാടാണെന്നാണ് ആ ഗ്രന്ഥകാരന്റെ പക്ഷമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അദ്ദേഹം കൊടുന്തമിഴ് നാടുകളെപ്പററിപ്രസ്താവിക്കുന്നതും ഇതിന്നനുസരിച്ചുതന്നെയാണ്. പൊങ്കർനാട്, ഒളിനാട്, തെൻപാണ്ടിനാട്, കുട്ടനാട്, കുടനാട്, പൻറിനാട്, കർക്കാനാട്, ചീതനാട്, പൂഴിനാട്, മലനാട്, അരുവാനാട്, അരുവാവടതല ഇവയാണ് പന്തിരണ്ടു കൊടുന്തമിഴ്നാടുകളെന്നും ഇവയെ ഈ ക്രമത്തിൽ ചെന്തമിഴ്നാടിന്റെ തെക്കുകിഴക്കുമുതൽതുടങ്ങി വടക്കുകിഴക്കായി അവസാനിക്കുന്നവിധം എണ്ണിയാൽ ശരിയാകുമെന്നും അദ്ദേഹം പറയുന്നു. എന്നുവച്ചാൽ ചെന്തമിഴ്നാട് നടുവിലായി നിശ്ചയിച്ച് അതിന്നു ചുററും ഒരു രാശിഖണ്ഡം പോലെ ഓരോ ഭാഗത്തു നന്നാലു നാടുകൾ വരത്തക്കവിധം ശരിപ്പെടുത്തി അതിൽ ഇടവരാശിസ്ഥാനത്തുനിന്നുതുടങ്ങി മേടരാശിസ്ഥാനത്തു അവസാനിക്കുന്നവിധം മേൽക്കാണിച്ച നാടുകൾ മുറക്ക് എണ്ണി ശരിപ്പെടുത്തേണ്ടതാണെന്നർത്ഥം.

കിഴക്ക്

വടക്ക് (ഇടത്ത്) — തെക്ക് (വലത്ത്)

| | | | |
|---|---|---|---|
| അരുവാനാട് | അരുവാവടതല | പൊങ്കർനാട് | ഒളിനാട് |
| മലനാട് | ചെന്തമിഴ്നാട് | | തെൻപാണ്ടിനാട് |
| പൂഴിനാട് | | | കുട്ടനാട് |
| ചീതനാട് | കർക്കാനാട് | പന്നിനാട് | കുടനാട് |

പടിഞ്ഞാറ്

സേനാവരയ്യരുടെ ഈ ദേശവിഭാഗം സങ്കല്പിതം മാത്രമാവാനാണ് വഴിയുള്ളതെന്ന സംഗതി പ്രഥമദൃഷ്ടിയിൽ തന്നെ സ്പഷ്ടമാകുന്നതാണ്. ഒന്നാമതായി ദേശവും ഭാഷകളും ഓരോദിക്കിൽ മുറക്കു നന്നാലുവീതം വരത്തക്കവിധം

കല്പിച്ചുകൂട്ടി കണ്ടുപ്പിടിപ്പെടുത്തിയ മാതിരിയായിരിക്കയില്ല സ്വാഭാവികമായിസ്സംഭവിക്കുന്നത്. പിന്നെ ഈ വിഭാഗപ്രകാരം മലനാടെന്നു പ്രസിദ്ധമായ മലയാളനാട് തെലുങ്കുരാജ്യത്തോടടുത്ത ദിക്കിലും കുട്ടനാട് പാണ്ഡ്യരാജ്യത്തും അരുവാവടതല എന്ന നാട്ടു് അരുവായുടെ തെക്കും മററുമായിട്ടാണിരിക്കുന്നതും. പൂഴിവേന്തൻ എന്ന പദം പാണ്ഡ്യരാജാവിനെക്കുറിക്കുന്നതാണെന്നു ചെന്തമിഴ് ഗ്രന്ഥങ്ങൾ ധാരാളം തെളിയിക്കുന്നതിനാൽ പൂഴിനാട്ടും പാണ്ഡ്യരാജ്യത്തിൽ ചേൎന്നതായിട്ടാണിരിക്കേണ്ടതു്. അതിന്നും ഈ വിഭാഗം യോജിക്കുന്നതല്ല. അതിനാൽ പഴയ കൃതികളിൽക്കാണുന്ന ചില നാട്ടുകളുടെ പേരുകൾ അവലംബിച്ചു് ആ ഗ്രന്ഥകാരൻ ചിലതു പറഞ്ഞുവെന്നുമാത്രമേ കരുതുവാൻ തരമുള്ളു. 'നച്ചിനാർക്കിനിയാർ' എന്ന വ്യഖ്യാതാവാകട്ടെ, മേൽപറഞ്ഞ കൊടുന്തമിഴ് നാട്ടുകളുടെ ചുററുമുള്ള നാട്ടുകളായി സിംഹളം, പഴയദ്വീപ്, കൊല്ലം, കൂപം, കൊങ്കണം, തുളു, കുടകം, കൎണ്ണാടകം, കൂടം, വടുക്, തെലുങ്ക്, കലിംഗം എന്ന പന്തിരണ്ടു നാട്ടുകളെയുംകൂടി പ്രസ്താവിച്ചുകാണുന്നു. ഇവയിൽ കൊല്ലവും കൂപവും ഒന്നുതന്നെയാണെന്നുള്ളതും ആ നാട്ടു കഴിഞ്ഞാൽ കൊങ്കണമല്ലെന്നുള്ളതും നിശ്ചിതമാകയാൽ ആ വിഭാഗവും വസ്തുസ്ഥിതിക്കനുസരിച്ചതല്ല. എന്നുമാത്രമല്ല ഈ പക്ഷത്തിൽ കൊല്ലം മുതലായ മലയാളനാട്ടും തുളുനാട്ടുംമററും കൊടുന്തമിഴ് നാട്ടുകളിൽ ചേരാത്തവയായിട്ടാണല്ലോ ഇരിക്കുന്നതും. നന്നൂൽ ഗ്രന്ഥകാരനാകട്ടെ തിചൈച്ചൊല്ലിന്റെ ലക്ഷണമായി

> "ചെന്തമിഴ്നിലഞ്ചേർ പന്നിരുനിലത്തിനു-
> മൊമ്പതിററിരണ്ടിനിററമിഴൊഴിനിലത്തിനു-
> ന്തങ്കുറിപ്പിനവേതിചൈച്ചൊല്ലെൻപ"

എന്നിങ്ങനെ ചെന്തമിഴ് നാടോടുചേൎന്ന പന്തിരണ്ടു നാട്ടുകളിലും പതിനെട്ടു നാട്ടുകളിൽ തമിഴല്ലാത്ത നാട്ടുകളിലും ഉള്ള ഭാഷകളിലെ പദങ്ങളെ ചെന്തമിഴിൽ സാഹിത്യത്തിലേക്കു തത്സമരീതിയിലോ തൽഭവരീതിയിലോ ചേൎത്തിട്ടുള്ളതാണ് തിചൈച്ചൊല്ലെന്നു പറഞ്ഞിരിക്കുന്നു. ആ ഗ്രന്ഥത്തി

ന്റെ വ്യാഖ്യാതാക്കന്മാർ ചെന്തമിഴ് നാട്ടോടുചേൎന്ന പന്തിരണ്ടു കൊടുന്തമിഴ് നാടുകൾ മുമ്പു കാണിച്ച തെൻപാണ്ടി, കുട്ടം, കുടം മുതലായവയും തമിഴൊഴിഞ്ഞ നാടുകൾ

"ചിങ്കളഞ്ചോനകഞ്ചാവകഞ്ചീനന്തുളുക്കുടകം
കൊങ്കണം കന്നടം കൊല്ലം തെലുങ്കം കലിങ്കം വങ്കം
കങ്കംമകതം കടാരം കവുടം കടുങ്കുചലം
തങ്കംപുകഴ്ന്തമിഴ്ചൂഴ്പതിനേഴ്പുവിതാമിവൈയേ"

എന്നിങ്ങനെ സിംഹളം, ചോനകം, ചാവകം, ചീനം, തുളു, കുടക്, കൊങ്കണം, കർണ്ണാടകം, കൊല്ലം, തെലുങ്ക്, കലിംഗം, വംഗം, ഗംഗദേശം, മഗധം, കടാരം, ഗൌഡം, കടുങ്കുശലം എന്നിങ്ങനെ പതിനേഴാണെന്നും വിവരിച്ചിരിക്കുന്നു. ഈ വിവരണത്തിൽ കുട്ടനാടു കൊടുന്തമിഴ് നാടുകളുടെ കൂട്ടത്തിലും കൊല്ലം തമിഴൊഴിഞ്ഞ നാടുകളുടെ കൂട്ടത്തിലും ഗണിച്ചിട്ടുള്ളതുകൊണ്ടുതന്നെ അവ മലയാളത്തിൽപ്പെട്ട കുട്ടനാടും കൊല്ലവുമാണെങ്കിൽ അസംഗതത്വം പ്രത്യക്ഷമാണ്. അതുപോലെതന്നെ കുടനാടെന്നു പ്രസിദ്ധമായ കുടകിനെ കൊടുന്തമിഴ് നാടുകളിലും തമിഴൊഴിഞ്ഞ നാടുകളിലും ചേൎത്തിരിക്കുന്നതും യോജിക്കുന്നതല്ല. ഇതുപോലെ മററു ചില ചെന്തമിഴ് ഗ്രന്ഥകാരന്മാർ ഓരോ പേരുപറഞ്ഞു കൊടുന്തമിഴ്നാടുകളെയും മററും വിഭജിച്ചിട്ടുള്ളതും വിശ്വാസയോഗ്യമായിരിക്കുന്നില്ല. സൂക്ഷ്മസ്ഥിതി പരിശോധിച്ചു നോക്കുന്നതായാൽ തൊൽകാപ്പിയമുനി,

"വടവെങ്കടം തെൻകുമരി-
യായിടൈത്തമിഴ്കൂറുനല്ലുലകത്തു
വഴക്കുഞ്ചെയ്യുളുമായിരുമുതലി-
നെഴുത്തുഞ്ചൊല്ലും പൊരുളുന്നാടി-
ച്ചെന്തമിഴിയറ്കൈച്ചിവണിയനിലത്തൊടു
മുന്തുനൂൽകണ്ടു മുറൈപ്പടവെണ്ണി"

എന്നിങ്ങനെ വടക്കു വെങ്കടമലമുതൽ തെക്കു കന്യാകുമാരിവരെയുള്ള അക്കാലത്തെ ചോളപാണ്ഡ്യരാജ്യങ്ങളെ ചെന്തമിഴ് നാടായും ആ നാട്ടിലെ സാഹിത്യസംഭാഷണരൂപങ്ങളിലുള്ള ഭാഷക്ക് ലിപിവ്യവസ്ഥയും ഉച്ചാരണവ്യവസ്ഥയും

അൎത്ഥവ്യവസ്ഥയും, സിദ്ധിച്ചതിനാൽ ചെന്തമിൾ എന്ന പ്രസിദ്ധി ലഭിച്ചിരിക്കുന്നതായും മററും പ്രസ്താവിച്ചിട്ടുള്ള ഗ്രന്ഥത്തെ പലതരത്തിലും ഓരോ പണ്ഡിതന്മാർ വ്യാഖ്യാനിച്ചിട്ടുള്ള കൂട്ടത്തിൽ ചിലർ 'തമിൾകൂറു നല്ലുലകത്ത്' എന്നതിലെ 'തമിൾ' എന്ന പദം കൊടുന്തമിഴുകളും ചെന്തമിഴും ഉൾപ്പെട്ട ദ്രമിഡഭാഷാസാമാന്യത്തെക്കുറിക്കുന്നതാണെന്ന് ധരിച്ചതിനാൽ അതിന്നനുസൃതമായി ആ ചോളപാണ്ഡ്യരാജ്യങ്ങൾക്കുള്ളിൽതന്നെ ചെന്തമിൾനാടും കൊടുന്തമിൾനാടുകളും അറാക്കൾപ്പെടുത്തേണ്ടിവന്നതുകൊണ്ടും മററുചിലർ 'തമിൾ' എന്നതുകൊണ്ടു ദ്രമിഡഭാഷാസാമാന്യത്തെയാണു മുനി കാണിച്ചിരിക്കുന്നതെങ്കിലും വടക്കും തെക്കും അതിരുകൾ വെങ്കടവും കന്യാകുമാരിയുമാണെന്നു കാണിച്ചതല്ലാതെ കിഴക്കും പടിഞ്ഞാറും അതിരുകളെപ്പററി അദ്ദേഹം ഒന്നും പ്രസ്താവിച്ചിട്ടില്ലാത്തതുകൊണ്ട് ആ അതിരുകൾ രണ്ടും രണ്ടു സമുദ്രങ്ങളാണെന്നു കല്പിക്കുമ്പോൾ വിരോധമില്ലാതെ വന്നതിനാൽ മലനാട്, കുടകു മുതലായ ഭാഗങ്ങളെക്കൂടി ഉൾപ്പെടുത്തി ചെന്തമിൾ, കൊടുന്തമിൾ നാടുകളെ വിഭജിച്ചതുകൊണ്ടുമാണ് മേൽകാണിച്ച കുഴപ്പങ്ങളും അഭിപ്രായഭേദങ്ങളും എല്ലാം വന്നുകൂടീട്ടുള്ളതെന്ന് കാണാവുന്നതാണ്. തൊൽകാപ്പിയകാരനാകട്ടെ സഹ്യാദ്രിക്കു കിഴക്ക്, വെങ്കിടമലമുതൽ കന്യാകുമാരിവരെയുണ്ടായിരുന്ന ചോളപാണ്ഡ്യഭൂഭാഗം മുഴുവനും ചെന്തമിൾനാടായും മററു ദ്രമിഡശാഖാഭാഷകളായ തെലുങ്ക്, കൎണ്ണാടകം, കുടക്, തുളു, മലയാളം മുതലായ ഭാഷകൾ സംസാരിക്കുന്ന നാടുകളെല്ലാം കൊടുന്തമിൾ നാടുകളായുമാണ് ഗണിച്ചിരിക്കുന്നതെന്നും ആ വക കൊടുംതമിൾ ഭാഷകൾ സംസാരിച്ചിരിക്കുന്ന ഭൂഭാഗമെല്ലാംകൂടി അക്കാലത്ത് പന്തിരണ്ടു വലിയ നാടുകളായിത്തിരിച്ചിരുന്നതിനെ അടിസ്ഥാനപ്പെടുത്തിയാണ് ചെന്തമിൾ ചേൎന്ന പന്തിരണ്ടു നാടുകളെന്ന് പ്രസ്താവിച്ചിട്ടുള്ളതെന്നും പൂൎവ്വാപരഗ്രന്ഥവിരോധം വരാത്തവിധം നോക്കിയാൽതന്നെ തീൎച്ചപ്പെടുത്താവുന്നതുമാണ്. എങ്ങനെയെന്നാൽ—മേൽകാണിച്ച ശബ്ദവിഭാഗഗ്രന്ഥത്താൽ ചെന്തമിൾ സാഹിത്യങ്ങളിൽകാണുന്ന ശബ്ദങ്ങളെ നാലുവകയായിട്ടാണല്ലോ തരംതിരിച്ചിട്ടു

ള്ളത്. അതിൽ ഇയച്ചൊല്ലും തിരിചൊല്ലും ചെന്തമിഴ് പ്രകൃതികളായ ശബ്ദങ്ങളുടെതന്നെ വകഭേദമാണെന്ന് അവയുടെ ലക്ഷണങ്ങളാൽ സ്പഷ്ടമാണ്. വടചൊല്ല് എന്നത് ആൎയ്യഭാഷാപ്രകൃതികളായ ശബ്ദങ്ങളുമാണ്. പിന്നെ കൊടുന്തമിഴ്ഭാഷകളിൽനിന്നു തത്സമമായോ തൽഭവമായോ എടുത്ത ശബ്ദവൎഗ്ഗത്തെയാണല്ലൊ തിചെച്ചൊല്ലായിഗ്ഗണിച്ചിരിക്കുന്നത്. ആ കൊടുന്തമിഴ്നാടുകൾ പന്തിരണ്ടും മേൽപ്രകാരം ചോളപാണ്ഡ്യരാജ്യങ്ങളിൽ ഉൾപ്പെട്ട പന്തിരണ്ടു നാടുകളോ മലനാട്ടിലെ ചില നാടുകളും കൂട്ടിച്ചേൎത്തു പന്തിരണ്ടാക്കിയ നാട്ടുകളോ മാത്രമാണെന്നു വരുന്നപക്ഷം തെലുങ്ക്, കൎണ്ണാടകം മുതലായ ദ്രമിഡശാഖകളിൽനിന്നു തത്സമരീതിയിലും മററും എടുത്തിട്ടുള്ള പദങ്ങളെ ഗ്രന്ഥകാരൻ ഗണിച്ചിട്ടില്ലെന്നും അതിനാൽ ആ ശബ്ദവിഭാഗഗ്രന്ഥം ശരിയല്ലെന്നും പറയേണ്ടതായിത്തീരും. ആ ഒരു സംഗതികൊണ്ടുതന്നെ കൊടുന്തമിഴ് നാടുകളായി ഗണിച്ചിട്ടുള്ള പന്തിരണ്ടു നാടുകൾ ആവക ദ്രമിഡദേശഭാഷകളെല്ലാം അടങ്ങിയ പ്രദേശമാണെന്നും അതിനാൽതന്നെയാണ് ദ്രമിഡദേശപദം എന്നൎത്ഥമായ 'തിചെച്ചാൽ' എന്ന പേർ ആ ശബ്ദവൎഗ്ഗത്തിന്നു കല്പിച്ചിട്ടുള്ളതെന്നും നിസ്സംശയം തീൎച്ച യാക്കാവുന്നതാണ്. എന്നുവെച്ചാൽ, ചെന്തമിഴ് സാഹിത്യത്തിൽക്കാണുന്ന ശബ്ദങ്ങൾ ചുരുക്കത്തിൽ ദ്രമിഡഭാഷ, ആൎയ്യഭാഷ എന്നിങ്ങനെ രണ്ടുതരം. അതിൽ ദ്രമിഡഭാഷയാകട്ടെ ദേശാന്തരഭാഷ, സ്വദേശഭാഷ എന്നിങ്ങനെ രണ്ടുവിധം. അവയിൽ സ്വദേശഭാഷ സ്വാഭാവികം, വ്യത്യസ്തം (ഇയച്ചൊല്ല്, തിരിച്ചൊല്ല്) എന്നു രണ്ടുതരം. ഇങ്ങനെ വിഭജിച്ചാൽ എന്തൎത്ഥം പൎയ്യവസിക്കുന്നുവോ ആ വിധത്തിലാണ് തൊൽകാപ്പിയകാരന്റെ ശബ്ദവിഭാഗമെന്നു സാരം. പൂൎവ്വാപരഗ്രന്ഥവിരോധം വരാത്തവിധം ആ വിഭാഗം ശരിയാകണമെങ്കിൽ വെങ്കിടഗിരിമുതൽ കന്യാകുമാരിവരെയുള്ള പ്രദേശത്തെ ചെന്തമിഴ് നാടായിത്തന്നെയാണ് ആ ഗ്രന്ഥകാരൻ ഗണിച്ചിട്ടുള്ളതെന്നും അല്ലാതെ ചെന്തമിഴും കൊടുന്തമിഴുകളും കൂടിയുൾപ്പെട്ട ദ്രമിഡസാമാന്യ ഭൂമിയായിട്ടല്ല

അതു ഗണിച്ചിട്ടുള്ളതെന്നും നിശ്ചയിക്കേണ്ടതുമാണ്. കർണ്ണാടകാദിദ്രമിഡഭാഷാഭൂമികൾ വെങ്കിടഗിരിക്കു വടക്കാണെന്നുള്ളത് സ്പഷ്ടമാണല്ലോ. ഇനി അങ്ങനെയുള്ള ചെന്തമിൾനാടിന്റെ കിഴക്കും പടിഞ്ഞാറും അതിരുകൾ ആ ഗ്രന്ഥകാരൻ പറയാത്തതുകൊണ്ട് മലനാടായ മലയാളവും ചെന്തമിൾനാട്ടിൽ ഉൾപ്പെടത്തക്കവണ്ണം രണ്ടു സമുദ്രങ്ങളെയും ആ രണ്ടതിരുകളായി കല്പിക്കുന്നതു ശരിയാണോ എന്നാണെങ്കിൽ അതും ശരിയല്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ—ചിലപ്പതികാരത്തിലെ—

"കുമരിവെങ്കടം കണകുടകടലാ-
മണ്ടിണി മരങ്കിററണ്ടമിൾവരൈപ്പി-
ച്ചെന്തമിൾ കൊടുന്തമിഴെൻറിരു പകുതിയി
നൈന്തിണൈ മരുങ്കിനറം പൊരുളിമ്പ"

എന്നു തുടങ്ങിയ ഭാഗത്തിൽ കന്യാകുമാരി, വെങ്കടം, കിഴക്കെക്കടൽ, പടിഞ്ഞാറെക്കടൽ എന്നീ നാലതിരിന്നകത്തുള്ള ഭൂഭാഗത്തുതന്നെ ചെന്തമിൾ, കൊടുന്തമിൾ എന്നു രണ്ടുവക ദ്രമിഡഭാഷകളുണ്ടെന്നു കാണിച്ചിട്ടുണ്ട്. സഹ്യപർവ്വതത്തിന്റെ കിഴക്കുഭാഗത്തു കിഴക്കേസമുദ്രംവരെയുള്ള ചോളപാണ്ഡ്യരാജ്യങ്ങളിൽമാത്രം ചെന്തമിഴും ആ പർവ്വതത്തിന്റെ പടിഞ്ഞാറെഭാഗത്തുള്ള കേരളത്തിൽ കൊടുന്തമിഴുകളിൽ ച്ചേർന്ന മറെറാരു ഭാഷയുമായിരിക്കുന്നതുകൊണ്ടാണ് കേരളീയനായ ചിലപ്പതികാര ഗ്രന്ഥകാരൻ അപ്രകാരം വിവരിച്ചിട്ടുള്ളതെന്നു തീർച്ചപ്പെടുത്താവുന്നതുമാണല്ലോ. ഇങ്ങനെ ഏതുവിധത്തിൽ നോക്കിയാലും മലയാളത്തിലെ ഭാഷ അതിപ്രാചീനകാലങ്ങളിൽത്തന്നെ ചെന്തമിഴിൽച്ചേരാത്ത ഒരു സ്വതന്ത്രദ്രമിഡശാഖയാണെന്ന് ആ വക പ്രാചീനഗ്രന്ഥങ്ങളാൽത്തന്നെ തെളിയുന്നതുകൊണ്ടും കൊല്ലവർഷാരംഭത്തിന്നുശേഷം ചെന്തമിഴിന്റെ ഉപശാഖയായിട്ടുണ്ടായതാണ് മലയാളമെന്നുള്ളതിലേക്കു സാധകമായിപ്പറയുന്ന യുക്തികളൊന്നും ശരിയല്ലാത്തതുകൊണ്ടും ആ മതവും തീരെ സ്വീകാരയോഗ്യമായിട്ടുള്ളതല്ല. എന്നുതന്നെയുമല്ല, ഒന്നാംപ്രകരണത്തിൽ കാണിച്ചപ്രകാരം ചെന്തമിൾ പരിഷ്കാരം

വഴിക്ക് മൂലഭാഷയുടെ ചോളപാണ്ഡ്യശാഖയിൽ വന്നുകൂടിയ മാററങ്ങളൊന്നും കേരളഭാഷയിൽ വരാത്തതുകൊണ്ടും മൂലഭാഷയിൽ അകാരാന്തങ്ങളായിരുന്നുവെന്ന് യുക്തികൾകൊണ്ടും ചെന്തമിൾ വ്യാകരണ വിധികൾകൊണ്ടും തെളിയുന്ന തല, മല മുതലായ ശബ്ദരൂപങ്ങളും ചില ക്രിയാപദരൂപങ്ങളും മററും കേരളഭാഷയിൽ ആ മൂലഭാഷാരൂപത്തിൽത്തന്നെ നിലനിന്നുവരുന്നതിനാൽ, സംസ്കൃതപ്രകൃതികൾ ചെന്തമിഴിലേക്കാൾ വളരെയധികം മലയാളത്തിലുണ്ടെങ്കിലും ഭാഷാഭേദനിയാമകങ്ങളായ ശബ്ദരൂപഭേദങ്ങളെപ്പററിയേടത്തോളം മൂലഭാഷയോട് കേരളഭാഷക്കാണ് ചെന്തമിഴിനേക്കാളധികം അടുപ്പമുള്ളതെന്നു തീൎച്ചപ്പെടുത്താവുന്നതുമാണ്. അതിനാൽത്തന്നെയാണ് മുമ്പിലത്തെത്തമിൾ അതായത് മൂലദ്രമിഡഭാഷ എന്നൎത്ഥമായ 'മുത്തമിൾ' എന്ന പദംകൊണ്ട് അടുത്തകാലംവരെയും കേരളഭാഷയെ നിൎദ്ദേശിച്ചുവന്നിരുന്നതെന്നു വിചാരിക്കാവുന്നതുമാണ്. (1) മുത്തമിൾ എന്നതിന്ന് തമിൾ, (ചെന്തമിൾ) മലയാളം, സംസ്കൃതം എന്നീ മൂന്നുഭാഷകൾ കൂടിച്ചേൎന്നുണ്ടായ ഭാഷ എന്നിങ്ങനെ ഭാഷാചരിത്രഗ്രന്ഥകൎത്താവും മററു ചിലരും അൎത്ഥം വിവരിച്ചിട്ടുണ്ടെങ്കിലും ആ അൎത്ഥവിവരണം സംഗതമായിട്ടുള്ളതല്ല. മൂന്നു തമിൾ എന്ന് അവയവാൎത്ഥം കല്പിച്ച് അതിലൊന്ന് സംസ്കൃതഭാഷയായി ഗണിച്ചിരിക്കുന്നതുകൊണ്ടുതന്നെ ആ അൎത്ഥവിവരണത്തിന്റെ അസാംഗത്യം സ്പഷ്ടമാണ്. അതിന്നും പുറമെ തമിഴും മലയാളവും സംസ്കൃതവും കൂടിച്ചേൎന്നുണ്ടായ ഭാഷയായതുകൊണ്ടാണ് മലയാളത്തിന്നു മുത്തമിൾ എന്നു പറഞ്ഞുവന്നിരുന്നതെന്നു പറയുന്നതിന്നു സൂക്ഷ്മത്തിൽ ഒരൎത്ഥവുമില്ല. മലയാളഭാഷയുണ്ടാവാനുള്ള കാരണങ്ങളുടെ കൂട്ടത്തിൽ മലയാളഭാഷയെക്കൂടിച്ചേൎക്കുമ്പോൾ കാരണമായിപ്പറയുന്ന മലയാളവും കാൎയ്യമായിപ്പറയുന്ന മലയാളവും രണ്ടായിരിക്കണമെന്നു തീൎച്ചയാണല്ലോ. അതിൽ കാരണമായിപ്പറയുന്ന മലയാളഭാഷ മുമ്പുതന്നെ ഉള്ളതും അതു ചെന്തമിഴിൽ

(1) മുൻ, തമിൾ എന്ന പദങ്ങൾ ചേരുമ്പോൾ സന്ധികാൎയ്യമായി മുൽ തമിൾ എന്നും പിന്നെ മുത്തമിൾ എന്നും ആയിത്തീരുന്നതാണ്. പൊൻ പൂ=പൊൽപ്പൂ മുതലായതു നോക്കുക.

നിന്നും സംസ്കൃതത്തിൽനിന്നും വിഭിന്നമായ ഒരു ഭാഷയുമാണെന്നുള്ളപക്ഷം ആ ഭാഷയിലേക്കു സംസ്കൃതത്തിൽനിന്നോ ചെന്തമിഴിൽനിന്നോ കണ്ണാടകാദി ഭാഷകളിൽനിന്നോ ചില പദപ്രകൃതികളുംകൂടി സ്വീകരിക്കുന്നതുകൊണ്ട് അതു മറെറാരു ഭാഷയായിത്തീരുന്നതല്ല. കാലക്രമംകൊണ്ടു വന്നുകൂടിയ രൂപഭേദത്താൽ മുമ്പുണ്ടായിരുന്ന ഭാഷക്കുതന്നെ മാററം വന്നിട്ടുണ്ടെന്നാണഭിപ്രായമെങ്കിൽ ആ മുമ്പുണ്ടായിരുന്ന ഭാഷയായിഗ്ഗണിച്ചിട്ടുള്ള മലയാളം മൂലദ്രമിഡഭാഷയോ അതിൻെറ ഒരു പ്രത്യേകശാഖയോ ആണെന്നും അതിൻെറ പരിണാമമായിട്ടുണ്ടായ ഭാഷക്കാണ് ഇപ്പോൾ മലയാളമെന്നു പറയുന്നതെന്നുമാണ് താൽപര്യം വന്നുകൂടുന്നത്. അപ്പോൾ കാരണങ്ങളുടെ കൂട്ടത്തിൽ സംസ്കൃതത്തേയും ചെന്തമിഴിനേയും ചേർത്തു ഗണിക്കേണ്ട ആവശ്യവുമില്ല. പദപ്രകൃതികളെ സ്വീകരിക്കുന്ന അംശത്തിൽ തെലുങ്ക്, കണ്ണാടകം, തുളു മുതലായ ഭാഷകൾക്കും പ്രവേശമുള്ളതിനാൽ തമിഴ്സംസ്കൃതങ്ങളെ മാത്രം ഗണിക്കുന്നത് മൂന്നെന്ന സംഖ്യ ഒപ്പിക്കാൻവേണ്ടിമാത്രമായിത്തീരുന്നതുമാണ്. അതിനാൽ മുത്തമിഴ് എന്ന പദത്തിനു മുമ്പുള്ള തമിഴ് എന്നർത്ഥം സ്വീകരിക്കുന്നതുതന്നെയാണ് യുക്തമെന്നും മലയാളഭാഷക്ക് ആ പേർ പറഞ്ഞുവന്നിരുന്നത് ശബ്ദരൂപങ്ങളെപ്പററിയെടത്തോളം മൂലഭാഷയോട് അതിന്നധികം സാമീപ്യമുള്ളതനുസരിച്ചാണെന്നുംതന്നെ കരുതേണ്ടിയിരിക്കുന്നു.

ഈ വിഷയത്തിൽ 'മലയാളസാഹിത്യചരിത്രസംഗ്രഹ' കർത്താവു മുതലായിച്ചിലർ മറെറാരുവിധം അഭിപ്രായം പ്രസ്താവിച്ചിട്ടുണ്ടെങ്കിലും അതും നല്ല യുക്തമായിത്തീരുന്നില്ല. അവർ പറയുന്നതിങ്ങനെയാണ്—"ആദ്യത്തെ തമിഴ് അതായത് മൂലദ്രമിഡഭാഷ കാലഭേദം, ദേശഭേദം മുതലായ കാരണങ്ങളാൽ തമിഴ്, കണ്ണാടകം, തുളു, തെലുങ്ക്, കുടക് ഇങ്ങനെ അഞ്ചു പ്രധാന ശാഖകളായിപ്പിരിയുകയാണുണ്ടായത്. മൂലദ്രമിഡഭാഷയുടെ അടുത്ത താവഴി തമിഴ് അതായത് സംസ്കൃതീകരിച്ച ദ്രമിഡമായിരുന്നു. ഇതാണ് ശരിയായ മുത്തമിഴ്. മലയാളത്തിന് ഇപ്പോൾ തെക്കൻമലയാളം വടക്കൻമലയാളം എന്ന ദേശ്യഭേദമുള്ളതുപോലെ ഈ മുത്തമി

ഴിന് ഒരുകാലത്തു പലതരം ദേശ്യഭേദങ്ങളും ഉണ്ടായിരുന്നതിൽ ഒന്നിനു ചെന്തമിഴെന്നും മററുള്ളവക്കെല്ലാംകൂടി കൊടുന്തമിഴെന്നും ഗ്രന്ഥകാരന്മാർ പേർ കല്പിച്ചു. അങ്ങനെ മൂത്തമിഴ് വീണ്ടും രണ്ടായിപ്പിരിഞ്ഞു. അതിൽ ചെന്തമിഴിനെ ആചാര്യന്മാർ നിയമനിർമ്മാണംകൊണ്ടു പരിഷ്കരിച്ചു വ്യവസ്ഥപ്പെടുത്തിയതിനാലാണ് അതിന്നു ചെന്തമിഴെന്നു പേരുണ്ടായതും. കൊടുന്തമിഴാകട്ടെ പലവിധം ദേശ്യഭേദങ്ങളോടുകൂടി പിന്നെയും നിലനിന്നു. അതിൽ കേരളഖണ്ഡത്തിൽപ്പെട്ട കൊടുന്തമിഴാണ് മലയാളമായിപ്പരിണമിച്ചതു്. മുൻകാലങ്ങളിൽ ഒരേ ഭരണാധികാരിയുടെ കീഴിലിരുന്നിരുന്ന തമിഴ്‌രാജ്യവും മലയാളരാജ്യവും ഭിന്നനേതാക്കന്മാരുടെ ഭരണത്തിൽപ്പെട്ടുതുടങ്ങിയതും മററുമാണ് ആ പരിണാമത്തിന്നു സഹായിച്ച പ്രധാന സംഭവങ്ങൾ. അതിനാൽ ഇപ്പോൾ ലുപ്തപ്രചാരമായിത്തീർന്നിരിക്കുന്ന മൂത്തമിഴിന്റെ രണ്ടു ശാഖകളാണ് മലയാളവും ചെന്തമിഴും.” ഇങ്ങനെയെല്ലാമാണ് പുസ്തകത്തിൽ അവർ അഭിപ്രായപ്പെട്ടിരിക്കുന്നത്. ഇതിൽ ചരിത്രപ്രകാരം തുളു, കുടക്, കർണ്ണാടകം, തെലുങ്ക്, എന്നീ പ്രദേശങ്ങൾ വിഭിന്ന നേതാക്കന്മാരുടെ ഭരണത്തിലും മലയാളവും തമിഴ്‌ദേശവും ഒരേ നേതാവിന്റെ ഭരണത്തിലുമായിട്ടാണ് ആദ്യത്തിൽ ദ്രമിഡദേശങ്ങൾ പിരിഞ്ഞു ദ്രമിഡശാഖാഭാഷകളുണ്ടാവാനിടയായിത്തീർന്നതെന്നു സാധിപ്പാൻ വല്ല തെളിവും ഉണ്ടോ എന്നും മൂലദ്രമിഡഭാഷ ആദ്യമായിപ്പിരിഞ്ഞതു് ഈ അഭിപ്രായക്കാർ പറയുന്ന വിധത്തിലാണെന്നു സാധിപ്പാൻ തക്കതായ തെളിവ് ഏതെങ്കിലുമുണ്ടോ എന്നും ഉള്ള സംഗതികൾ നോക്കേണ്ടതുണ്ടെന്നുള്ളതിരിക്കട്ടെ. മലയാളഭാഷക്കെന്നല്ല ഏതു മാതൃഭാഷക്കും സാധാരണയായിട്ടുണ്ടാകുന്ന വെറും ദേശ്യഭേദത്തെ അവലംബിച്ചുംകൊണ്ടല്ല ചെന്തമിഴ്, കൊടുന്തമിഴ് എന്ന വിഭാഗം പ്രാചീന വൈയാകരണന്മാർ ചെയ്തിട്ടുള്ളതെന്നും ദ്രമിഡശാഖാഭാഷകളുടെ പരസ്പരഭേദസാധകങ്ങളായ ഭാഷാഭേദനിയാമകധർമ്മങ്ങളെ അവലംബിച്ചാണെന്നും മുമ്പുകാണിച്ച ‘തൊൽകാപ്പിയ’ ഗ്രന്ഥത്താൽ തന്നെ തെളിയുന്നതാണ്. വെറും ദേശ്യഭേദങ്ങളെ അവ

ലംബിച്ച് മുത്തമിഴ്ഭാഷ ചെന്തമിഴ്ഭാഷ കൊടുന്തമിഴ് ഭാഷ എന്നിങ്ങനെ രണ്ടായിപ്പിരിഞ്ഞു എന്നു പറയുന്നതിന്നും അൎത്ഥമൊന്നുമില്ല. ദേശ്യഭേദങ്ങൾ പലതാകയാൽ പലതായിപ്പിരിവാനേ തരമുള്ളൂ. ഇപ്പോഴത്തെ മധുരജില്ലയിലെ ഭാഷയാണല്ലൊ ഈ അഭിപ്രായക്കാർ. ചെന്തമിഴ് ഭാഷയായിക്കല്പിച്ചിട്ടുള്ളതു്. ആ ദേശത്തിൻെറ കിഴക്കും പടിഞ്ഞാറും ഉള്ള ദേശ്യഭേദങ്ങൾ ഒരേവിധത്തിലായിരിക്കയില്ലെന്നു തീൎച്ചയുമാണ്. അതുകൊണ്ട്, പല ദ്രമിഡശാഖാഭാഷകൾക്കും പൊതുവേ കൊടുന്തമിഴ് എന്നു പറഞ്ഞുവന്നിരുന്നുവെന്നേടത്തോളമല്ലാതെ വെറും ദേശ്യഭേദം ഭാഷാവിഭാജകമായിഗ്ഗണിച്ചുവെന്നു കരുതാവുന്നതല്ല. അതുപോലെതന്നെ സംസ്കൃതീകരിച്ച ദ്രമിഡമാണ് ശരിയായ മുത്തമിഴെന്നും ആ മുത്തമിഴിൻെറ ഒരു ശാഖക്കാണ് ചെന്തമിഴെന്നു പറയുന്നതെന്നും പ്രസ്താവിച്ചിരിക്കുന്നതും അസംഗതമാണ്. ചെന്തമിഴ് എന്ന പദത്തിന്ന് സംസ്കൃതീകരിച്ച ദ്രമിഡമെന്നൎത്ഥമാകയാൽ ആദ്യത്തിൽ മുത്തമിഴാണ് ചെന്തമിഴെന്നും പിന്നെ മുത്തമിഴിൻെറ ഒരു ശാഖയാണ് ചെന്തമിഴെന്നും പറയുന്നതായിട്ടാണ് വരുന്നതു്. എന്നുതന്നെയുമല്ല, മുമ്പുണ്ടായിരുന്ന തമിഴ്ഭാഷ മുത്തമിഴും കൎണ്ണാടകാദി ഭാഷകളുമായിപ്പിരിഞ്ഞു; മുത്തമിഴ് എന്നതിന്നു മുമ്പിലത്തെത്തമിഴ് എന്നുതന്നെയാണൎത്ഥം; ആ മുത്തമിഴ് ചെന്തമിഴും മലയാളവുമായിപ്പിരിഞ്ഞു; അതിൽ മലയാളത്തിന്നു മാത്രമാണ് മുത്തമിഴ് എന്ന പേർ പ്രസിദ്ധമായിത്തീൎന്നതും. എന്നിങ്ങനെ മുമ്പുണ്ടായിരുന്ന തമിഴിന്നും മുത്തമിഴ് എന്നു പേരുള്ള മലയാളത്തിന്നും ഇടയിൽ മറെറാരു മുമ്പിലത്തെത്തമിഴിനെക്കല്പിക്കാൻ യാതൊരടിസ്ഥാനവുമില്ല. ചെന്തമിഴിന്നു കൎണ്ണാടകഭാഷയോട് എത്രത്തോളം അടുപ്പമുണ്ടോ അത്രത്തോളമല്ലാതെ മലയാളത്തോടും അടുപ്പമില്ലെന്നുള്ളത് പ്രാചീനകൎണ്ണാടകഗ്രന്ഥങ്ങളും മൂന്നു ഭാഷകളിലെയും ഭാഷാഭേദനിയാമകങ്ങളായ വിഭക്തിവചനക്രിയാപദപ്രത്യയങ്ങളും മററും താര

തമ്യപ്പെടുത്തി നോക്കിയാൽ അനുഭവപ്പെടുന്നതാണ്. തല, മല മുതലായ ശബ്ദങ്ങൾ ചെന്തമിഴിൽ ഐകാരാന്തമായതുപോലെ കർണ്ണാടകത്തിൽ എകാരാന്തമാവുക, ക്രിയാപദങ്ങളിൽ ലിംഗാദിപ്രത്യയങ്ങൾ നിയമേന ചേരുക മുതലായ അംശങ്ങളെക്കൊണ്ട് മലയാളത്തെക്കാൾ അധികം കർണ്ണാടകത്തിനാണ് ചെന്തമിഴിനോടു സാജാത്യമുള്ളതെന്നു കാണാവുന്നതുമാണ്. ശബ്ദങ്ങളുടെ പ്രകൃതിഭാഗത്തിൽ കകാരം ഗകാരമാവുക, പകാരം ഹകാരമാവുക മുതലായ ചില അക്ഷരമാററങ്ങൾ കർണ്ണാടകത്തിലുള്ളേടത്തോളം മലയാളത്തിലുണ്ടായിട്ടില്ലെങ്കിലും വന്താൻ, വന്ദൻ, വന്നു; വന്താൾ, വന്ദളു, വന്നു എന്ന മാതിരിയിൽ ചെന്തമിഴിൽ 'ന്ത' എന്നു വരുന്നേടത്ത് കർണ്ണാടകത്തിൽ മിക്കതും 'ന്ദ' എന്നും മലയാളത്തിലാകുമ്പോൾ 'ന്ന' എന്നും ആണ് വരുന്നതെന്നും മററുമുള്ള സൂക്ഷ്മം പരിശോധിച്ചാൽ ആ അംശത്തിലും കർണ്ണാടകം മലയാളത്തെക്കാൾ ചെന്തമിഴിനോടടുത്തതാണെന്നു കാണാം. കുടക്, തുളു മുതലായ ഭാഷകളുടെ സ്ഥിതിയും ഇപ്രകാരംതന്നെയാണ്. ദ്രമിഡശാഖകളെപ്പററിയുള്ള വസ്തുസ്വഭാവം ഇങ്ങനെയെല്ലാമായിരിക്കേ തുളു കർണ്ണാടകാദിഭാഷകൾ മൂലഭാഷയുടെ അടുത്ത ശാഖകളും ചെന്തമിഴ് മലയാളങ്ങൾ യാതൊരടിസ്ഥാനവും ആവശ്യവും കൂടാതെ ഇടയ്ക്ക് ഒരു പ്രത്യേക മുത്തമിഴിനെക്കല്പിച്ച് അകന്ന ശാഖകളുമാക്കിത്തീർക്കുന്ന ആ മതം തീരെ വിശ്വാസയോഗ്യമല്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. മലയാളഭാഷ തമിഴിന്റെ പുത്രി (ഉപശാഖ)യാണെന്നു ചിലരും അങ്ങനെയല്ല സഹോദരിയാണെന്നു മററു ചിലരും വാദിക്കുന്നതിൽ രണ്ടു പക്ഷവും ശരിയാണെന്നു വരുത്തുവാനായി തമിഴ് എന്നതിന് മുത്തമിഴ് എന്നും ചെന്തമിഴ് എന്നും ഓരോ പക്ഷത്തിൽ അർത്ഥം കല്പിക്കാമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണ് ഇങ്ങനെ ഇടയിൽ ഒരു മുത്തമിഴ് ചേർത്ത് ഒരു മതം പുതുതായി പുറപ്പെടുവിച്ചിട്ടുള്ളതെങ്കിലും ആ രണ്ടു പക്ഷവും ശരിയാണെന്നു വരുത്തുവാൻ പോലും ഇതാവശ്യമുള്ളതല്ല. തമിഴ് എന്നതിന്ന് ആദ്യത്തെത്തമിഴായ മൂലഭാഷയും ചെന്തമിഴും

ഓരോ പക്ഷത്തിൽ അൎത്ഥമാണെന്നുവെച്ചാൽ മതി. പക്ഷെ രണ്ടു പക്ഷവും ശരിപ്പെടുത്തുവാൻ തുനിയുന്ന ആൾ പറയുന്ന വിധത്തിൽത്തന്നെയാണോ തമിഴ് ശബ്ദംകൊണ്ടു രണ്ടു പക്ഷക്കാരും അഭിപ്രായപ്പെട്ടിട്ടുള്ളത് എന്നു നോക്കേണ്ടതില്ലേ എന്നാണെങ്കിൽ ആ വസ്തുസ്ഥിതി, ഇടയിലൊരു മുത്തമിഴിനെക്കൽപ്പിച്ചാലും നോക്കേണ്ടതുതന്നെയാണ്. വസ്തുത താവിചാരത്തിൽപ്പോലും വാദപ്രയോക്താക്കന്മാൎക്ക് എന്തഭിപ്രായമായിരുന്നാലും മധ്യസ്ഥവിധികൊണ്ടു തങ്ങൾ തോറ്റില്ലെന്നു സമാധാനിച്ചാൽ മതിയെങ്കിൽ അതിന്നും ഈ ക്ലേശം ആവശ്യമില്ലെന്നേ ഇവിടെപ്പറയുന്നുള്ളൂ.

ഇനി 'ലീലാതിലകം' എന്ന ഗ്രന്ഥത്തിലെ മണിപ്രവാളപദാൎത്ഥവിചാരപ്രസ്താവത്തിൽ "തമിഴ് മണിത്യാദൌ തമിഴിതി കേരളഭാഷാ ഗൃഹ്യതേ, ന ചോളാദിഭാഷാ. തഥാ ദൎശനാൽ, കേരളാനാം ദ്രമിഡശബ്ദവാച്യത്വാദപഭ്രംശേന തദ്ഭാഷാ തമിഴിത്യുച്യതേ. ചോളകേരളപാണ്ഡ്യാനാം ദ്രമിഡശബ്ദസ്യവാച്യ പ്രസിദ്ധ്യാപ്രവൃത്തിഃ. കൎണ്ണാടാന്ധ്രാ അപി ദ്രമിഡാ ഇതി കേചിൽ. തന്ന. തേഷാം ദ്രമിഡവാദവിലക്ഷണഭാഷാവത്വാൽ. ദ്രമിഡസംഘാതപാഠാഭാവാച്ച". എന്ന ഭാഗംകൊണ്ട് 'തമിഴ്മണി സംസ്കൃതം പവിഴം' എന്ന മണിപ്രവാളപദാൎത്ഥവിവരണപ്രമാണത്തിലെ തമിഴ് ശബ്ദത്താൽ കേരളഭാഷയെയാണ് ഗ്രഹിക്കേണ്ടത്. അല്ലാതെ ചോളാദിഭാഷയെയല്ല. കേരളഭാഷ എന്ന അൎത്ഥത്തിൽ തമിഴ്ശബ്ദം ധാരാളം പ്രയോഗിച്ചു കാണുന്നതുതന്നെയാണ് അതിന്നു യുക്തി. കേരളന്മാൎക്ക് ദ്രമിഡർ എന്ന് പറഞ്ഞുവരാറുള്ളതുകൊണ്ട് അവരുടെ ഭാഷയേയും ദ്രമിഡശബ്ദത്തിന്റെ അപഭ്രംശമായ തമിഴ് എന്ന പദത്താൽ കുറിച്ചുവരുന്നു. ചോളന്മാർ, കേരളന്മാർ, പാണ്ഡ്യന്മാർ, ഇവരെല്ലാം ദ്രമിഡന്മാരാണെന്നു പ്രസിദ്ധിയുള്ളതനുസരിച്ചാണ് അവരിലുൾപ്പെട്ട കേരളന്മാരുടെ ഭാഷക്ക് തമിഴെന്നു പറഞ്ഞുവരുന്നതെന്നും വിചാരിക്കാം. ചോളകേരളപാണ്ഡ്യൎക്കുപുറമേ കൎണ്ണാടകന്മാരും ആന്ധ്രന്മാരുംകൂടി ദ്രമിഡന്മാരാ

ണെന്ന് ചിലർ പറയുന്നുണ്ട്. അതുശരിയല്ല. കർണ്ണാടകന്മാരുടെയും ആന്ധ്രന്മാരുടെയും ഭാഷകൾ ദ്രമിഡഭേദത്തിലെ ഭാഷയിൽനിന്ന് വ്യത്യാസപ്പെട്ടവയാണ്. എന്നുമാത്രമല്ല ദ്രമിഡഭാഷയുടെ അക്ഷരമാലയല്ല അവർ പരമ്പരയായിപ്പിച്ചുവരുന്നതും. എന്നിങ്ങിനെ ചോളകേരള പാണ്ഡ്യഭാഷകൾക്കെല്ലാം തമിൾ എന്നും ആ നാട്ടുകാരെ തമിഴർ എന്നും പറയുമെന്നും കർണ്ണാടകരെയും തെലുങ്കരെയുംകൂടി തമിഴരെന്ന് ചിലർ പറഞ്ഞുവരുന്നത് ശരിയല്ലെന്നും പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതിൽനിന്ന് ചോളകേരളപാണ്ഡ്യഭാഷകൾ ഒരേമൂലഭാഷയുടെ പിരിവുകളാണെന്നും കർണ്ണാടകവും തെലുങ്കും ആ മൂലഭാഷയുടെ പിരിവുകളല്ലെന്നുമാണ് ലീലാതിലകകാരന്റെ അഭിപ്രായമെന്ന് സ്പഷ്ടമാകുന്നു. അതു ശരിയാകുന്നുവെങ്കിൽ ആദ്യത്തെ മൂലദ്രമിഡഭാഷ പലശാഖകളായിപ്പിരിഞ്ഞതിൽ ഒരു ശാഖയുടെ ഉൾപ്പിരിവുകളാണ് ചോളപാണ്ഡ്യകേരളഭാഷകളെന്നും ആ ശാഖക്കുമാത്രമാണ് 'തമിൾ' എന്ന പേരെന്നും കർണ്ണാടകവും തെലുങ്കും ആ ശാഖയുടെപിരിവുകളല്ലെന്നും സ്വീകരിക്കേയുംവേണ്ടിയിരിക്കുന്നു അപ്പോൾ തുളു, കുടക് എന്നീ ഭാഷകൾ ഏതിന്റെ ഉപശാഖകളാണെന്ന് തീർച്ചപ്പെടുത്തുവാൻ തരമില്ലെങ്കിലും, ആദിദ്രമിഡഭാഷ ആദ്യത്തിൽ തമിൾ, കർണ്ണാടകം, തെലുങ്ക് എന്നിങ്ങനെ മൂന്നായിട്ടോ ചുരുങ്ങിയപക്ഷം തമിഴും മറെറാരുശാഖയുമായി രണ്ടായിട്ടെങ്കിലുമോ ആണ് പിരിഞ്ഞതെന്നും അതിൽ തമിൾ എന്ന ശാഖയുടെ പിരിവുകളാണ് ചോളപാണ്ഡ്യകേരളഭാഷകളെന്നും മറേറശാഖയുടെ ഓരോ പിരിവുകളോ സ്വതന്ത്രങ്ങളായ ആദിദ്രമിഡശാഖകൾതന്നെയോ ആണ് കർണ്ണാടാന്ധ്രഭാഷകളെന്നും കല്പിക്കേണ്ടതായുമിരിക്കുന്നു. ഇങ്ങനെ ആദിദ്രമിഡഭാഷക്കും ചെന്തമിൾമലയാളങ്ങൾക്കും ഇടയിൽ ചെന്തമിൾ മലയാളങ്ങൾക്കാസ്പദമായി തമിൾ എന്നോ മുത്തമിൾ എന്നോ പേർ പറയാവുന്ന ഒരു ഭാഷയുണ്ടായിരുന്നുവെന്നാണ് ലീലാതിലകഗ്രന്ഥകാരന്റെ സിദ്ധാന്തമെന്നു സിദ്ധിക്കുന്നുണ്ടല്ലോ. എന്നാണെങ്കിൽ പറയാം—കർണ്ണാടന്മാരും ആന്ധ്രന്മാരും കൂടി ദ്രമിഡന്മാരു

ണെന്ന ചില അഭിജ്ഞന്മാർ പറഞ്ഞുവരുന്നതിനെ ഖണ്ഡിപ്പാനായി ആ ഗ്രന്ഥകാരൻ കാണിച്ചിട്ടുള്ള യുക്തികളുടെ നിസ്സാരതതന്നെ ഒന്നാമതായി നോക്കുക. ദ്രമിഡവേദമെന്നു ചോളന്മാർ പുകഴ്ത്തിവരുന്ന 'നാലായിരപ്രബന്ധം' എന്ന ഗ്രന്ഥത്തിലെ ഭാഷയും കർണ്ണാടാന്ധ്രഭാഷകളും തമ്മിൽ വ്യത്യാസമുണ്ടെന്നാണല്ലോ ഒരു യുക്തി പറഞ്ഞിട്ടുള്ളത്. ചെന്തമിഴ് ഭാഷയായ നാലായിരപ്രബന്ധത്തിലെ ഭാഷയും കേരളഭാഷയും തമ്മിലും വളരെ വ്യത്യാസമുണ്ടെന്ന് ആ ഗ്രന്ഥകാരൻതന്നെ പലേടത്തും സ്പഷ്ടമായി പ്രതിപാദിച്ചിട്ടുള്ളതും പ്രത്യക്ഷസിദ്ധവുമാണ്. അതുകൊണ്ട് ആ യുക്തിപ്രകാരം നോക്കുന്നതായാൽ കർണ്ണാടാന്ധ്രഭാഷകളെപ്പോലെ കേരളഭാഷയും ദ്രമിഡശാഖയാണെന്നു വരുവാൻ തരമില്ലാതായിത്തീരുന്നു. അതിനാൽ തമിഴ്ഭാഷയെ അപേക്ഷിച്ചു പരിശോധിക്കുമ്പോൾ പദപ്രകൃതിഭാഗങ്ങളിൽ വന്നുകൂടിട്ടുള്ള ചില വർണ്ണവ്യത്യാസങ്ങളെപ്പററിയേടത്തോളംമാത്രം കേരളഭാഷയിലുള്ളതിനെക്കാൾ അധികം മാററങ്ങൾ കർണ്ണാടാന്ധ്രഭാഷകളിൽ കാണുന്നുണ്ടെന്നുള്ളതിനെ അടിസ്ഥാനമാക്കിയും വാസ്തവത്തിൽ ഭാഷാഭേദനിയാമകങ്ങളായ പ്രത്യയാംശഭേദങ്ങളുടെ സ്ഥിതിയെക്കുറിച്ചു തീരെ നോക്കാതെയുമാണ് ആ ഗ്രന്ഥകാരൻ അങ്ങനെ ഒരു യുക്തി പറഞ്ഞിട്ടുള്ളതെന്നു സ്പഷ്ടമാണ്. പദങ്ങളുടെ പ്രകൃതിഭാഗത്തിൽ വരുന്ന ചില അക്ഷരമാററങ്ങൾക്ക് ഭാഷാഭേദനിയമനവിഷയത്തിൽ പ്രത്യയാംശഭേദങ്ങൾക്കുള്ളതുപോലെ അത്ര പ്രാധാന്യം വരുന്നതല്ലെന്നു മുമ്പുതന്നെ ദൃഷ്ടാന്തപൂർവ്വം കാണിച്ചിട്ടുണ്ടല്ലോ. ഇങ്ങനെ പ്രകൃതിഭാഗത്തിൽക്കാണുന്ന അക്ഷരമാററങ്ങൾമാത്രം നോക്കി ഭ്രമിച്ചിട്ടാണ് കർണ്ണാടകരും ആന്ധ്രന്മാരും ദ്രമിഡന്മാരിൽ ഉൾപ്പെടുന്നവരല്ലെന്ന് ലീലാതിലককാരൻ പറഞ്ഞിരിക്കുന്നതെന്ന സംഗതി അദ്ദേഹത്തിന്റെ രണ്ടാമത്തെ യുക്തികൊണ്ടും സ്പഷ്ടമാകുന്നു. തമിഴ്ഭാഷയിലെ മാതൃകാവർണ്ണങ്ങളല്ല സംസ്കൃതമാതൃകാവർണ്ണങ്ങളും കൂടിച്ചേർത്താണ് കർണ്ണാടന്മാരും ആന്ധ്രന്മാരും സാധാരണയായി അഭ്യസിച്ചു വരുന്നതെന്നുള്ളതാണല്ലോ ആ രണ്ടാമത്തെ യുക്തി. വാസ്തവത്തിൽ മൂല

ഭാഷ ഏതാണെന്നുള്ള വിചാരത്തിൽ അപ്പോഴത്തെ മാതൃകാവർണ്ണപാഠവ്യത്യാസം ഒരു യുക്തിയായി വരുന്നതുതന്നെയല്ല. അന്യഭാഷയിലെ പദപ്രകൃതികൾ യാതൊരുമാററവും വരുത്താതെ ഒരു ഭാഷയിലേക്കു ചേൎത്തുചേൎത്ത് ആ മാതിരി വാക്കുകൾ സ്വന്തം ഭാഷയിൽ ധാരാളമായിക്കലൎന്നു കഴിയുമ്പോൾ ആ ഭാഷക്കാൎക്കെല്ലാം ആ വക വാക്കുകളിൽ അടങ്ങിയ അക്ഷരങ്ങളുംകൂടി സ്വഭാഷയിലെ അക്ഷരമാലയിൽ കൂട്ടിച്ചേൎത്ത് അഭ്യസിക്കേണ്ടതായി വരുന്നതു് സ്വാഭാവികവും ഒഴിപ്പാൻപാടില്ലാത്തവിധം അത്യാവശ്യവുമാണ്. അതുകൊണ്ടുതന്നെയാണ് കേരളഭാഷയിലും സംസ്കൃതപ്രകൃതികൾക്ക് യാതൊരു മാററവും കൂടാതെയുള്ള വാക്കുകൾ ധാരാളമായിച്ചേൎന്നതുനിമിത്തം കേരളഭാഷക്കാൎക്കും സംസ്കൃതാക്ഷരങ്ങൾകൂടി ഉൾപ്പെട്ട അക്ഷരമാലതന്നെ സാധാരണമായി അഭ്യസിക്കേണ്ടിവന്നതും അവർ അപ്രകാരം അഭ്യസിച്ചുവരുന്നതും. അതിനാൽ മാതൃകാവർണ്ണപാഠത്തിലുള്ള വ്യത്യാസം ഭാഷകളുടെ വൎഗ്ഗഭേദം സാധിക്കുന്ന സംഗതിയിൽ യുക്തിയായിക്കരുതുന്നപക്ഷം കേരളഭാഷയും ദ്രമിഡവൎഗ്ഗത്തിൽച്ചേൎന്നതല്ലെന്നും കൎണ്ണാടാന്ധ്രന്മാരെപ്പോലെ കേരളന്മാരും ദ്രമിഡരല്ലെന്നും പറയേണ്ടതായിത്തീരും. അത് ആ ഗ്രന്ഥകാരൻതന്നെ ആദ്യം പറഞ്ഞിരിക്കുന്നതിന്നു വിരുദ്ധവും 'തമിൾമണി' എന്നതിലെ തമിൾശബ്ദംകൊണ്ടു് കേരളഭാഷയെയാണ് ഗ്രഹിക്കേണ്ടതെന്ന പ്രകൃതസിദ്ധാന്തത്തിന്ന് തീരെ യോജിക്കാത്തതുമാണല്ലോ. എന്നുതന്നെയുമല്ല ആ ഗ്രന്ഥകാരൻതന്നെ മറെറാരേടത്ത് 'തമിഴ്നാട്ടു മൈവേന്തരും വന്താർ' എന്നിങ്ങനെ കേരളചോളപാണ്ഡ്യകൎണ്ണാടാന്ധ്രരാജാക്കന്മാരെയെല്ലാം തമിഴിന്റെ പ്രതിഷ്ഠാപകന്മാരാണെന്നും മററും സമ്മതിച്ച് പ്രതിപാദിച്ചിട്ടുള്ളതിന്നും ഈ ഖണ്ഡനം വിരുദ്ധമാണ്. അതിനാൽ ദുർല്ലഭം മററു ചില സ്ഥലങ്ങളിലും 'കൊണ്ടു്, ആയിക്കൊണ്ടു്' എന്നീവക ശബ്ദങ്ങൾ വിഭക്തിപ്രത്യയങ്ങളാണെന്നും മററും ആ ഗ്രന്ഥകാരൻ ആപാതമായി പ്രസ്താവിച്ചുകാണുന്നതുപോലെ മേൽക്കാണിച്ച പ്രസ്താവവും മനുഷ്യസാധാരണമായി വന്നുകൂടുന്ന

സ്ഖലിതം അദ്ദേഹത്തിനും പററിപ്പോയതിന്റെ ഫലമാണെന്നുതന്നെ വിചാരിക്കേണ്ടതുമാണ്.

ഇത്രയുംകൊണ്ടുതന്നെ ഈ പ്രകരണത്തിന്റെ ആദിയിൽക്കാണിച്ച നാലാമത്തെ മതം തീരെ യുക്തിസിദ്ധമല്ലെന്നും വെറും കല്പിതംമാത്രമാണെന്നും ചെന്തമിഴിന്റെ ഉപശാഖയാണെന്നുള്ള മതവും തെളിവുകളാൽ ശരിയാകുന്നതല്ലെന്നുമായല്ലൊ. അതിനാൽ ഒന്നാംപ്രകരണത്തിൽ വിവരിച്ചപ്രകാരമുള്ള തെളിവുകളെ അടിസ്ഥാനമാക്കി ചെന്തമിഠം, കർണ്ണാടകം മുതലായവയെപ്പോലെ ദ്രമിഡമൂലഭാഷയിൽനിന്നു നേരെതന്നെ പിരിഞ്ഞുണ്ടായ ഒരു സ്വതന്ത്രശാഖയാണ് മലയാളഭാഷയെന്നു നിശ്ചയിക്കുന്നതുതന്നെയാണ് ഏററവും സംഗതമായിരിക്കുന്നത്.

ഇനി മലയാളഭാഷ ഒരു സ്വതന്ത്രശാഖയാണെങ്കിൽ അതിലെ സാഹിത്യങ്ങളിൽ ചൊന്നാൻ, ചൊന്നാഠം, ചൊന്നാർ, ചൊന്നേൻ എന്നിങ്ങനെ ലിംഗവചനപുരുഷപ്രത്യയങ്ങഠം ചേൎന്നിട്ടുള്ള ചെന്തമിഠം ക്രിയാപദരൂപങ്ങളുംമററും ധാരാളം കാണുന്നതിന്നെന്തുകാരണം എന്നാണെങ്കിൽ അതും പറയാം. ആവക ശബ്ദങ്ങളെല്ലാം സാഹിത്യങ്ങളിലെക്ക് ചെന്തമിഴിൽനിന്നു തത്സമരീതിയിൽ സ്വീകരിച്ചു ചേൎത്തിട്ടുള്ള ശബ്ദങ്ങളാണ്. അതുകൊണ്ടുതന്നെയാണ് മലയാളത്തിലെ സംഭാഷണഭാഷയിലും സംഭാഷണഭാഷയോട് ഏററവും അടുപ്പമുള്ള ഗദ്യസാഹിത്യങ്ങളിലും ആവക ശബ്ദരൂപങ്ങഠം കാണാതിരിക്കുന്നതും. അതിനാൽ കർണ്ണാടകഭാഷയിലെ ശബ്ദരൂപങ്ങളോടു തുല്യങ്ങളായ പോകുന്നാനേ, വേകുന്നേനേ എന്നീവക രൂപങ്ങഠംക്കുള്ള സ്ഥാനംമാത്രമേ ആ ചെന്തമിഠംഭാഷാതുല്യരൂപങ്ങഠംക്കും മലയാളഭാഷയിലുള്ളു. എന്നുതന്നെയുമല്ല, കേരളത്തിൽ സംസ്കൃതവിദ്യാഭ്യാസം പ്രധാനമായിത്തീരുന്നതിന്നുമുമ്പുണ്ടായിരുന്ന വിദ്യാഭ്യാസഭാഷ ചെന്തമിഴായിരുന്നുവെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. സാധാരണയായി വിദ്യാഭ്യാസം മറെറാരു ഭാഷയിലാണെങ്കിൽ അതിലെ ശബ്ദരൂപങ്ങഠം മാതൃഭാഷാസാഹിത്യത്തിലേക്ക് പ്രത്യേകിച്ചും പദ്യസാഹി

ത്യത്തിലേക്കു സ്വീകരിക്കുന്നതു സ്വാഭാവികമാണ്. രണ്ടും ഒരേ കുടുംബത്തിൽച്ചേൎന്ന ഭാഷകളാകുമ്പോൾ ഇങ്ങനെയുള്ള പദസ്വീകാരം വലിയൊരു വിശേഷമായിഗ്ഗണിക്കത്തന്നെയുമില്ല. സംസ്കൃതവിദ്യാഭ്യാസം പ്രധാനമായിത്തീൎന്നതോടുകൂടി ആ ഭാഷ മലയാളഭാഷയുടെ അടുത്ത കുടുംബമല്ലാതിരുന്നിട്ടും അതിലെ ശബ്ദരൂപങ്ങൾ മാതൃഭാഷാസാഹിത്യത്തിലേക്കു സ്വീകരിച്ചിട്ടുള്ളതിന്റെ ആധിക്യം നോക്കുമ്പോൾ ചെന്തമിഴ് രൂപങ്ങൾ സ്വീകരിച്ചിട്ടുള്ളത് എത്രയോ നിസ്സാരവുമാണ്. സംസ്കൃതവിദ്യാഭ്യാസംവഴിക്ക് സംസ്കൃതരൂപങ്ങൾ കണക്കില്ലാതെ നിറഞ്ഞ് മണിപ്രവാളം എന്നൊരു സാഹിത്യമാൎഗ്ഗംപോലും ഭാഷയിൽ ഉണ്ടായിത്തീൎന്നുവെന്നു മാത്രമല്ല, തരസാ, പോകുംവിധൌ, തവ, തേ, മമ, മേ, ഇഹ എന്നീവക സംസ്കൃതരൂപങ്ങൾ മണിപ്രവാളമല്ലാത്ത ഭാഷാപദ്യങ്ങളിലും ധാരാളം പ്രയോഗിക്കാവുന്നവയായിട്ടുമുണ്ടല്ലോ. ക്രമേണ, യദൃച്ഛയാ, പ്രായേണ, അഥവാ, ദൈവഗത്യാ എന്നീവക സംസ്കൃതരൂപങ്ങളാകട്ടെ പദ്യസാഹിത്യത്തിൽ മാത്രമല്ല ഗദ്യസാഹിത്യത്തിലും സംഭാഷണഭാഷയിൽപോലും കടന്നുകൂടീട്ടുള്ളവയാണ്. അതെല്ലാം നോക്കുമ്പോൾ പദ്യത്തിലും പദ്യരീതിയിൽത്തന്നെ നിൎമ്മിച്ചിട്ടുള്ള ദുർല്ലഭം ചില ഗദ്യത്തിലും മാത്രം കാണാവുന്ന ചെന്തമിഴ്രൂപങ്ങൾ വന്ന വഴിയെപ്പററി അത്രയൊന്നും ആലോചിക്കേണ്ടതുതന്നെയുമില്ല.

# നാലാം പ്രകരണം

## 1. സാഹിത്യോദ്ഭവം.

സാഹിത്യഭാഷക്കു സാധാരണമായി ഗദ്യം, പദ്യം എന്നിങ്ങനെ രണ്ടുതരം രൂപങ്ങളുള്ളതിൽ പദ്യസ്വരൂപത്തിലുള്ള സാഹിത്യമാണ് ഏതുഭാഷയിലും ആദ്യം ഉണ്ടായിത്തീരുന്നതെന്നും അതിൽതന്നെയും മുക്തകങ്ങൾ അല്ലെങ്കിൽ ചെറുപാട്ടുകൾ എന്നു പറയുന്നതും ഏതെങ്കിലും ഒരു പ്രത്യേകവിഷയത്തെ മാത്രം പ്രതിപാദിക്കുന്നതും വളരെ ചെറിയതുമായ ഖണ്ഡകൃതികൾ പലതും ഉണ്ടായിക്കഴിഞ്ഞതിനുശേഷമാണ് ചില കഥകളും മററും പ്രതിപാദിക്കുന്ന പദ്യസാഹിത്യങ്ങളുണ്ടായിത്തുടങ്ങുന്നതെന്നും ആ മാതിരിയിൽ ചില ഗ്രന്ഥങ്ങളും ഉണ്ടായതിനുശേഷമേ ഗദ്യരൂപത്തിലുള്ള സാഹിത്യങ്ങൾ ഉത്ഭവിച്ചുതുടങ്ങുകയുള്ളു എന്നുമാണ് പാശ്ചാത്യസാഹിത്യചരിത്രകാരന്മാരുടെ അഭിപ്രായം. വസ്തുതത്വം അനുസരിച്ചുനോക്കുമ്പോൾ ഈ അഭിപ്രായത്തെപ്പററി ചില സൂക്ഷ്മാംശങ്ങൾകൂടി ഗ്രഹിച്ചിരിക്കേണ്ടതായിട്ടുമുണ്ട്. ഏതുഭാഷയിലും സംഭാഷണഭാഷ, സാഹിത്യഭാഷ എന്നിങ്ങനെ രണ്ടു വകഭേദങ്ങളുള്ളതിൽ ഗദ്യരൂപവും ആവശ്യപ്രധാനവുമായ സംഭാഷണഭാഷയെ അവലംബിച്ചുംകൊണ്ടാണ് സാഹിത്യഭാഷ ഉണ്ടായിത്തീരുന്നതെന്നും അതിനാൽ സംഭാഷണം തന്നെയാണ് സാഹിത്യത്തിൻെറ പ്രഥമോൽപാദകമെന്നും ഉള്ള സംഗതി യുക്തിസിദ്ധവും നിസ്സംശയവുമാണ്. ഓരോരോ ആവശ്യകസംഗതികളെപ്പററിയും വൃത്താന്തങ്ങളെപ്പററിയും നടത്തുന്ന സംഭാഷണങ്ങൾക്കിടയിൽ ചിലപ്പോൾ കർത്തവ്യജ്ഞാനത്തെപ്പോലെതന്നെ വികാരങ്ങളെ ഉദ്ദീപിപ്പിക്കുന്ന ചില ഭാഗങ്ങളും സ്വാഭാവികമായിത്തന്നെ വന്നുകൂടാവുന്നതാണല്ലൊ. നോക്കുക—ഭർത്താവു മരിച്ചുപോയ വിവരം ദൂരസ്ഥിതയായ ഭാര്യയെ അറിയിപ്പാൻ അയക്കുന്ന ദൂതനോട് "ഇവിടത്തെ സ്ഥിതി അവിടെച്ചെന്നു പെട്ടെന്നു പറഞ്ഞേക്കരുത്. സാവധാനത്തിലേ അറിയിക്കാവൂ. അല്ലെ

ങ്കിൽ വലിയ ബഹളമായേക്കും. ദീനമാണെന്നു കേട്ടതുമുതൽക്കുതന്നെ അവൾ എപ്പോഴും കരഞ്ഞുകരഞ്ഞു കണ്ണു പുണ്ണാക്കിക്കൊണ്ടാണിരിക്കുന്നത്." എന്നിങ്ങനെ പറഞ്ഞതായ്ക്കൂന്നുവെന്നു വിചാരിക്കുക. ഈ സംഭാഷണവാക്യങ്ങളെപ്പററിയേടത്തോളം വക്താവിനാകട്ടേ, ശ്രോതാവിനാകട്ടേ, ഉദാസീനനാകട്ടേ ഉണ്ടായിത്തീരുന്ന ശോകവികാരം ലൌകികമാകയാൽ ഇതു സാഹിത്യമാകയില്ലെങ്കിലും പ്രത്യേകിച്ചും അൎത്ഥപുഷ്ടിയുള്ള ഭാഗമായ 'കരഞ്ഞുകരഞ്ഞു കണ്ണു പുണ്ണാക്കുക' എന്ന ഭാഗം ഉദാസീനന്റെ മനസ്സിൽ ദൃഢമായിപ്പതിയുകയും ഈവക സന്ദർഭങ്ങളിൽ ഈമാതിരി വാക്കുകളാണ് പ്രയോഗിക്കേണ്ടതെന്ന് അയാൾ ഗ്രഹിക്കുന്നതിനും അതനുസരിച്ച് അയാളും സന്ദർഭമനുസരിച്ചു പ്രയോഗിക്കുന്നതിനും ഇടവരികയും ചെയ്യുന്നു. അതുപോലെതന്നെ ഒരു കൃഷിക്കാരൻ ഭൃത്യനോട് "ഈ വിത്ത് ഇന്നുതന്നെ വിതക്കണം, കാലത്തു വിതച്ചാൽ കാലേ കൊയ്യാമല്ലോ" എന്നു പറഞ്ഞുവെന്നു വെക്കുക. ബുദ്ധിമാനായ ഉദാസീനന് ഈ സംഭാഷണവാക്യത്തിലെയും അൎത്ഥപുഷ്ടിയുള്ള ഭാഗമായ 'കാലത്തു വിതച്ചാൽ കാലേ കൊയ്യാം' എന്ന അംശത്തിൽ പ്രത്യേകം ശ്രദ്ധപതിയുന്നതിനും ആ വഴിക്ക് നെല്ലല്ലാത്ത മററുവിത്തു വിതക്കുന്നതിനെപ്പററി പറയുന്ന സന്ദൎഭങ്ങളിലും ആ വാക്യം പ്രയോഗാർഹമാണെന്നു ഗ്രഹിക്കുന്നതിനും അപ്രകാരം പ്രയോഗിക്കുന്നതിനും ഇടയായിത്തീരുന്നത് സ്വാഭാവികമാണ്. എന്നുമാത്രമല്ല, ആ മാതിരിയിലുള്ള പ്രയോഗപരമ്പരവഴിക്ക് കാലക്രമത്തിൽ, കാലാകാലങ്ങളിൽച്ചെയ്യേണ്ട ഏതൊരു പ്രവൃത്തിയെപ്പററിയുണ്ടാകുന്ന പ്രസ്താവങ്ങളിലും ഉദാഹരണത്തിന്റെ നിലയിലുള്ള സാധകയുക്തിയായും മററും ആ വാക്യം പ്രയോഗിച്ചുതുടങ്ങുന്നതും സ്വാഭാവികം തന്നെയാണ്. ഈ വിധത്തിലാണ് പണ്ടെക്കുപണ്ടേ മുതൽത്തന്നെ പ്രസിദ്ധങ്ങളായ ഓരോരോ പഴഞ്ചൊല്ലുകൾ ഓരോ ഭാഷയിലും ഉണ്ടായിത്തീൎന്നിട്ടുള്ളത്. മേൽപ്രകാരം സംഭാഷണഭാഷയിൽത്തന്നെ ചിലചില ഭാഗങ്ങൾ അൎത്ഥപുഷ്ടിനിമിത്തമാകട്ടേ ശബ്ദഭംഗിനിമിത്തമാകട്ടേ ഒരു പ്രത്യേകവിഷയത്തെപ്പററിപ്പറയുന്ന സന്ദർഭത്തിലെന്ന നില വിട്ട് പല

വിഷയങ്ങളെപ്പററിസ്സംസാരിക്കുന്ന സന്ദർഭങ്ങളിലും വ്യാപിക്കുകയും അതുകൊണ്ടുണ്ടാകുന്ന പ്രത്യേകചമൽക്കാരം എപ്പോഴം തിരിച്ചറിയുകയും ചെയ്തുതുടങ്ങുന്നുവോ വാസ്തവത്തിൽ അപ്പോഴംതന്നെ ആ ഭാഗങ്ങൾ സാഹിത്യങ്ങളായിത്തീരുന്നതാണ്. എങ്കിലും സംഭാഷണഭാഷയുടെതന്നെ ചില വിശിഷ്ടാംശങ്ങളായിട്ടുള്ള നിലയിലല്ലാതെ അതിൽനിന്നു വ്യത്യാസപ്പെട്ട ഒരു ഭാഷാപ്രസ്ഥാനത്തിലുൾപ്പെട്ട നിലയിൽ എന്നുവെച്ചാൽ സാഹിത്യമെന്ന വിശേഷനിലയിൽ ആ ഭാഗങ്ങളെ അപ്പോഴും വേർതിരിച്ചു ഗണിച്ചുതുടങ്ങുകയില്ല. പിന്നെയും ആ മാതിരിയിൽ അർത്ഥപുഷ്ടിയുള്ള ഖണ്ഡവാക്യങ്ങൾ പലതും ക്രമത്തിലുണ്ടായിത്തീരുമ്പോൾ ആ വക വാക്യങ്ങൾക്കു പ്രത്യേകമായുള്ള ശബ്ദാർത്ഥരമണീയതനിമിത്തം അവ വീണ്ടും വീണ്ടും തന്നെത്താൻ ആവർത്തിച്ചു ചൊല്ലുന്നതിന്നും അങ്ങനെ ചൊല്ലുന്നതിന്നിടയിൽ പ്രത്യേകം ഉദ്ദേശ്യമൊന്നും കൂടാതെതന്നെ സ്വാഭാവികമായ ഒരു വിനോദത്തിന്റെ നിലയിൽ ചില ഭാഗങ്ങൾനീട്ടിയും ചിലതു കുറുക്കിയും ആകപ്പാടെ ചില മാത്രകളെക്കണക്കനുസരിച്ചു കാലം ക്രമപ്പെടുത്തിച്ചൊല്ലുന്നതിന്നും ഇടവരുന്നു. ചെറിയ കുട്ടികൾ പലപ്പോഴും അവർ കേൾക്കുന്ന ചെറുവാചകങ്ങൾ വെറും വിനോദത്തിനായി ഇഷ്ടംപോലെ നീട്ടിയും കുറുക്കിയും പലരൂപത്തിലാക്കി വീണ്ടും വീണ്ടും പറഞ്ഞുകൊണ്ടിരിക്കുന്നതിൻെറ രീതി ശ്രദ്ധിച്ചുനോക്കിയാൽതന്നെ ഈ സംഗതിയുടെ സമ്പ്രദായം അനുഭവപ്പെടുന്നതാണ്. അപ്രകാരം ചില വാക്യങ്ങളെല്ലാം നീട്ടിയുംകുറുക്കിയും മാത്രകളെക്കൊപ്പിച്ച് ഏതെങ്കിലും കാലക്രമമനുസരിച്ചുചൊല്ലുന്ന രീതി, ക്രമേണ സ്ഥിരപ്പെട്ടുവരുമ്പോഴാണ് ആവിധം ചൊല്ലുന്ന ആ വക വാക്യങ്ങൾ സംഭാഷണഭാഷയിൽച്ചേരാത്ത ഒരു പ്രത്യേക ഭാഷാപ്രസ്ഥാനമായി ഗണിപ്പാൻ സംഗതിയായിത്തീരുന്നത്. അനേകകാലംകൊണ്ടു പലതരം പരിഷ്കാരങ്ങളും ഏർപ്പെടുത്തി നിയമിച്ചിട്ടുള്ള പിൽക്കാലത്തെ ഛന്ദശ്ശാസ്ത്രനിയമമനുസരിച്ചു നോക്കുമ്പോൾ ഗുരുലഘുക്രമത്തിനും മററും ആ ശാസ്ത്രപ്രകാരമുള്ള വ്യവസ്ഥകൾ യോജിക്കാത്ത ആ വക പഴയവാക്യങ്ങളെ ഗദ്യമായിട്ടല്ലാതെ പദ്യമായിഗ്ഗണിക്കാവുന്നതല്ലെങ്കിലും വൃത്ത

ശാസ്ത്രനിയമങ്ങൾ വ്യവസ്ഥിതങ്ങളായിട്ടില്ലാത്ത അക്കാലത്തെ ദൃഷ്ടികൊണ്ടു നോക്കുമ്പോൾ ചിലേടത്തു നീട്ടിയും ചിലേടത്തു കുറുക്കിയും ആകപ്പാടെ വളരെ ശിഥിലമായി ഒരു മാത്രാക്രമമനുസരിച്ചു ചൊല്ലുന്നതായും അങ്ങനെ ചൊല്ലുവാൻ തക്കവിധം നിർമ്മിച്ചിട്ടുള്ളവയുമായ വാക്യങ്ങൾതന്നെ സാധാരണ ഗദ്യഭാഷാരീതിയിൽനിന്നു വ്യത്യാസപ്പെട്ട പദ്യഭാഷാരീതിയായിഗ്ഗണിക്കത്തക്കവയാണ്. എങ്ങനെയെന്നാൽ മുമ്പു കാണിച്ച 'കരഞ്ഞു കരഞ്ഞു കണ്ണു പുണ്ണാക്കി' എന്ന ഗദ്യവാക്യവും 'കാലത്തു വിതച്ചാൽ കാലേ കൊയ്യാം' എന്ന ഗദ്യവാക്യവും തന്നെ ചില ഭാഗത്തു നീട്ടിക്കൊണ്ടും ചില ഭാഗത്തു കുറുക്കിക്കൊണ്ടും ആകപ്പാടെ

1 1 2 2 2 2 2 2 2 2 2=20

കരഞ്ഞു കരഞ്ഞു കണ്ണു പുണ്ണാക്കി

2 2 2 2 2 2 2 2 2 2 2=20

കാ ല ത്തു വി ത ച്ചാൽ കാ ലെ കൊ യ്യാം

ഇങ്ങനെ ഇരുപതു മാത്രകൾവീതം വരത്തക്കവിധം ക്രമപ്പെടുത്തിച്ചൊല്ലുമ്പോൾ അവ സാധാരണ ഗദ്യത്തിൽനിന്ന് വ്യത്യസ്തമായ പദ്യരീതിയിലുൾപ്പെട്ടതായിത്തീരുന്നതാണല്ലോ. ആദികാലങ്ങളിൽ മേൽ വിവരിച്ചപ്രകാരം ഓരോരോ ഗദ്യങ്ങളെത്തന്നെ തരംപോലെ നീട്ടിയും കുറുക്കിയും ചൊല്ലിത്തുടങ്ങിയ വഴിക്കാണ് പദ്യം എന്ന പ്രസ്ഥാനം ഉണ്ടായിത്തീർന്നിട്ടുള്ളതെന്നുള്ളതിലേക്കും വൃത്തനിയമങ്ങളെപ്പറ്റിയുള്ള വ്യവസ്ഥകളും നിർബന്ധങ്ങളും കാലക്രമത്തിൽ അധികമധികം പരിഷ്കൃതങ്ങളായിവന്നതുകൊണ്ടാണ് അക്കാലങ്ങളിൽ പദ്യങ്ങളായിഗ്ഗണിച്ചിരുന്ന ആവക വാക്യങ്ങൾ ഇക്കാലത്തെ പദ്യനിയമങ്ങൾക്കു യോജിക്കാതിരിക്കുന്നതെന്നുള്ളതിലേക്കും ഇക്കാലത്തുപോലും വൃത്തനിയമങ്ങളെപ്പറ്റിയുള്ള വ്യവസ്ഥകളും നിർബ്ബന്ധങ്ങളും എല്ലാഭാഷകളിലും ഒരേ നിലയിലല്ല ഇരിക്കുന്നതെന്ന സംഗതിതന്നെ തെളിവായിട്ടുണ്ട്. ചില ഭാഷകളിൽ വൃത്തനിയമങ്ങൾ വളരെ ശിഥിലങ്ങളാണ്. രണ്ടോ മൂന്നോ അക്ഷരങ്ങളെ ഓരോ ഭാഗമായിത്തിരിച്ച് ആംഗലഭാഷക്കാർ 'ആക്സൻറ്' എന്നു പറഞ്ഞുവരുന്ന ഒരു ദ്രുതോച്ചാരണം ആ അക്ഷരങ്ങളിൽ ഏതു

തിലെങ്കിലും ചേൎക്കുന്നതിനാൽ നിസ്സാരമായി ഒരു ഗുരുലഘുഭേദം വരുത്തുന്നതുമാത്രമേ പാശ്ചാത്യഭാഷകൾ മിക്കതിലും പദ്യപ്രധാനത്തെ ഗദ്യത്തിൽനിന്നു വേൎതിരിക്കുന്നതായിട്ടുള്ളു. ആ മാതിരി ശുദ്ധോച്ചാരണവിഷയത്തിൽത്തന്നെയും പലേടത്തും സ്വതേ ദൃഢമായതിനെ ശിഥിലമാക്കുന്നതിന്നും മററും സ്വാതന്ത്ര്യവുമുണ്ട്. ഭാരതീയഭാഷകളിലും സംസ്കൃതഭാഷയിലേൎപ്പെടുത്തീട്ടുള്ളതുപോലെയുള്ള വൃത്തനിയമനിൎബന്ധം മറെറാരു ഭാഷയിലും വന്നുകൂടീട്ടില്ല. സംസ്കൃതത്തിൽ ഗണവൃത്തങ്ങൾ എന്നു പറയുന്ന പ്രധാനവൎഗ്ഗത്തിൽപ്പെട്ടവയെല്ലാം ഓരോ പാദത്തിലെയും അക്ഷരസംഖ്യകൾ അടിസ്ഥാനമാക്കി അവയിൽച്ചേരേണ്ട ഗുരുലഘുക്രമങ്ങളുടെ വ്യവസ്ഥകളുള്ള നിൎബന്ധം നോക്കിയാൽത്തന്നെ ആ സംഗതി അറിയാവുന്നതാണ്. മാത്രാവൃത്തങ്ങളെന്ന വൎഗ്ഗത്തിൽച്ചേൎന്നവയിലും ഗുരുലഘുക്കളെച്ചേൎക്കുന്ന കാൎയ്യത്തിൽ അവയുടെ ക്രമത്തെപ്പററിയേടത്തോളം ചില സ്വാതന്ത്ര്യങ്ങൾ അനുവദിച്ചിട്ടുണ്ടെങ്കിലും സ്വതെ ഗുരുവായ അക്ഷരത്തെ ചുരുക്കി ലഘുവാക്കിട്ടോ സ്വതെ ലഘുവായ അക്ഷരത്തെ നീട്ടി ഗുരുവാക്കിട്ടോ ഓരോ വൃത്തത്തിന്റെയും മാത്രകണക്ക് തികപ്പിക്കാറുന്നതല്ല. സംസ്കൃതഭാഷയിൽത്തന്നെയും വൈദികസംസ്കൃതത്തിൽ ഏൎപ്പെടുത്തീട്ടില്ലാത്ത പല വൃത്തനിയമനിൎബന്ധങ്ങളും ലൌകികസംസ്കൃതത്തിൽ ഏൎപ്പെടുത്തീട്ടുമുണ്ട്. പ്രാകൃതഭാഷയിലും വൃത്തനിയമവിഷയത്തിൽ സംസ്കൃതവൃത്തങ്ങൾക്കുള്ളേടത്തോളം നിൎബന്ധമില്ല. ദ്രമിഡഭാഷാവൃത്തങ്ങളിലാകട്ടെ ഓരോ വൃത്തത്തിൽത്തന്നെ ഗുരുലഘുക്കളെച്ചേൎക്കുന്ന ക്രമത്തിന്റെ സംഗതിയിൽ പലതരം സ്വാതന്ത്ര്യങ്ങളും അനുവദിച്ചിട്ടുള്ളതിന്നുപുറമെ സ്വതേ ലഘുവായതു നീട്ടി ഗുരുവാക്കുന്നതിന്നും നേരെമറിച്ചും ചെയ്യുന്നതിന്നുംകൂടി വിരോധമില്ലാതെയാണിരിക്കുന്നത്. നോക്കുക—

"രോഗാദിസങ്കുലമായുള്ള സംസാരം
മാകെ നിരൂപിക്കിൽ സ്വപ്നതുല്യം സഖേ
ഓൎക്ക ഗന്ധൎവ്വനഗരസമമതിൽ
മൂൎഖന്മാർ നിത്യമനുക്രമിച്ചീടുന്നു."

മൂമ്മൂന്നക്ഷരങ്ങളിലായി അയ്യഞ്ചുമാത്രവീതം ഇരുപതുമാത്ര ഒരു പാദത്തിൽ വരേണ്ട ഈ വൃത്തത്തിൽ സങ്കല, നഗര സമമതിൽ, നിത്യമനുക്രമിച്ചീടുന്നു എന്ന ഭാഗങ്ങളിലെല്ലാം സ്വതേ ലഘുക്കളായ അക്ഷരങ്ങൾ നീട്ടിച്ചൊല്ലി ഗുരുക്കളാക്കിത്തീർത്തിട്ടാണ് മാത്ര തികക്കേണ്ടത്. നിരൂപിക്കൽ സ്വപ്നതുല്യം, മൂർഖന്മാർ എന്ന സ്ഥലങ്ങളിൽ സ്വ എന്നും ന്മാർ എന്നും ഉള്ള കൂട്ടക്ഷരങ്ങൾ പിന്നിൽ വരുന്നതുകൊണ്ട് ഗുരുക്കളായ ക്കൽ, ഖ് എന്ന അക്ഷരങ്ങളെ ലഘുക്കളാക്കീട്ടും മാത്ര തികക്കേണ്ടതാണ്.

മേൽവിവരിച്ച സംഗതികളാൽ ഗദ്യരൂപത്തിലുള്ളതും സ്വാഭാവികമായതുമായ സംഭാഷണഭാഷയിൽ ഉൾപ്പെട്ട ചില വിശിഷ്ടഭാഗങ്ങൾക്കുതന്നെ അവയുടെ സൌകുമാര്യം നിമിത്തം വന്നുകൂടുന്ന ഉച്ചാരണരീതിഭേദംവഴിക്കാണ് ആദ്യത്തിൽ പദ്യം എന്ന പ്രസ്ഥാനാന്തരം തന്നെ ഉണ്ടായിത്തീരുന്നതെന്ന് സിദ്ധമായല്ലൊ. അതുകൊണ്ട് ഗദ്യപദ്യസാഹിത്യങ്ങളിൽവെച്ച് പദ്യരൂപത്തിലുള്ള സാഹിത്യമാണ് എല്ലാഭാഷകളിലും ആദ്യം ഉണ്ടായിത്തീരുന്നതെന്നുള്ള പാശ്ചാത്യപണ്ഡിതാഭിപ്രായത്തിന്നും ചില വാക്യങ്ങൾ ചില അംശങ്ങളിൽ നീട്ടിയും ചിലേടത്ത് കുറുക്കിയും ആകപ്പാടെ ഒരു കൃത്രിമമോടി വരുത്തി മാത്രക്കണക്കുള്ള പദ്യരൂപത്തെ പ്രാപിക്കുമ്പോഴാണ് സ്വാഭാവികമായ സംഭാഷണഭാഷയിൽനിന്നു വ്യത്യസ്തമായ രീതിയുള്ള ഭാഷാപ്രസ്ഥാനാന്തരത്തെ അറിവാൻ ഇടയായിത്തീരുന്നതെന്നും അങ്ങനെ പദ്യസ്വരൂപമെന്ന പ്രസ്ഥാനാന്തരത്തെ ആദികാലത്ത് പ്രാപിക്കാനിടയാകുന്ന വാക്യങ്ങൾ മററുവാക്യങ്ങൾക്കില്ലാത്ത ശബ്ദാർത്ഥഭംഗിനിമിത്തം വാസ്തവത്തിൽ സാഹിത്യമായിട്ടുള്ളവയായിരിക്കുമെന്നും ഉള്ളേടത്തോളം മാത്രമേ താൽപര്യം കല്പിക്കേണ്ടതായിട്ടുള്ളൂ. എന്നുവെച്ചാൽ മേൽപ്രകാരം പദ്യരൂപത്തെ പ്രാപിച്ചുതുടങ്ങുമ്പോൾ മുതൽക്കാണ് കേവലം സംഭാഷണത്തിൽനിന്ന് വ്യത്യസ്തമായ ഒന്നായി സാഹിത്യത്തെ അറിവാൻ തുടങ്ങുന്നതിന്നും അതുവരെയും സംഭാഷണത്തിലുൾപ്പെട്ട ഭാഗമായിട്ടേ കരുതുന്നുള്ളൂ എന്നും മാത്രമാണ് ആ അഭിപ്രായത്തെപ്പററിയേടത്തോളം സ്വീകരിക്കാ

വുന്ന സാരമെന്നു ചുരുക്കം. എന്നുതന്നെയുമല്ല, എല്ലാ ഭാഷകളിലും ആദ്യത്തിൽ പദ്യസാഹിത്യങ്ങൾ ഉണ്ടായിത്തീരുന്നതിന്റെ സമ്പ്രദായവും ഒരേവിധത്തിലായിരിക്കയില്ല. മേൽകാണിച്ച മാതിരിയിൽ സംഭാഷണം വഴിക്കുണ്ടായ ഗദ്യവിശേഷങ്ങൾതന്നെ നീട്ടിയും കുറുക്കിയും ചൊല്ലിത്തുടങ്ങി പദ്യങ്ങളായിത്തീരുകയെന്നുള്ളതാകട്ടെ മററൊരു ഭാഷയിലെ പദ്യസാഹിത്യങ്ങളുമായി ഒട്ടും പരിചയപ്പെടുവാൻ സംഗതിവരാതെ സ്വതന്ത്രമായിത്തന്നെ ക്രമത്തിൽ വളൎന്നുവരുന്ന ഭാഷകളിൽ പദ്യരീതികൾ ഉണ്ടാകുന്ന മാൎഗ്ഗമാണ്. ഒരു പ്രത്യേകഭാഷയിൽ പദ്യരീതികൾ ഉണ്ടാകുന്നതിന്നു മുമ്പുതന്നെ ആ ഭാഷക്കാൎക്ക് അടുത്ത മററൊരുഭാഷയിലുണ്ടായിട്ടുള്ള പദ്യസാഹിത്യങ്ങളുമായി ധാരാളം പരിചയം സിദ്ധിപ്പാനിടവന്നിട്ടുണ്ടെങ്കിൽ ആ അന്യഭാഷയിലുള്ള പദ്യങ്ങളുടെ വൃത്തരീതിയും മററും അവലംബിച്ചുംകൊണ്ടു സ്വന്താ ഭാഷയിലും അവർ പദ്യങ്ങൾ നിൎമ്മിക്കാൻ തുടങ്ങുന്നതാണ്. അപ്രകാരം പദ്യരൂപത്തിൽ ആദ്യമായി നിൎമ്മിക്കുന്ന വാക്യങ്ങളിലും ഏതെങ്കിലും സാഹിത്യഗുണങ്ങൾ ഉണ്ടായിരിക്കുന്നതുമാണ്. എന്നാൽ ആ വിധത്തിൽ ഭാഷാന്തരപദ്യസാഹിത്യപരിചയം അടിസ്ഥാനമാക്കി ഒരു ഭാഷയിൽ പദ്യങ്ങൾ നിൎമ്മിച്ചുതുടങ്ങുന്നതായാലാകട്ടെ അൎത്ഥത്തെപ്പററിയേടത്തോളം വലിയ ആവശ്യമില്ലെങ്കിൽത്തന്നെയും ശ്രവണസുഭഗതയും വൃത്തത്തിന്ന് യോജിപ്പും ഉണ്ടാകാൻമാത്രമായുള്ള ചില പദങ്ങൾ പദ്യങ്ങളിൽച്ചേൎക്കുകയെന്ന സമ്പ്രദായം ആ ഭാഷയിലെ പദ്യസാഹിത്യത്തിന്റെ ആരംഭകാലംമുതൽക്കുതന്നെ ഉണ്ടായിരിക്കുന്നതാണ്. മുൻ വിവരിച്ചപ്രകാരം സ്വയമായിത്തന്നെ പദ്യരീതി ഉണ്ടായിത്തീരുന്ന ഭാഷകളിൽ വൃത്തങ്ങളുടെ രൂപഭേദങ്ങളും മററും സാമാന്യമായിട്ടെങ്കിലും നടപ്പായിത്തീൎന്നതിന്നുശേഷമാണ് ആവക പദങ്ങൾ പദ്യസാഹിത്യങ്ങളിൽച്ചേൎന്നുതുടങ്ങുന്നത്. ഇങ്ങനെ ഒരുവിശേഷവും ഈ വിഷയത്തിൽ ഗ്രഹിക്കേണ്ടതായിട്ടുണ്ട്. മേൽപ്രകാരം ഭാഷാന്തരപദ്യരീതിപരിചയം അടിസ്ഥാനമായി പദ്യസാഹിത്യങ്ങൾ ഉൽഭവിച്ചിട്ടുള്ള ഭാഷകളിലും സാഹിത്യത്തിന്റെ വാസ്തവമായ

ഉദ്ഭവം പദ്യാകൃതിയിലാണെന്നു വിചാരിക്കാവുന്നതല്ല. എന്തുകൊണ്ടെന്നാൽ ഏതൊരു പ്രത്യേകഭാഷയിലും സംഭാഷണം ധാരാളമായി പ്രചരിക്കുന്നതോടുകൂടിത്തന്നെ ആവക സംഭാഷണങ്ങൾക്കിടയിൽ ഏതെങ്കിലും സാഹിത്യഗുണങ്ങളുടങ്ങിയ ഭാഗങ്ങളും സ്വാഭാവികമായിത്തന്നെ വന്നുചേർന്നുകൊണ്ടിരിക്കുന്നതാണ്. അതിനാൽ ഭാഷാപ്രധാനാന്തരത്തിന്റെ നിലയിൽ സാഹിത്യത്തെ ഗ്രഹിപ്പാൻ സാധിക്കുന്നത് പദ്യസാഹിത്യോൽപത്തിമുതൽക്കാണെന്നു മാത്രമേ ആവക ഭാഷകളുടെ സംഗതിയിലും വിചാരിക്കാവുന്നതായിട്ടുള്ളൂ.

ഇതുവരെ പ്രസ്താവിച്ച സംഗതികളിൽനിന്ന് ഏതുഭാഷയിലും സാഹിത്യത്തിന്റെ വാസ്തവമായ ഉൽഭവം സ്വാഭാവികവും ഗദ്യസ്വരൂപവുമായ സംഭാഷണഭാഷയുടെ അംശമായിട്ടുതന്നെയാണെന്നും ചില ഭാഷകളിൽ അപ്രകാരം ഗദ്യരൂപത്തിലുൽഭവിച്ച സാഹിത്യങ്ങളിൽ ചിലതുതന്നെ കാലക്രമത്തിൽ നീട്ടിയും കുറുക്കിയും ചൊല്ലുന്നതിന്നിടയായിത്തീർന്ന് പദ്യരൂപത്തിലായി പരിണമിക്കുകയും അങ്ങനെ ചില പദ്യരൂപങ്ങളുണ്ടായിത്തീർന്നാൽപ്പിന്നെ ആ വക പദ്യരീതിയിലും പുതുതായി സാഹിത്യങ്ങൾ നിർമ്മിച്ചുതുടങ്ങുകയും ചെയ്തു് ഗദ്യം, പദ്യം എന്ന രണ്ടു പ്രസ്ഥാനങ്ങളുണ്ടായിത്തീരുകയാണെന്നും ചില ഭാഷകളിൽ അതുകൂടാതെ ഭാഷാന്തരപദ്യസാഹിത്യപരിചയംവഴിയായിട്ടുംകൂടി പദ്യസാഹിത്യപ്രസ്ഥാനം ഉണ്ടായിത്തീരുന്നതാണെന്നും ആകപ്പാടെ വന്നുകൂടിയല്ലോ. ഇപ്രകാരം രണ്ടു പ്രസ്ഥാനങ്ങളിലായി ആദികാലത്തുണ്ടാകുന്ന സാഹിത്യങ്ങളെല്ലാം പ്രായേണ വളരെച്ചെറുതായിരിക്കുന്നതാണ്. എന്നുവച്ചാൽ ഒന്നോ രണ്ടോ വാക്യങ്ങൾ മാത്രം അടങ്ങിയ ഗ്രന്ഥകൃതികൾ മാത്രമായിരിക്കുമെന്നർത്ഥം. ആവക ഗദ്യപദ്യസാഹിത്യങ്ങളിൽവെച്ചു് പദ്യത്തിന് ചില മാത്രാക്രമങ്ങളും മറ്റുമുള്ളതുനിമിത്തം ചൊല്ലിപ്പഠിപ്പിക്കുന്നതിൽ ആകർഷകത്വവും സൗകര്യവും അധികമുള്ളതുകൊണ്ടും വിനോദകരമായ സംഗീതാംശം കലർന്നിരിക്കുന്നതുനിമിത്തം അതു ചൊല്ലിക്കൊണ്ടിരിക്കുന്നതുതന്നെ വിനോദമായിത്തീരുന്നതുകൊണ്ടും ഏതു ഭാഷയിലും ഗദ്യസാഹിത്യങ്ങളെക്കാൾ പദ്യ

സാഹിത്യങ്ങളാണ് തീരെ നശിച്ചുപോകാതെ അധികകാലത്തേക്കു നിലനിന്നുവരുന്നതും. അതിനാലാണ് മിക്ക ഭാഷകളിലും നമുക്കു കാണാവുന്ന കൃതികളിൽവെച്ച് അധികം പഴക്കമുള്ളവയെല്ലാം പദ്യസ്വരൂപത്തിലുള്ളവയായിരിക്കുന്നത്. എന്നുമാത്രവുമല്ല പദ്യരീതിക്കു മേൽവിവരിച്ച ഗുണവിശേഷങ്ങൾകൂടിയുള്ളതിനാൽ പദ്യരൂപത്തിലുള്ള സാഹിത്യങ്ങളുടെ ആവിർഭാവത്തോടുകൂടിയാണ് സാഹിത്യഭാഷ പൊതുജനങ്ങളുടെയിടയിൽ അധികം പരന്നു പ്രചാരമായിത്തീരുവാനും സംഗതിവരുന്നത്. ചൊല്ലുന്നതിലുള്ള പ്രത്യേകരസംതന്നെ പ്രധാനമായി ഉദ്ദേശിക്കുന്നതുനിമിത്തം പദ്യരീതിയിൽ ആദികാലത്തു പുതുതായി നിർമ്മിക്കുന്ന ആവക സാഹിത്യഖണ്ഡങ്ങൾ പലതിലും അർത്ഥപുഷ്ടിയേക്കാൾ ശബ്ദഭംഗിവഴിയായി ചൊല്ലിക്കേൾക്കുന്നതിലുണ്ടാകുന്ന ശ്രവണസുഭഗതക്കാണ് ആധിക്യവും ഉണ്ടായിരിക്കുക. അവയിലെ പ്രതിപാദ്യവിഷയങ്ങളും പ്രായേണ അധികം ഗൌരവമുള്ളവയായിരിക്കയില്ല. കേവലം വിനോദപ്രധാനങ്ങളായിരിക്കും. ആ മാതിരി ചില ചെറുകൃതികൾ ഉണ്ടായി അതുകൊണ്ടുള്ള വിനോദാംശത്തിന്ന് ഒരുനില കിട്ടിക്കഴിഞ്ഞാൽപ്പിന്നെ ഈശ്വരഭജനാവസരത്തിൽ ചൊല്ലുന്നതിന്നും മറവുമായി ഈശ്വരസ്തുതിപരങ്ങളായ ഖണ്ഡസാഹിത്യങ്ങളാണ് പദ്യരൂപത്തിൽ ഉണ്ടായിത്തുടങ്ങുന്നത്. അതോടുകൂടി വിഷയഗൌരവവും പ്രധാനമായി ഉദ്ദേശിച്ചുതുടങ്ങുകയും ചെയ്യും. പിന്നെ ഈശ്വരമാഹാത്മ്യങ്ങൾ വർണ്ണിക്കുന്നവയും മുമ്പുള്ളവയെ അപേക്ഷിച്ച് അല്പാല്പം വലുപ്പം കൂടുന്നവയുമായ ഖണ്ഡകൃതികൾ ഉണ്ടായിത്തുടങ്ങുകയായി. അതിന്നുശേഷം പ്രാപഞ്ചികവിഷയങ്ങളേയും ഇഷ്ടംപോലെ സ്വീകരിച്ച് ഓരോരോ സാഹിത്യങ്ങൾ നിർമ്മിച്ചുതുടങ്ങുന്നു. ഇങ്ങനെയെല്ലാമാണ് സാധാരണയായി മിക്ക ഭാഷകളിലും സാഹിത്യം ഉത്ഭവിച്ചു വർദ്ധിച്ചുവരുന്നതിൻെറ ക്രമമെന്നാണ് അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നത്.

മേൽവിവരിച്ച ക്രമമനുസരിച്ചുതന്നെ മലയാളഭാഷയിലും ആദികാലംമുതൽക്കുതന്നെ സംഭാഷണംവഴിയായും പിന്നെ ചെന്തമിഴ്ഭാഷയിലെ പദ്യസാഹിത്യങ്ങളോടും അതി

നശേഷം സംസ്കൃതഭാഷയിലെ പദ്യസാഹിത്യങ്ങളോടും ഉണ്ടായ പരിചയങ്ങൾ വഴിയായും പലതരം ഖണ്ഡകൃതികളും മുൻകാലങ്ങളിൽത്തന്നെ ഉണ്ടായിട്ടുണ്ട്. എന്നാൽ മലയാളത്തിലും വിദ്യാഭ്യാസഭാഷ ചെന്തമിഴായിരുന്ന കാലങ്ങളിലെല്ലാം മലയാളികളായ കവികളും പ്രധാനപ്പെട്ട സാഹിത്യഗ്രന്ഥങ്ങൾ നിർമ്മിച്ചിരുന്നത് ചെന്തമിഴ് ഭാഷയിലും സംസ്കൃതവിദ്യാഭ്യാസം പ്രചാരമായിത്തീർന്നതിന്നുശേഷവും ഏതാനും കാലത്തേക്ക് മലയാളികൾ പ്രധാനമായി നിർമ്മിച്ചിരുന്ന വലിയ സാഹിത്യഗ്രന്ഥങ്ങളെല്ലാം സംസ്കൃതഭാഷയിലും ആയിരുന്നതുകൊണ്ട് മലയാളഭാഷക്ക് വളരെക്കാലത്തോളം വലിയ വലിയ സാഹിത്യഗ്രന്ഥങ്ങൾ ഉണ്ടാകാനിടവരാതെ വിനോദപ്രധാനങ്ങളായ പലതരം ഖണ്ഡകൃതികളും ഈശ്വരസ്തുതിപരങ്ങളും ഈശ്വരമാഹാത്മ്യവർണ്ണനപരങ്ങളുമായ ഖണ്ഡകൃതികളും ഓരോരോ പ്രത്യേകജാതിക്കാൎക്ക് കുലത്തൊഴിലിൻെറ നിലയിൽ നടത്തത്തക്കവണ്ണം ഏൎപ്പെടുത്തിയിട്ടുള്ള തീയാട്ട്, സൎപ്പപ്പാട്ട്, ഭദ്രകാളിപ്പാട്ട് മുതലായതിന്നുവേണ്ടി നിൎമ്മിച്ചവയും പലതരത്തിലുള്ളവയുമായ ചെറിയ ഗ്രന്ഥങ്ങളും മാത്രമായിക്കഴിഞ്ഞുകൂടേണ്ടിവന്നിട്ടുണ്ട്. അപ്രകാരം ഉണ്ടായിരുന്ന ഖണ്ഡകൃതികളിൽത്തന്നെയും എത്രയോ അസംഖ്യം കൃതികൾ എഴുതിസ്സൂക്ഷിക്കാതെ പരമ്പരയായി ചൊല്ലിപ്പഠിച്ചുവരികമാത്രം ചെയ്തുവന്നിരുന്നതുനിമിത്തം കാലക്രമത്തിൽ നശിച്ചുപോകുന്നതിന്നും ഇടയായിത്തീൎന്നിട്ടുണ്ട്. വിനോദപ്രധാനങ്ങളായും മററുമുണ്ടായിരുന്ന ആവക കൃതികളുടെ അവശിഷ്ടങ്ങളായി,

"മയിലോ കുയിലോ മയിലാട്ടം കാണാം
കുയിലചകൊള്ളാം മാലോകരേ."
"ഉറുമ്പീ കുറുമ്പീ പടച്ചാത്തനെങ്ങ്
പടപൊരുതപ്പോയി അവനിരുന്നപെണ്ണ്
ആരുണ്ട് ഞാനുണ്ട്—ഉറുമ്പീ കുറുമ്പീ."
"അരിപ്പൻചെട്ടിയിരിപ്പൻചെട്ടി ആൺകളി പെൺകളി
തിരിപ്പൻചെട്ടിക്കാവതിക്കണ്ണൻ പന്തിരണ്ടാറിന്മേൽ
കേറിയിറങ്ങി നിൻെറ കുരുത്തച്ചനെന്തുണ്ട്.

മൂക്കുണ്ട്, മൂക്കിന്നു ചോലകടന്നവളേ
മൂന്നാഴിയെണ്ണ കുടിച്ചവളെ..........."

എന്നീമാതിരിയിൽച്ചിലതു കാണുന്നതുകൊണ്ട് ഏകദേശം അവയുടെ സമ്പ്രദായങ്ങൾ കണ്ടിച്ച മനസ്സിലാക്കാമെന്നു മാത്രമേയുള്ളു.

## സാഹിത്യസ്വരൂപം.

മററുള്ള ഭാഷകളിലെന്നപോലെ മലയാളഭാഷയിലും സാഹിത്യത്തിന് ഗദ്യം, പദ്യം എന്നിങ്ങനെ പൊതുവായി രണ്ടു വകഭേദങ്ങളുള്ളതിന്നു പുറമെ അവയിലോരോന്നും ദ്രമിഡസമ്പ്രദായം, സംസ്കൃതസമ്പ്രദായം എന്നു രണ്ടുവകകയായിത്തിരിഞ്ഞിട്ടുണ്ട്. മലയാളികളുടെ സംഭാഷണഭാഷയോട് തുല്യമായ രീതിയിൽ നിൎമ്മിച്ചിട്ടുള്ളവയും സംസ്കൃതപദങ്ങൾ വളരെയധികം ഒന്നിച്ചുചേൎത്ത് 'അസ്തപൎവ്വതനിതംബലംബമാനകിരണകദംബൻ' എന്നമാതിരി ദീൎഘസമാസങ്ങളില്ലാത്തവയുമായ ഗദ്യങ്ങളെല്ലാം ദ്രമിഡസമ്പ്രദായത്തിൽച്ചേൎന്നവയാണ്. എന്തുകൊണ്ടെന്നാൽ, ഓരോരോ ഭാഷകൾക്കും ചില പ്രത്യേക സ്വഭാവങ്ങൾ ഏൎപ്പെട്ടിട്ടുള്ളതനുസരിച്ച് സമാസങ്ങൾ ചേൎത്തു പ്രയോഗിക്കുന്ന കാൎയ്യത്തിലും ചില വ്യവസ്ഥകൾ വന്നുകൂടീട്ടുണ്ട്. സാധാരണയായി വ്യാകരണവിഷയങ്ങളിലുൾപ്പെട്ട സംഗതികളെന്ന് ഗണിച്ചുവരുന്ന സന്ധിസമാസങ്ങൾ ഓരോ ഭാഷയിലും വന്നുചേൎന്നിട്ടുള്ളതിന്റെ സൂക്ഷ്മതത്വം തന്നെ, അൎത്ഥഗ്രഹണത്തിന്ന് പ്രതിബന്ധം വരാത്തേടത്തോളംവരെക്കും ഉച്ചാരണത്തിന്നുള്ള സൌകൎയ്യവും എളുപ്പവും നോക്കി പദാൎത്ഥങ്ങളുടെ പരസ്പരസംബന്ധങ്ങൾ കാണിക്കുന്നതിന്നുള്ള വിഭക്തിപ്രത്യയങ്ങൾ ചേൎക്കാതേയും മററും ഉച്ചരിക്കുന്നതിന്ന വിരോധമില്ലെന്നും അങ്ങനെയുള്ള ഉച്ചാരണം പൂൎവ്വസമ്പ്രദായസിദ്ധമാണെന്നുമാണല്ലോ. അപ്രകാരം വിഭക്തിഭാഗങ്ങൾ കൂടാതെ പദപ്രകൃതിഭാഗങ്ങൾമാത്രം തമ്മിൽച്ചേൎത്തുച്ചരിക്കുകയെന്ന സമാസത്തിന്റെ സംഗതിയിൽ എല്ലാ ഭാഷകളിലും ഒരുപോലെയല്ല പൂൎവ്വസമ്പ്രദായം സിദ്ധമായിത്തീൎന്നിട്ടുള്ളത്. അൎത്ഥഗ്ര

ഹണത്തിനു പ്രതിബന്ധം നേരിടുന്നതും എല്ലാ ഭാഷകളിലും ഒരേ കണക്കിലല്ല. 'വൃക്ഷശാഖാഗ്രഫലം' എന്നു സംസ്കൃത ഭാഷയിൽ സമാസം ചേൎത്തു പ്രയോഗിച്ചാൽ അൎത്ഥം മനസ്സിലാകുമെങ്കിലും 'മരക്കൊമ്പുതലക്കായ' എന്നോ 'മരക്കൊമ്പററക്കായ' എന്നോ മലയാളത്തിൽ പ്രയോഗിച്ചാൽ സാധാരണയായി അൎത്ഥം മനസ്സിലാകുന്നതല്ലല്ലോ. സംസ്കൃതത്തിലാകട്ടെ.

"ശൈലോപശല്യനിപതദ്രഥനേമിധാരാ
നിഷ്പിഷ്ടനിഷ്ഠുരശിലാതലചൂൎണ്ണഗൎഭാഃ"

എന്ന മാതിരിയിൽ പത്തും പന്തിരണ്ടും പദങ്ങൾ കൂട്ടിച്ചേൎത്തു സമസ്തമാക്കി പ്രയോഗിക്കുന്നതും ആ ഭാഷക്ക് അസാധാരണമായുണ്ടായ അഭിവൃദ്ധിക്രമത്തിൽ സമ്പ്രദായസിദ്ധമായിത്തീൎന്നിട്ടുണ്ട്. മലയാളത്തിൽ സാമാന്യമായി മൂന്നു പദങ്ങളോളം ചേൎത്ത് സമാസിച്ച് പ്രയോഗിക്കാമെന്നല്ലാതെ അതിലധികം പദങ്ങൾ ചേൎത്തു സമാസിക്കുന്നത് സാധാരണയായി ശരിയാകുന്നതല്ല. അതാണ് വലിയ ദീൎഘസമാസങ്ങൾ ദ്രമിഡസമ്പ്രദായപ്രകാരമുള്ള ഗദ്യത്തിൽ ഉണ്ടാകയില്ലെന്നു പറഞ്ഞതിൻെറ താൽപര്യം. കേരളത്തിലെ പല ജാതിക്കാൎക്കും പ്രത്യേകം പ്രത്യേകം മതസംബന്ധമായും മററും ചെയ്യേണ്ട കൎമ്മങ്ങളുടെ ചടങ്ങുകളെപ്പററി വിവരിക്കുന്നവയും ആ വക ജാതിവിഭാഗകാലങ്ങൾമുതൽക്കുതന്നെ ഏൎപ്പെടുത്തി നിൎമ്മിച്ചിട്ടുള്ളവയും കാലക്രമത്തിൽ ഏതാനും ചില അംശങ്ങൾക്കു മാത്രം പക്ഷേ വല്ല മാററവും വന്നുകൂടീട്ടുണ്ടായിരിക്കാമെന്നല്ലാതെ വലിയ മാററമൊന്നും സംഭവിക്കാൻ വഴിയില്ലാത്തവയുമായ പലവക മതഗ്രന്ഥങ്ങൾ, പഴയ ഗ്രന്ഥവരികൾ, താമ്രശാസനങ്ങൾ, ശിലാശാസനങ്ങൾ, കൂടിയാട്ടത്തിൻെറ ആട്ടപ്രകാരഗ്രന്ഥങ്ങൾ, യാഗാദികൎമ്മങ്ങളുടെ വിധികളും പ്രായശ്ചിത്തങ്ങളും മററും ഭാഷയിൽ വിവരിക്കുന്ന യാഗഭാഷ, അഗ്നിഭാഷ, ചെറുമുക്കിൽ പ്പച്ച തുടങ്ങിയ ശ്രൌതസ്മാൎത്തഗ്രന്ഥങ്ങൾ, വൈദ്യം, ജ്യോതിഷം, ശില്പം എന്നീവക ശാസ്ത്രങ്ങളിൽ സംസ്കൃതമൂലഗ്ര

ന്ഥങ്ങൾക്കുള്ള ചില ഭാഷാവ്യാഖ്യാനങ്ങൾ, യുക്തിഭാഷ മുതലായി ആ വക വിഷയങ്ങളിലുള്ള സ്വതന്ത്ര മൂലഗ്രന്ഥങ്ങൾ മുതലായ പ്രാചീനലക്ഷ്യങ്ങളും ആഖ്യായികകൾ, ചെറു കഥകൾ, നാടകങ്ങളിലെ ചൂർണ്ണികകൾ, ചരിത്രഗ്രന്ഥങ്ങൾ തുടങ്ങി പലതരത്തിലുമുള്ള നവീനഗദ്യഗ്രന്ഥങ്ങളും എല്ലാം ഈ ദ്രമിഡസംപ്രദായത്തിലുള്ളവയാണ്. എന്നുമാത്രമല്ല, മലയാളഭാഷയിലെ ഗദ്യങ്ങളിൽ അല്പം ചിലതു മാത്രം ഒഴിച്ചു ശേഷമെല്ലാം ഈ വർഗ്ഗത്തിലാണ് ചേരുന്നത്.

സംസ്കൃതഭാഷയിൽ പ്രസിദ്ധങ്ങളും ആ ഭാഷയിലെ ഛന്ദശ്ശാസ്ത്രപ്രകാരമുള്ളവയുമായ അനുഷ്ടുപ്പു തുടങ്ങിയ വൃത്തങ്ങളിലല്ലാതെ കേക, കാകളി മുതലായ വൃത്തങ്ങളിൽ നിർമ്മിച്ചിട്ടുള്ള പദ്യങ്ങളാണ് ദ്രമിഡസമ്പ്രദായപദ്യങ്ങൾ. മലയാളപദ്യസാഹിത്യങ്ങളിൽ ഇപ്പോൾ കാണുന്നവയിൽ വെച്ച് ഏററവും പുരാതനങ്ങളാണെന്നു വിശ്വസിക്കാവുന്ന പലതരം ചെറുപാട്ടുകൾ; ഭദ്രകാളിപ്പാട്ട്, സർപ്പപ്പാട്ട്, തീയാട്ടുപാട്ട്, അയ്യപ്പൻപാട്ട്, ബ്രാഹ്മിണിപ്പാട്ട് മുതലായി ഓരോ ജാതിക്കാർക്ക് കുലത്തൊഴിലിന്റെ നിലയിൽ ഈശ്വരഭജനം ചെയ്യുന്നതിനേർപ്പെട്ടിട്ടുള്ള ഇടത്തരപ്പാട്ടുകൾ, ഗാഥകൾ, കിളിപ്പാട്ടുകൾ, തിരുവാതിരപ്പാട്ടുകൾ, ഓണപ്പാട്ടുകൾ മുതലായി ഭാഷയിലെ പദ്യസാഹിത്യസമുച്ചയത്തിൽ അധികഭാഗവും ഈ ദ്രമിഡസമ്പ്രദായപദ്യവർഗ്ഗത്തിലുൾപ്പെടുന്നു.

മുമ്പു കാണിച്ചപ്രകാരം ദ്രമിഡസമ്പ്രദായസിദ്ധമല്ലാത്ത ദീർഘസമാസങ്ങൾ ചേർത്തു നിർമ്മിച്ചിട്ടുള്ള അംഗുലീയാങ്കം തമിഴ്, ചാത്തിരക്കളിയിലെ ചില നീട്ടുകൾ മുതലായത് സംസ്കൃതസമ്പ്രദായഗദ്യങ്ങളിലും സംസ്കൃതവൃത്തങ്ങളായ വസന്തതിലകാദികളിൽ നിർമ്മിച്ചിട്ടുള്ള പലതരം ഒററശ്ലോകങ്ങൾ, കീർത്തനശ്ലോകങ്ങൾ, ചാത്തിരക്കളിശ്ലോകങ്ങൾ, കൂടിയാട്ടശ്ലോകങ്ങൾ, ചമ്പൂശ്ലോകങ്ങൾ, കഥകളിശ്ലോകങ്ങൾ, വൈദ്യം, ജ്യോതിഷം മുതലായ വിഷയങ്ങളിലുള്ള ചില ഗ്രന്ഥങ്ങൾ നാടകശ്ലോകങ്ങൾ, വൈശികതന്ത്രം മുതലായ ഖണ്ഡകാവ്യങ്ങൾ, മഹാകാവ്യങ്ങൾ തുടങ്ങി അനേകം

വിധത്തിലുള്ള ഭാഷാപദ്യങ്ങളെല്ലാം സംസ്കൃതസമ്പ്രദായ പദ്യവർഗ്ഗത്തിലും ചേരുന്നവയാണ്. ഇവയിൽ പദ്യസാഹിത്യങ്ങളെപ്പററിയേടത്തോളം ദ്രമിഡസമ്പ്രദായം, സംസ്കൃതസമ്പ്രദായം എന്നുള്ള വകഭേദങ്ങൾ, വൃത്തരീതികൾക്കു സ്ഫുടവ്യത്യാസം ഉള്ളതുകൊണ്ടും രണ്ടുവക വൃത്തങ്ങളിലുള്ള പദ്യങ്ങളും ധാരാളം ഇടകലൎത്തി നിൎമ്മിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ ചില ഭാഷാപ്രബന്ധങ്ങൾ മാത്രമല്ലാതെ ഇതുവരെയും മലയാളഭാഷയിൽ പറയത്തക്കവിധം ഉണ്ടായിട്ടില്ലാത്തതുകൊണ്ടും വളരെ സ്പഷ്ടമായും എളുപ്പത്തിലും തിരിച്ചറിയാവുന്നതാണെങ്കിലും ഗദ്യസാഹിത്യങ്ങളെസ്സംബന്ധിച്ചേടത്തോളം ആ വക ഭേദങ്ങൾ തിരിച്ചറിയേണ്ടത് ഏതു സമ്പ്രദായത്തിനാണ് ഒരു ഗ്രന്ഥത്തിൽ പ്രാധാന്യം കല്പിച്ചിട്ടുള്ളതെന്ന സംഗതി അടിസ്ഥാനമാക്കി മാത്രമാണ്. "പെരിപ്പം കണ്ടു പേരിട്ടു" എന്ന ന്യായമനുസരിച്ച് പ്രാധാന്യം നോക്കി മാത്രമാണ് ഗദ്യഗ്രന്ഥങ്ങളെ ഇപ്രകാരം ഇവിടെ വിഭജിച്ചിട്ടുള്ളതും.

ഇനി ഭാഷയുടെ പുറമെ കാണുന്ന രീതിയനുസരിച്ച് മലയാളസാഹിത്യസമുച്ചയത്തെ ആകപ്പാടെ നോക്കുന്നതായാൽ അത് ശുദ്ധഭാഷ, മണിപ്രവാളം, മിശ്രഭാഷ എന്നിങ്ങനെ സാമാന്യമായി മൂന്നു രീതിയിൽത്തിരിയുന്നതാണ്. സംഭാഷണഭാഷയോട് ഏററവും അടുത്ത മട്ടിലും ക്രമേണ, യദൃച്ഛയാ, അഥവാ എന്നീവക ഭാഷാപ്രായം പ്രാപിച്ച ചില പദങ്ങൾ മാത്രം ഒഴിച്ച് മററു പദങ്ങളെപ്പററിയേടത്തോളം സംസ്കൃതവിഭക്തിപ്രത്യയത്തോടുകൂടിയ സംസ്കൃതപദങ്ങളോ, ചൊന്നാർ, ചൊന്നാൻ എന്നീവക ഭാഷാപ്രായം പ്രാപിച്ച ചെന്തമിഴ് ശബ്ദരൂപങ്ങളൊഴിച്ച മററു ചെന്തമിഴ് ശബ്ദരൂപങ്ങളോ അതുപോലെയുള്ള കൎണ്ണാടകഭാഷാശബ്ദരൂപങ്ങളോ ചേൎക്കാതെയും നിൎമ്മിച്ചിട്ടുള്ള പദ്യങ്ങളും ഗദ്യങ്ങളുമെല്ലാം ശുദ്ധഭാഷാവൎഗ്ഗമാണ്. സംസ്കൃതവിഭക്തിപ്രത്യയങ്ങൾതന്നെ ചേൎത്തിട്ടുള്ള പദങ്ങൾ ധാരാളമായി പ്രയോഗിച്ചിട്ടുള്ള കൃതികൾ മണിപ്രവാളവൎഗ്ഗം. ഈ മണിപ്രവാളരീതി പദ്യരൂപത്തിലുള്ള സാഹിത്യത്തിലല്ലാതെ ഗദ്യരൂപത്തിൽ പ്രായേണ വരുന്നതുമല്ല. പദ്യമയങ്ങളായ പുരാ

ണങ്ങൾ, മഹാകാവ്യങ്ങൾ തുടങ്ങിയ ചില ഗ്രന്ഥങ്ങളുടെ സംഗതിയിലാകട്ടെ പ്രാധാന്യമനുസരിച്ചാണ് ആകപ്പാടെ ആ ഗ്രന്ഥം ശുദ്ധഭാഷാവർഗ്ഗത്തിലോ മണിപ്രവാളവർഗ്ഗത്തിലോ ചേരുന്നതെന്ന് തീർച്ചപ്പെടുത്തേണ്ടത്. അതിനാൽ എഴുത്തച്ഛന്റെ രാമായണം ഭാരതം മുതലായതിൽ

"കിമിതിര ന്മുകുലവര ചരിത്രം ക്രമേണ മേ
കീർത്തിച്ചതാകാശമാർഗ്ഗേ മനോഹരം."
"നിത്യാനന്ദാത്മാപരൻതന്നുടെ തേജസ്സിങ്കൽ
സതതരം ലയിച്ചു സർവാത്മനാ വിശദാസേന."
"ദേവം വാ ദ്വിജേന്ദ്രം വാ ഭവതാ യഥേഷ്ടമിഷ്ടം.
ദേവസന്നിഭതഥാകൽതാസ്മി ക്ഷമാപതേ
ദേവാൽ സന്തതിഫലം സദ്യസ്സംഭവേന്മഹീ-
ദേവാൽ സംഭവിക്കും കാലാന്തരേ വിധിവശാൽ."

എന്ന മാതിരിയിൽ ചിലേടത്ത് സംസ്കൃതപ്രത്യയങ്ങൾ തന്നെ ചേർത്തു പ്രയോഗിച്ചുകാണുന്നുണ്ടെങ്കിലും ആ വക ഗ്രന്ഥങ്ങൾ ശുദ്ധഭാഷാവർഗ്ഗത്തിലുൾപ്പെട്ടവയായി ഗണിക്കുന്നതിന്നോ ചന്ദ്രോത്സവം, നൈഷധചമ്പു മുതലായതിൽ ശുദ്ധഭാഷയായിത്തന്നെ ദുർല്ലഭം ചില പദ്യങ്ങളുണ്ടെങ്കിലും ആ വക ഗ്രന്ഥങ്ങളെ മണിപ്രവാളവർഗ്ഗത്തിൽച്ചേർത്തു ഗണിക്കുന്നതിന്നോ വിരോധം വരുന്നതല്ല. ചെന്തമിഴിലെ ശബ്ദരൂപങ്ങൾ ധാരാളം കലർത്തി പ്രയോഗിച്ച് നിർമ്മിച്ചിട്ടുള്ള രാമചരിതം, രാമകഥപ്പാട്ട്, കണ്ണിയാർകളത്തിൽപ്പോര്, കുഞ്ചുതമ്പികഥ, അയ്യൻപാട്ട് മുതലായ കൃതികളും കർണ്ണാടകശബ്ദരൂപങ്ങളും തുളുശബ്ദരൂപങ്ങളും കലർത്തി നിർമ്മിച്ചിട്ടുള്ളതും തെക്കൻ കർണ്ണാടകപ്രദേശത്തോടു ചേർന്ന ദിക്കിലുണ്ടായവയുമായ ചില പാട്ടുകളും എല്ലാം മിശ്രവർഗ്ഗമായി ഗണിക്കാവുന്നതാണ്. ഇവയ്ക്കു പുറമേ സംസ്കൃതവിഭക്തിപ്രത്യയങ്ങൾ ചേർന്ന സംസ്കൃതപദങ്ങളും ചെന്തമിൾ ശബ്ദരൂപങ്ങളും ധാരാളമായും ചില മലയാളപദങ്ങൾ ദുർല്ലഭമായും ചേർത്ത് സംസ്കൃതവൃത്തങ്ങളിൽ ഉള്ള പദ്യങ്ങളായി നിർമ്മിച്ചിട്ടുള്ള

തും ഭാരതത്തിലെ കീചകവധകഥ പ്രതിപാദ്യവിഷയമാക്കീട്ടുള്ളതുമായ ഒരു ഗ്രന്ഥ'മിശ്രമണിപ്രവാളം' എന്ന നിലയിൽ ഗണിക്കത്തക്കവിധം

"നാടെഴന്തു നഗരഞ്ച പാണ്ഡവാ
വീടെഴന്തു വിമതാക്ഷലീലയാ
ഈടെഴന്തെടമിലാമലാസിതും
കാടെഴന്തു ഗിരിഗഹ്വരം ഗതാഃ
തേടിവന്തു മലൈകാടെലാഞ്ചിരം
വാടിനൊന്തു ന വിലോക്യതാൻ ക്വചിൽ
നാട്ടതിർന്ത വിഭവാനമീ വയം
നാടിവന്തു നഗരീം ത്വദാഗതഃ."

എന്ന മാതിരിയിൽ ഉണ്ടായിക്കാണുന്നുണ്ടെങ്കിലും ആ വിജാതീയപ്രസ്ഥാനത്തിൽ മറെറാരു ഗ്രന്ഥവും കാണാത്തതുകൊണ്ട് ആ മാർഗ്ഗം അധികം ആളുകൾ സ്വീകരിച്ചിട്ടില്ലെന്നു തന്നെ വിചാരിക്കേണ്ടതാണ്. ഒരു പ്രത്യേക വർഗ്ഗമായി ഗണിക്കത്തക്ക പ്രാധാന്യം അതിനു സിദ്ധിച്ചിട്ടുമില്ല.

കാലഭേദം.

മലയാളസാഹിത്യസമുച്ചയം ഉൽപത്തികാലഭേദമനുസരിച്ച്, ആദിമലയാളം, മദ്ധ്യമലയാളം, നവീനമലയാളം എന്നിങ്ങനെ മൂന്നായിത്തിരിയുന്നതാണെന്നും അതിൽ ആദിമലയാളകാലം ഏകദേശം കലിവത്സരം ൨൫൦൦-ന് ക്രിസ്തുവർഷാരംഭത്തിനുമുമ്പ് ൬൦൦ അല്ലെങ്കിൽ കൊല്ലവർഷാരംഭത്തിനുമുമ്പ് ൧൪൦൦-മുതൽ കൊല്ലവർഷാരംഭംവരെയും മദ്ധ്യമലയാളകാലം കൊല്ലവർഷാരംഭംമുതൽ കൊല്ലം ൭-ാം ശതകംവരെയും നവീനമലയാളകാലം കൊല്ലം ഏഴാം ശതകം മുതൽക്കുമായി സാമാന്യരൂപത്തിൽ വിഭജിക്കാവുന്നതാണെന്നും ഭാഷാചരിത്രകർത്താവായ ഗോവിന്ദപ്പിള്ള അവർകൾ അഭിപ്രായപ്പെട്ടിരിക്കുന്നു. ഈ വിഭാഗത്തിന്നടിസ്ഥാനം കരിന്തമിഴെന്നു പറയുന്ന മലയാളഭാഷാപൂർവ്വരൂപവും ചെന്തമിഴിന്റെ കലർപ്പു വന്നതും സംസ്കൃതത്തിന്റെ ആക്രമണമുണ്ടായിത്തീന്നതുമാണെന്നും ആ ഗ്രന്ഥകാ

രൻ പ്രസ്താവിച്ചു കാണുന്നുണ്ട്. അതിൽ 'കരിന്തമിഴ്' എന്നു പറഞ്ഞിട്ടുള്ളത് മൂലദ്രമിഡഭാഷയുടെ ശാഖകളിലൊന്നായ കേരളത്തിലെ പ്രാചീനഭാഷക്കും ചെന്തമിഴ് നാട്ടുകാർ 'കൊടുന്തമിഴ്' എന്നു പറഞ്ഞുവന്നിരുന്നതിനാൽ ആ മലയാളഭാഷാപ്രാചീനരൂപമായ കൊടുന്തമിഴിനെ ഉദ്ദേശിച്ചായിരിക്കാം. വാസ്തവത്തിൽ കർണ്ണാടകശാഖയുടെ പ്രാചീനരൂപമായ കൊടുന്തമിഴിനാണ് കരിന്തമിഴ് എന്ന പ്രത്യേകനാമം ഉണ്ടായിരുന്നതെന്നും മലനാട്ടുതമിഴായ കൊടുന്തമിഴിനല്ലെന്നും ഉള്ള സംഗതി അറിയാതെയും കൊടുന്തമിഴ് കരിന്തമിഴ് ശബ്ദങ്ങളുടെ അർത്ഥഭേദം സൂക്ഷ്മമായി നോക്കാതേയുമാണ് മലയാളത്തിലെ കൊടുന്തമിഴിന് കരിന്തമിഴ് എന്നു പറഞ്ഞുപോയിട്ടുള്ളതെന്നും വിചാരിക്കാം. അതനുസരിച്ചു കലിവത്സരം ൨൦൦൦-ന് വളരെയകലെയല്ലാത്ത മുൻകാലംവരെയും മൂലദ്രമിഡഭാഷക്കു പരസ്പരം വലിയ വ്യത്യാസമുണ്ടെന്നു പറയത്തക്ക ശാഖാഭേദങ്ങൾ ഏൎപ്പെട്ടു കഴിഞ്ഞിട്ടില്ലെന്നും ഏകദേശം അക്കാലത്തെക്കാണ് പ്രത്യയാംശങ്ങൾക്കു വന്നുകൂടിയ രൂപഭേദങ്ങളെക്കൊണ്ടും മററു ഭാഷാഭേദനിയാമകധൎമ്മങ്ങളെക്കൊണ്ടും പരസ്പരഭേദം വ്യവസ്ഥിതമാകത്തക്കവിധം പല ശാഖകളും ഏൎപ്പെട്ടുകഴിഞ്ഞതെന്നുമാണ് ആ ഗ്രന്ഥകാരന്റെ അഭിപ്രായമെന്നു വ്യാഖ്യാനിക്കുകയും ചെയ്യാം. എങ്കിലും കലിവൎഷം ൨൦൦൦ മുതൽ കൊല്ലവൎഷാരംഭകാലം വരെയും ചെന്തമിഴിന്റെ കലൎപ്പ് അധികമില്ലാത്ത ആദിമലയാളകാലമായും അതിനുശേഷം കൊല്ലവൎഷം ൬-ാംശതകം വരെയും സംസ്കൃതത്തിന്റെ കലൎപ്പധികംവരാത്ത മദ്ധ്യമലയാളകാലമായും ഗണിച്ചിരിക്കുന്നത് സ്ഥൂലദൃഷ്ടിയിൽത്തന്നെ ശരിയായിത്തോന്നുന്നതല്ല. ചെന്തമിഴ് പരിഷ്കാരകാലം മുതൽ ഏകദേശം കൊല്ലവൎഷാരംഭത്തിനുമുമ്പ് അഞ്ചാം ശതകംവരെയും കേരളത്തിലെ വിദ്യാഭ്യാസഭാഷ പ്രധാനമായി ചെന്തമിഴായിരുന്നുവെന്നു മുമ്പുതന്നെ കാണിച്ചിട്ടുണ്ടല്ലോ. ഒരു ഭാഷയിൽ ഭാഷാന്തരശബ്ദങ്ങൾ കലരുന്നത് പ്രധാനമായി ആ ഭാഷാന്തരത്തിൽ വിദ്യാഭ്യാസം പ്രചരിച്ചുംകൊണ്ടിരിക്കുന്ന

വഴിക്കാണെന്ന സംഗതി യുക്തിപൂർവ്വം തെളിയിച്ചിട്ടുമുണ്ടല്ലോ. അതിനാൽ കൊല്ലവർഷാരംഭത്തിന് എത്രയോ മുമ്പു തന്നെ ചെന്തമിഴിന്റെ കലർപ്പ് മലയാളഭാഷക്ക് സിദ്ധിച്ചുകഴിഞ്ഞിട്ടുള്ളതാണ്. നേരേമറിച്ച് കേരളത്തിൽ സംസ്കൃതഭാഷയിലുള്ള വിദ്യാഭ്യാസം പ്രചുരപ്രചാരമായിത്തീൎന്ന് കൊല്ലവർഷാരംഭകാലത്തിന്നല്പംമുമ്പു മുതൽക്ക് മലയാളഭാഷയിൽ ചെന്തമിഴിന്റെ കലർപ്പ് മുമ്പുണ്ടായിരുന്നതിനേക്കാൾ കുറഞ്ഞു വരികയാണുണ്ടായിട്ടുള്ളതും. എന്നു മാത്രവുമല്ല, ചെന്തമിഴും മലയാളത്തിലെ കൊടുന്തമിഴും മററും ഒരേ മൂലഭാഷയുടെ അടുത്ത ശാഖകളായതിനാൽ പരസ്പരസഹോദരഭാവം ഉള്ളതുകൊണ്ടും സമീപദേശഭാഷകളായതുകൊണ്ടും അവ തമ്മിലുള്ള പരസ്പരസംസർഗ്ഗം ആദികാലംമുതൽക്കേ സ്വഭാവസിദ്ധമായിട്ടുള്ളതും വിശേഷിച്ചും ആദികാലങ്ങളിൽ പിൽക്കാലത്തുള്ളതിനേക്കാൾ അധികമായിരിക്കുന്നതുമാണ്. അതിനാൽ ചെന്തമിഴിന്റെയാകട്ടെ, കർണ്ണാടകത്തിന്റെയാകട്ടെ തീരെ കലർപ്പില്ലാത്ത ഒരു ആദിമലയാളകാലം മലയാളഭാഷക്കുണ്ടാകാനോ മലയാളഭാഷയുടെയും മററും കലർപ്പ് തീരെയില്ലാത്ത ഒരു കാലം ചെന്തമിഴ്ഭാഷക്കുണ്ടാകാനോ മറേറാ സ്വരൂപയോഗ്യത തന്നെയുമില്ല. മലയാളഭാഷയിൽ സംസ്കൃതത്തിന്റെ പ്രധാനാക്രമണകാലം കൊല്ലവർഷം ഏഴാം ശതകം മുതൽക്കാണെന്നു പറഞ്ഞിട്ടുള്ളതും നല്ല ശരിയാകുന്നതല്ല. അതിന്നെത്രയോ മുമ്പുതന്നെ മലയാളസാഹിത്യത്തെ സംസ്കൃതഭാഷ അസാമാന്യമായി ആക്രമിച്ചുകഴിഞ്ഞിട്ടുണ്ടെന്നുള്ളത് സ്പഷ്ടമാണ്. സൂക്ഷ്മസ്ഥിതി പരിശോധിക്കയാണെങ്കിൽ മലയാളഭാഷയിലെന്നു മാത്രമല്ല ദ്രമിഡശാഖാഭാഷകളിലേതിലും തന്നെ സംസ്കൃതഭാഷയായ ആര്യഭാഷയുടെ സംസർഗ്ഗം തീരെയില്ലാതിരുന്ന ഒരു കാലം നമുക്ക് ഒരുവിധത്തിലും കാണ്മാൻ കഴിയാത്ത വിധം അത്ര വളരെ അകന്നിട്ടാണിരിക്കുന്നതെന്നു കാണാം. സംസ്കൃതഭാഷാസംസർഗ്ഗം വളരെ കുറവാണെന്നഭിമാനിക്കുന്ന ചെന്തമിഴ്ശാഖയിൽപ്പോലും ആ

ചെന്തമിഴ്പരിഷ്ക്കാരത്തിന്നെത്രയോ മുമ്പുതന്നെ വളരെ വളരെ സംസ്കൃതശബ്ദങ്ങൾ തൽഭവരീതിയിലും തത്സമരീതിയിലും കടന്നുകൂടീട്ടുണ്ടെന്നുള്ള സംഗതി ആ ഭാഷയിലെ ആദിവ്യാകരണകർത്താവായ അഗസ്ത്യമുനിയുടെ ഗ്രന്ഥം കൊണ്ടുതന്നെ അറിയാവുന്നതാണെന്ന് ഒന്നാം പ്രകരണത്തിൽ തെളിയിച്ചിട്ടുണ്ടല്ലോ. മലയാളം, കർണ്ണാടകം, തെലുങ്ക്, എന്നീ പ്രധാനശാഖകളിൽ ആദികാലങ്ങളിൽ സംസ്കൃതശബ്ദങ്ങളെ ചില മാററംചെയ്ത് മൂലദ്രമിഡ മാതൃകാക്ഷരങ്ങളെക്കൊണ്ടുതന്നെ ഉച്ചരിക്കാവുന്ന വിധത്തിലുള്ള തൽഭവരീതിയിലും കാലക്രമത്തിൽ സംസ്കൃത വിദ്യാഭ്യാസം വർദ്ധിച്ചതോടുകൂടി യാതൊരു മാററവും വരുത്താതെ തത്സമരീതിയിലും ധാരാളം സ്വീകരിക്കയും തത്സമരീതിയിൽ സ്വീകരിച്ചപ്പോൾ മാതൃകാക്ഷരമാലയിൽ മൂലദ്രമിഡഭാഷയിലില്ലാത്ത സംസ്കൃതവർണ്ണങ്ങൾകൂടി ചേർക്കേണ്ടിവന്നതിനാൽ അവയെക്കൂടിച്ചേർത്തു മാതൃകാക്ഷരമാല നിയമിക്കയുംചെയ്തു. ചെന്തമിഴിലാകട്ടെ ദ്രമിഡമാതൃകാക്ഷരങ്ങളെക്കൊണ്ടുതന്നെ ഉച്ചരിക്കാവുന്ന കുലം, കാരണം എന്നീ മാതിരി സംസ്കൃതശബ്ദങ്ങളെ മിക്കതും തത്സമരീതിയിലും ആവക അക്ഷരങ്ങളെക്കൊണ്ടു ശരിയായി ഉച്ചരിക്കാൻ കഴിയാത്ത ബാല, ബാലി, വാദ, കൃഷ്ണ എന്നീമാതിരി ശബ്ദങ്ങളെ ദ്രമിഡമാതൃകകളാൽ ഉച്ചരിക്കാൻവേണ്ടി ചിലമാററങ്ങൾചെയ്ത് പാല, വാലി, വാത, കിരുട്ടണ എന്നെല്ലാമാക്കി തൽഭവരീതിയിലും സ്വീകരിച്ചു. മാതൃകാക്ഷരമാലയിൽ സംസ്കൃതാക്ഷരങ്ങളെ കൂട്ടിച്ചേർത്തില്ല. ഇത്രമാത്രമാണ് സംസ്കൃതശബ്ദസ്വീകാരത്തിൻെറ സംഗതിയിൽ ചെന്തമിഴിന്നും മററു പ്രധാന ദ്രമിഡശാഖകൾക്കും ഉള്ള പരസ്പരവ്യത്യാസം. അതുകൊണ്ടു സംസ്കൃതഭാഷയുടെയും സാമാന്യമായ സംസർഗ്ഗമില്ലാത്ത ഒരാദിമലയാളകാലം ഇന്നതെന്ന് ഏകദേശമെങ്കിലും ഒന്നു വിചാരിപ്പാൻപോലും കഴിയാത്തവിധം അത്ര അജ്ഞേയമായിട്ടാണിരിക്കുന്നത്. ഏതായാലും ചെന്തമിഴ്പരിഷ്ക്കാരകാലത്തിന്നു വളരെ മുമ്പായിരിക്കണം ആ കാലമെന്ന സംഗതി മുൻ

കാണിച്ച അഗസ്ത്യഗ്രന്ഥപ്രസ്താവം മുതലായതുകൊണ്ടു് തീൎച്ചപ്പെടുത്താവുന്നതിനാൽ ആ വിധത്തിലുള്ള ആദിമലയാളത്തിന്റെ ആരംഭകാലം കലിവൎഷം ൨൫൦൦ മുതൽക്കാവാൻ തരമില്ലെന്നുള്ളതു നിസ്സംശയവുമാണ്. ഈവക സംഗതികളാൽ ഭാഷാസാഹിത്യത്തെപ്പററിയേടത്തോളം ഭാഷാചരിത്രഗ്രന്ഥകാരന്റെ മേൽപ്രകാരമുള്ള വിഭാഗയുക്തികൾ നല്ല ശരിയായിരിക്കുന്നില്ലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

ആകപ്പാടെ ഭാഷാസ്വരൂപസ്ഥിതിയനുസരിച്ചുനോക്കുമ്പോൾ കാലഭേദത്തെപ്പററിയേടത്തോളം മലയാളസാഹിത്യത്തെ പ്രാചീനമലയാളം, നവീനമലയാളം അതായത് പഴയഭാഷ, പുതിയഭാഷ എന്നിങ്ങനെ പ്രധാനമായി രണ്ടു തരത്തിൽ മാത്രം വിഭജിക്കുന്നതാണ് യുക്തമായിരിക്കുന്നത്. എന്തുകൊണ്ടെന്നാൽ, ഉത്തമങ്ങളായ സാഹിത്യഗ്രന്ഥങ്ങളുടെ ഉൽപത്തിവഴിക്കു ഭാഷാരൂപം വ്യവസ്ഥിതമാകുന്നതിനു മുമ്പായി മലയാളഭാഷയിൽ സംസ്കൃതം, മാഗധി മുതലായ പ്രാകൃതഭാഷകൾ, തെലുങ്ക്, ചെന്തമിഴ്, കൎണ്ണാടകം, കുടക്, തുളു എന്നീഭാഷകളിൽനിന്നെല്ലാം ശബ്ദങ്ങൾ ധാരാളം വന്നുചേൎന്നു കഴിഞ്ഞിട്ടുണ്ടു്. എന്നുവെച്ചാൽ ആവക ഭാഷകളിൽനിന്നു സ്വീകരിച്ചിട്ടുള്ള പല ശബ്ദങ്ങളുംകൂടി മലയാളഭാഷാ ശബ്ദങ്ങളായിത്തീൎന്നിട്ടുള്ള നിലയിലാണ് ഭാഷാസ്വരൂപം വ്യവസ്ഥപ്പെടുവാനിടവന്നിട്ടുള്ളത് എന്നൎത്ഥം. അതിൽ വളരെ പുരാതനകാലങ്ങളിൽ ആൎയ്യഭാഷാവൎഗ്ഗമായ സംസ്കൃതപ്രാകൃതങ്ങളിൽനിന്നു ശബ്ദങ്ങളെ സ്വീകരിച്ചിരുന്നത് ആവശ്യത്തിനുമാത്രവും അതുതന്നെയും ദ്രമിഡമാതൃകാക്ഷരങ്ങളെക്കൊണ്ടുതന്നെ ഉച്ചരിക്കാൻ വേണ്ടവിധം മാററംചെയ്തു തൽഭവരീതിയിലാക്കിമാത്രവുമായിരുന്നു. സംസ്കൃതവിദ്യാഭ്യാസകാലത്തോടുകൂടി ആ നിയമംവിട്ടു് തരംപോലെ തത്സമരീതിയിലും സംസ്കൃതാദിശബ്ദങ്ങൾ സ്വീകരിച്ചുതുടങ്ങി. എങ്കിലും തൽഭവരീതിയിൽ സ്വീകരിക്കുന്നതിന്നും പ്രാധാന്യമില്ലാതിരുന്നില്ല. കാലക്രമത്തിലാകട്ടെ തൽഭവരീതിയെത്തീരെ ഉപേക്ഷിച്ചു തത്സമരീതിയിൽമാത്രമേ സ്വീകരിക്കയുള്ളു എന്നും അതു

ആവശ്യത്തിന്നു മാത്രമല്ലാതെ ആഡംബരത്തിന്നുംകൂടി ധാരാളം സ്വീകരിക്കുമെന്നുംഉള്ള നിലയായിത്തീൎന്നു. അതോടുകൂടി മുമ്പുണ്ടായിരുന്ന സ്വന്തം ശബ്ദങ്ങൾ പലതും ക്രമേണ നശിച്ചു പ്രചാരലുപ്തമായിത്തീരുന്നതിന്നും അവയുടെ സ്ഥാനത്തെല്ലാം സംസ്കൃതതത്സമങ്ങൾ വന്നുചേരുന്നതിന്നും സംഗതിയുമായി. ഇങ്ങനെയെല്ലാമാണു് മലയാളഭാഷയിൽ സംസ്കൃതഭാഷാശബ്ദങ്ങളുടെ വ്യാപ്തിക്രമമിരിക്കുന്നതു്. ഭിക്ഷ, സ്ഥാലി, സിംഹം, ഫലകം, ശബ്ദം എന്നിവക ശബ്ദങ്ങളെ തൽഭവരീതിയിൽ സ്വീകരിച്ചിട്ടുള്ളവയാണു് പിച്ച, താലി, ചിങ്ങം, പലക, ഒച്ച എന്ന ഭാഷാശബ്ദങ്ങൾ. ഹാലാഹലം, ഹാരം എന്നിവയുടെ തൽഭവങ്ങളായ ആലാലം, ആരം എന്ന ശബ്ദങ്ങളും മററും കാലക്രമത്തിൽ ഭാഷയുടെ ആഡംബരത്തിന്നു മതിയാകാതെ ഒഴിച്ചുപോയിട്ടുള്ളവയുമാണു്. പിച്ചക്കാരൻ പിച്ചയെടുക്കുന്നതു് നവീനമലയാളഭാഷക്കു സമ്മതമാണെങ്കിലും സന്യാസിയാണെങ്കിൽ ഭിക്ഷ സ്വീകരിക്കുന്നതേ അതിന്നു പിടിക്കുള്ളു എന്നായിട്ടുണ്ടു്. എന്നുമാത്രമല്ല ഭിക്ഷക്കാരനാണെങ്കിൽപ്പോലും ഭിക്ഷവാങ്ങുകതന്നെയാണു് ഉചിതമെന്നുമായിത്തീൎന്നിട്ടുണ്ടു്. ഇപ്രകാരമെല്ലാമുണ്ടായിട്ടുള്ള ശബ്ദസ്വീകാരക്രമത്തിൽ തൽഭവരീതിയിൽമാത്രം സംസ്കൃതാദിശബ്ദങ്ങളെ സ്വീകരിച്ചുവന്നിരുന്ന അതിപുരാതന കാലങ്ങളിലുണ്ടായ സാഹിത്യങ്ങളിൽ ഇപ്പോൾ കാണാവുന്നതു് ദുൎല്ലഭം ചില പഴയ പാട്ടുകൾ മാത്രമാകയാലും ഒരു പ്രത്യേകവൎഗ്ഗമായിത്തിരിക്കത്തക്കവിധത്തിലുള്ള നില അവയ്ക്കില്ലാത്തതിനാലും അവയും തൽഭവരീതിയിലും തൽസമരീതിയിലും സംസ്കൃതാദി ശബ്ദങ്ങളെ സ്വീകരിച്ചുവന്നിരുന്ന കാലങ്ങളിലെ സാഹിത്യങ്ങളും കൂടിയുള്ളതെല്ലാം പ്രാചീനമലയാളമായിഗ്ഗണിക്കുന്നതാണു് ഉത്തമം. തൽഭവരീതിയുപേക്ഷിച്ചു തൽസമരീതിയിൽ മാത്രവും ആവശ്യത്തിനല്ലാതെ ആഡംബരത്തിന്നുംകൂടി വേണ്ടിയും സംസ്കൃതശബ്ദങ്ങളെ സ്വീകരിച്ചുതുടങ്ങിയ കാലംമുതൽക്കുണ്ടായ സാഹിത്യങ്ങളെല്ലാം നവീനമലയാളമെന്നും ഗണിക്കാം. ഇപ്രകാരം നോക്കുമ്പോൾ ആദികാലംമുതൽ ഏകദേശം കൊ

ല്ലവർഷം ആറാംശതകം വരെക്കും പ്രാചീനമലയാളകാലമെന്നും അതിന്നുശേഷം നവീനമലയാളകാലമെന്നും സാമാന്യമായിത്തിരിക്കുകയും ചെയ്യാവുന്നതാണ്.

ഇനി മറെറാരു തരത്തിൽ പരിശോധിക്കുന്നതായാൽ മററുള്ള ഭാഷകളിലെ സാഹിത്യസമുച്ചയങ്ങളിലെന്നപോലെ മലയാളഭാഷയിലെ സാഹിത്യസമുച്ചയത്തിലും ഓരോരോ കാലങ്ങളിൽ ഓരോ പ്രത്യേകജാതി സാഹിത്യത്തിൽ ജനങ്ങൾക്ക് അഭിരുചി അധികമുണ്ടായിരുന്നതുനിമിത്തം ആ പ്രത്യേക ജാതിയിലുള്ള സാഹിത്യഗ്രന്ഥങ്ങളും അധികം ഉണ്ടാകാനിടയായിട്ടുണ്ടെന്ന് കാണാവുന്നതാണ്. അങ്ങനെയുള്ള പ്രത്യേകജാതികളാകട്ടെ മലയാളഭാഷാസാഹിത്യങ്ങളെസ്സംബന്ധിച്ചേടത്തോളം ഗ്രന്ഥങ്ങളുടെ രൂപഭേദം അടിസ്ഥാനമാക്കി ഒരുവിധത്തിലും ഭാഷയുടെ രൂപഭേദം അടിസ്ഥാനമാക്കി മറെറാരുവിധത്തിലുമായി രണ്ടുതരത്തിൽ വന്നുകൂടീട്ടുമുണ്ട്. എങ്ങനെയെന്നാൽ; ഒരുകാലത്ത് ഭാഷാചമ്പുക്കളുടെ അല്ലെങ്കിൽ ഭാഷാപ്രബന്ധങ്ങളെന്നു പറയുന്നവയുടെ രൂപത്തിലുള്ള ഗ്രന്ഥങ്ങളിലായിരിക്കും ജനങ്ങൾക്ക് അധികം അഭിരുചിയുണ്ടാകുന്നത്. ആ വക ഗ്രന്ഥങ്ങളായിരിക്കും അക്കാലത്ത് അധികം ഉണ്ടായിത്തീരുന്നതും. മറെറാരു കാലത്ത് കിളിപ്പാട്ടിന്റെ രൂപത്തിലുള്ള ഗ്രന്ഥങ്ങൾക്കായിരിക്കും ആ പ്രാധാന്യം സിദ്ധിക്കുന്നത്. വേറൊരു കാലത്ത് കഥകളിഗ്രന്ഥങ്ങൾക്കും പിന്നെയൊരുകാലത്ത് നാടകങ്ങൾക്കുമായിരിക്കും ആ പ്രധാന പദവി ലഭിക്കുന്നത്. ചില കാലത്ത് സന്ദേശകാവ്യങ്ങൾക്കും ചിലപ്പോൾ മഹാകാവ്യങ്ങൾക്കും ആ പ്രാധാന്യം സിദ്ധിച്ചേക്കാം. ആഖ്യായികകൾക്കും ചെറുകഥകൾക്കും പ്രാധാന്യമുള്ള ഒരു കാലവും സംഭവിക്കുന്നതാണ്, ഇവിധം ഓരോ പ്രത്യേകജാതിയിലുള്ള ഗ്രന്ഥങ്ങൾക്ക് പ്രാധാന്യം വരുന്ന കാലങ്ങളിൽ മററു ജാതിയിൽ ഉൾപ്പെട്ട ഗ്രന്ഥങ്ങളും ചിലതുണ്ടായി വരുന്നത് സാധാരണമാണെങ്കിലും സംഖ്യകൊണ്ട് അവ ചുരുങ്ങിയിരിക്കുന്നതാണ്. എന്നു മാത്രവുമല്ല ഗ്രന്ഥങ്ങളുടെ രൂപഭേദംമാത്രം അടിസ്ഥാനമാക്കിയുണ്ടാകുന്ന ഈ മാതിരി പ്രാധാന്യം ഒന്നി

നൊന്ന് വളരെയകന്ന കാലങ്ങളിലല്ലാതെതന്നെ മാറിമാറി വരാവുന്നതുമാണ്. ഭാഷയുടെ രൂപഭേദം അടിസ്ഥാനമാക്കിയുണ്ടാകുന്ന പ്രാധാന്യമാകട്ടെ അങ്ങനെയല്ല; അതു കുറെയധികം കാലത്തേക്ക് ഒന്നായി വ്യാപിച്ചിരിക്കുന്നതാണ്. മണിപ്രവാളഭാഷയിൽ നിൎമ്മിക്കുന്ന പദ്യങ്ങളെയാണ് ഒരു കാലത്ത് ജനങ്ങൾ അധികം ഇഷ്ടപ്പെട്ടുന്നതെങ്കിൽ പിന്നെയും കുറെക്കാലത്തേക്ക് ഭാഷയെ സംബന്ധിച്ചേടത്തോളം ആ രീതിയെത്തന്നെ തുടൎന്നുകൊണ്ടിരിക്കയും പിന്നെ ആ രീതിയിലല്ലാത്ത ഉത്തമഗ്രന്ഥങ്ങൾ ചിലതുണ്ടായി അവയുടെ അസാധാരണമായ ആസ്വാദ്യത സഹൃദയന്മാൎക്ക് അനുഭവപ്പെട്ടതിന്നുശേഷം മാത്രം ആ പുതിയ രീതിയെ അനുകരിപ്പാൻ തുടങ്ങുകയുമാണ് ചെയ്യുന്നത്. മുമ്പുനടന്നുവരുന്ന രീതി മുഴുവനും ഒന്നുമാററി ജനങ്ങളെ രസിപ്പിച്ച് ആകൎഷിക്കത്തക്കവിധം വാസനയും സാമൎത്ഥ്യവും തികഞ്ഞ ഉത്തമകവികൾ എല്ലാക്കാലങ്ങളിലും ഉണ്ടാകയില്ലെന്നും വളരെക്കാലം കൂടുമ്പോൾ ഒന്നോരണ്ടോ ആളുകളേ ഉണ്ടാകയുള്ളുവെന്നും ഉള്ള ലോകസ്ഥിതി തന്നെയാണ് അതിന്നു കാരണമെന്നു കരുതാവുന്നതുമാണ്. ഇങ്ങനെയുള്ള ഭാഷാരൂപഭേദപ്രാധാന്യം അവലംബിച്ചുനോക്കുമ്പോഴാകട്ടെ മലയാളസാഹിത്യസമുച്ചയത്തെ കാലഭേദമനുസരിച്ച്, ആദിസാഹിത്യകാലം, മണിപ്രവാളകാലം, ശുദ്ധഭാഷാകാലം അല്ലെങ്കിൽ ഭാഷാമൃതകാലം എന്നിങ്ങനെ മൂന്നായി വിഭജിക്കാവുന്നതാണ്. അതിൽ പലതരം പഴയ പാട്ടുകളും ചാത്തിരക്കളിയെപ്പററിയുള്ള ചില കവിതകളും ഉൾപ്പെടുന്നവിധം ഏകദേശം കൊല്ലവൎഷാരംഭത്തിന്നല്പംമുമ്പുവരെ എന്നുവെച്ചാൽ കലിവൎഷം ൩൯൦൦ വരെയും ആദിസാഹിത്യകാലമെന്നും അതിന്നുശേഷം ഏകദേശം കൊല്ലവൎഷം അറുനൂറുവരെ മണിപ്രവാളകാലമെന്നും കൊല്ലം ഏഴാംശതകം മുതൽക്കു ശുദ്ധഭാഷാകാലമെന്നും സാമാന്യമായിക്കരുതാവുന്നതുമാണ്.

(പീഠിക കഴിഞ്ഞു.)



